ഷ–ഏ) പ്രതികൂലശബ്ദാ (ആ–സ്ത്രീ–പ്ര–ഏ) അഭവൽ (ലങ്–പ–പ–പ്ര–പു–ഏ)॰

അന്വയാൎത്ഥം—— അഭിജാതവാക്കായിരിക്കുന്ന അവൾ അമൃതസ്രുത്തൊ എന്നതൊന്നും വൎണ്ണമിരിക്കുന്ന സ്വരംകൊണ്ടു സഞ്ജല്പിതമായിരിക്കും വിഷയത്തിങ്കൽ അന്യപുഷ്ടയും താഡ്യമാനയായിരിക്കുന്ന വിതന്ത്രീ എന്നപൊലെ ശ്രോതാവിന്ന പ്രതികൂലശബ്ദയായി ഭവിച്ചു॰

പരിഭാഷാ—— അഭിജാതവാക്ക= അഭിജാതയായിരിക്കുന്ന വാക്കൊടുകൂടിയവൾ– അഭിജാതാ=മധുരാ– അവൾ=പാൎവ്വതീ– അമൃതസ്രുതം=അമൃതത്തെ സ്രവിക്കുന്നത– സ്രവിക്ക=പ്രവാഹിപ്പിക്ക– സ്വരം=നാദം– സഞ്ജല്പിതാ=സഞ്ജല്പിപ്പാനായിക്കൊണ്ട ആരംഭിച്ചവൾ– സഞ്ജല്പിക്ക=പറയുക– അന്യപുഷ്ടാ=പെൺകുയിൽ– താഡ്യമാനാ=താഡിക്കപ്പെട്ടിയങ്ങുന്നത– താഡിക്ക=മീട്ടുക– വിതന്ത്രീ=വിരുദ്ധയായിരിക്കുന്ന തന്ത്രീ– വിരുദ്ധാ=വിരൊധമുള്ളത– തന്ത്രീ=വീണാഗുണം– (വീണക്കമ്പി) ശ്രോതാവ=കെൾക്കുന്നവൻ– പ്രതികൂലശബ്ദാ=പ്രതികൂലമായിരിക്കുന്ന ശബ്ദത്തൊടു കൂടിയത– പ്രതികൂലം=അനിഷ്ടം–

൨൩– പ്രവാതനീലൊല്പലനിൎവ്വിശേഷമധീരവിപ്രെക്ഷിതമായതാക്ഷ്യാ। തയാഗൃഹീതന്നുമൃഗാംഗനാഭ്യസ്തതൊഗൃഹീതന്നുമൃഗാംഗനാഭിഃ॥

അന്വയം— പ്രവാതനീലൊല്പലനിൎവ്വിശേഷം അധീര വിപ്രെക്ഷിതം (അ–ന–പ്ര–ഏ) ആയതാക്ഷ്യാ– (ഠരം–സ്ത്രീ–തൃ–ഏ) തയാ (തച്ഛ–സ്ത്രീ തൃ–ഏ) മൃഗാംഗനാഭ്യഃ (ആ–സ്ത്രീ–പ–ബ) ഗൃഹീതം (അ–ന–പ്ര–ഏ) നു (അ) മൃഗാംഗനാഭിഃ (ആ–സ്ത്രീ–തൃ–ബ) തതഃ (അ) ഗൃഹീതം (അ–ന–പ്ര–ഏ) നു (അ)॰

അന്വയാൎത്ഥം— പ്രവാതനീലൊല്പല നിൎവ്വിശേഷമായിരിക്കുന്ന അധീരവിപ്രെക്ഷിതം ആയതാക്ഷിയായിരിക്കുന്ന അവളാൽ മൃഗാംഗനമാരിൽ നിന്ന ഗൃഹീതമായി ഭവിച്ചുവൊ മൃഗാംഗനമാരാൽ അവളിൽനിന്ന ഗൃഹീതമായി ഭവിച്ചുവൊ എന്ന ഞാൻ അറിയുന്നില്ലാ–

പരിഭാഷാ— പ്രവാതനീലൊല്പലനിൎവ്വിശേഷം= പ്രവാതനീലൊല്പലത്തിങ്കൽ നിന്നനിൎവ്വിശേഷം– പ്രവാതനീലൊല്പലം=പ്രവാതത്തിങ്കലെ നീലൊല്പലം– പ്രവാതം=വളരെകാററൊടു കൂടിയ പ്രദെശം– നീലൊല്പലം=നീലമായിരിക്കുന്ന ഉല്പലം– നീലം= കറുത്തത– ഉല്പലം=ഉല്പലകുസുമം– നി

ർവ്വിശേഷം=വിശേഷത്തോടു കൂടാത്തത- അധീരവിപ്രേക്ഷിതം=അധീരദശ്നം- (ഭയപ്പെട്ടു ഇളക്കത്തോടുകൂടിയ നൊക്കൽ) ആയതാക്ഷി=ആയതങ്ങളായിരിക്കുന്നഅക്ഷികളൊടുകൂടിയവൾ- ആയതകൾ=നീണ്ടവ- അക്ഷികൾ=കണ്ണുകൾ- അവൾ=പാർവ്വതീ-മൃഗാംഗനമാർ=മാൻപേടകൾ-ഗൃഹീതം=ഗ്രഹിക്കപ്പെട്ടത. ഗ്രഹിക്ക=അഭ്യസിക്ക- അവൾ=പാർവ്വതീ-

൪൭- തസ്യാശ്ശലാകാഞ്ജനനിർമ്മിതേവകാന്തിർഭ്രുവോരാനതരേഖയോർയ്യാ । താംവീക്ഷ്യലീലാചതുരാമനംഗസ്സ്വചാപസൌന്ദൎയ്യമദംമുമോച॥

അന്വയം— ആനതരേഖയോഃ (ആ-സ്ത്രീ-ഷ-ദ്വി) തസ്യാഃ (തദ്-സ്ത്രീ-ഷ-ഏ) ഭ്രുവോഃ (ഊ-സ്ത്രീ-ഷ-ദ്വി) ശലാകാഞ്ജനനിർമ്മിതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ (അ) യാ (യദ്-സ്ത്രീ-പ്ര-ഏ) കാന്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ലീലാചതുരാം (ആ-സ്ത്രീ-ദ്വി-ഏ) താം (തദ്-സ്ത്രീ-ദ്വി-ഏ) വീക്ഷ്യ (ല്യ-അ) അനംഗഃ (അ-പു-പ്ര-ഏ) സ്വചാപസൌന്ദൎയ്യമദം (അ-പു-ദ്വി-ഏ) മുമോച (ലിട്-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— ആനതരേഖകളായിരിക്കുന്ന അവളുടെ ഭ്രൂക്കൾക്ക ശലാകാഞ്ജനനിർമ്മിതയൊ എന്ന തൊന്നുമാറ യാതൊരു കാന്തിഭവിച്ചുവൊ ലീലാചതുരയായിരിക്കുന്ന അതിനെ വീക്ഷിച്ചിട്ട അനംഗൻ സ്വചാപസൌന്ദൎയ്യമദത്തെ മൊചിച്ചു.

പരിഭാഷാ- ആനതരേഖകൾ-ആനതയായിരിക്കുന്ന രേഖയൊടുകൂടിയവ.ആനതാ=കുടിലാ.രേഖാ=രേഖപൊലെയുള്ളആകൃതി-അവൾ=പാർവ്വതീ-ഭ്രൂക്കൾ=കൺപുരികങ്ങൾ- ശലാകാഞ്ജനനിർമ്മിതാ=ശലാകാഞ്ജനംകൊണ്ടുനിർമ്മിതാ- ശലാകാഞ്ജനം=ശലാകയിങ്കലുള്ള അഞ്ജനം-ശലാകാ=എഴുത്തുകൊൽ- നിർമ്മിതാ=നിർമ്മിക്കപ്പെട്ടത- നിർമ്മിക്ക=ഉണ്ടാക്കുക- കാന്തീ=ശൊഭാ- ലീലാചതുരാ=ലീലഹെതുവായിട്ട ചതുരാ- ലീലാ=വിലാസം- ചതുരാ=മനൊഹരാ- അത=കാന്തി- വീക്ഷിക്ക=ദശിക്ക- സ്വചാപസൌന്ദൎയ്യമദം=സ്വചാപസൌന്ദൎയ്യം ഹെതുവായിട്ടുള്ള മദം- സ്വചാപസൌന്ദൎയ്യം=സ്വചാപത്തിന്റെ സൌന്ദൎയ്യം- സ്വചാപം=തന്റെ ചാപം- ചാപം=വില്ല- മദം=ഗൎവ്വം- മൊചിക്ക=ഉപെക്ഷിക്ക.

൪൮- ലജ്ജാതിരശ്ചാംയദിചെതസിസ്യാദസംശയംപൎവ്വതരാജപുത്ര്യാഃ । തൽകെശപാശംപ്രസമീക്ഷ്യകുൎയ്യുർവ്വാലപ്രിയത്വംശിഥിലംചമൎയ്യഃ॥

അന്വയം— തിരശ്ചാം (ച-പു ഷ-ബ) ചേതസി (സ-ന-സ-ഏ) ലജ്ജാ (ആ-സ്ത്രീ-പ്ര-ഏ) സ്യാത് (ലിങ്-പ-പ-പ്ര-പു-ഏ) യദി-തർ (അ) ചമര്യ്യഃ (ഈം-സ്ത്രീ-പ്ര-ബ) പർവ്വതരാജപുത്ര്യാഃ (ഈം-സ്ത്രീ-ഷ-ഏ) കേശപാശം (അ-പു-ദ്വി-ഏ) പ്രസമീക്ഷ്യ (ല്യ-അ) ബാലപ്രിയത്വം ശിഥിലം (അ-ന-ദ്വി-ഏ) കുര്യ്യുഃ (ലിങ്-പ-പ-പ്ര-പു-ബ) അസംശയം (അ)

അന്വയാർത്ഥം— തിര്യ്യക്കുകളുടെ ചേതസ്സിങ്കൽ ലജ്ജാ ഭവിക്കുമെങ്കിൽ എന്നാൽ ചമരികൾ പർവ്വതരാജപുത്രിയുടെ കേശപാശത്തെ പ്രസമീക്ഷിച്ചിട്ട ബാലപ്രിയത്വത്തെ ശിഥിലമാക്കി ചെയ്യും സംശയമില്ലാ—

പരിഭാഷാ— തിര്യ്യക്കുകൾ=പശുപക്ഷ്യാദികൾ— ചേതസ്സ=മനസ്സ— ചമരികൾ= ചമരമാൻ പേടകൾ— പർവ്വതരാജപുത്രീ= പാർവ്വതീ— കേശപാശം=കേശസമൂഹം— പ്രസമീക്ഷിക്ക=കാണ്ക— ബാലപ്രിയത്വം=ബാലപ്രിയകളാവു എന്നുള്ളത— ബാലപ്രിയകൾ=പ്രിയങ്ങളായിരിക്കുന്ന ബാലങ്ങളോട കൂടിയവ— പ്രിയങ്ങൾ=ഇഷ്ടങ്ങൾ— ബാലങ്ങൾ=പുച്ഛരോമങ്ങൾ— ശിഥിലം= നിസ്സാരം·

൪൯— സർവ്വോപമാദ്രവ്യസമുച്ചയേന യഥാപ്രദേശം വിനിവേശിതേന । സാ നിർമ്മിതാ വിശ്വസൃജാ പ്രയത്നാദേകസ്ഥസൌന്ദര്യ്യദിദൃക്ഷയേവ ॥

അന്വയം സാ (തച്-സ്ത്രീ-പ്ര-ഏ) യഥാപ്രദേശം (അ) വിനിവേശിതേന സർവ്വോപമാദ്രവ്യസമുച്ചയേന (അ-പു-തൃ-ഏ) വിശ്വസൃജാ (ജ-പു-തൃ-ഏ) പ്രയത്നാൽ (അ-പു-പ-ഏ) ഏകസ്ഥസൌന്ദര്യ്യദിദൃക്ഷയാ (ആ-സ്ത്രീ-തൃ-ഏ) ഇവ (അ) നിർമ്മിതാ (ആ-സ്ത്രീ-തൃ-ഏ) ഭവതി (ലട്-പ-പ-പ്ര-പു-ഏ)

അന്വയാർത്ഥം— അവൾ പ്രദേശങ്ങളെ അനുസരിച്ച വിനിവേശിതമായിരിക്കുന്ന സർവ്വോപമാദ്രവ്യസമുച്ചയം കൊണ്ട വിശ്വസ്രഷ്ടാവിനാൽ പ്രയത്നത്തെ അവലംബിച്ചിട്ട ഏകസ്ഥസൌന്ദര്യ്യദിദൃക്ഷ ഹേതുവായിട്ടോ എന്ന തോന്നുമാറ നിർമ്മിതയായി ഭവിക്കുന്നു·

പരിഭാഷാ— അവൾ=പാർവ്വതീ— പ്രദേശങ്ങൾ=വിഷയങ്ങൾ— വിനിവേശിതം=പലപ്രകാരേണ നിവേശിപ്പിക്കപ്പെട്ടത— നിവേശിപ്പിക്ക=സ്ഥിതിചെയ്യിപ്പിക്ക— സർവ്വോപമാദ്രവ്യസമുച്ചയം=സർവ്വോപമാദ്രവ്യങ്ങളുടെ സമുച്ചയം— സർവ്വോപമാദ്രവ്യങ്ങൾ= സർവ്വങ്ങളായിരിക്കുന്ന ഉപമാദ്രവ്യങ്ങൾ— സർവ്വങ്ങൾ=ക

ട്ടൊഴിയാതെ ഉള്ളവ— ഉപമാദ്രവ്യങ്ങൾ=ഉപമാനവസ്തുക്കൾ— അ
വലംബിക്ക= ആശ്രയിക്ക— ഏകസ്ഥസൌന്ദൎയ്യദിദൃക്ഷാ=ഏക
സ്ഥസൌന്ദൎയ്യത്തിന്റെ ദിദൃക്ഷാ— ഏകസ്ഥസൌന്ദൎയ്യം=ഏക
സ്ഥമായിരിക്കുന്ന സൌന്ദൎയ്യം— ഏകസ്ഥം= ഏകത്തിങ്കൽ സ്ഥി
തിചെയ്യുന്നത— ഏകം=ഏകശരീരം ദിദൃക്ഷാ=ദൎശിപ്പാനായിക്കൊ
ണ്ടുള്ള ഇച്ഛാ— ദൎശിക്ക=കാണ്ക— നിൎമ്മിതാ=നിൎമ്മിക്കപ്പെട്ടവൾ—

൫൦ — താംനാരദഃകാമചരഃകദാചിൽ കന്യാംകിലപ്രെക്ഷ്യപി
തുഃസമീപെ । സമാദിദെശൈകവധൂംഭവിത്രീംപ്രെമ്ണാശരീരാ
ൎദ്ധഹരാംഹരസ്യ॥

അന്വയം— കാമചരഃ— നാരദഃ (അ-പു-പ്ര-ഏ) കദാചിൽ
(അ)പിതുഃ (ഋ-പു-ഷ-ഏ)സമീപെ (അ-പു-സ-ഏ) താം(തച്ഛ-
സ്ത്രീ-ദ്വി-ഏ) കന്യാം (ആ-സ്ത്രീ-ദ്വി-ഏ) പ്രെക്ഷ്യ (ല്യ-അ)
ഹരസ്യ (അ-പു-ഷ-ഏ) ഏകവധൂം (ഊ-സ്ത്രീ-ദ്വി-ഏ) പ്രെ
മ്ണാ(ന-ന-തൃ-ഏ)ശരീരാൎദ്ധഹരാം (ആ-സ്ത്രീ-ദ്വി-ഏ) ഭവി
ത്രീം (ഈ-സ്ത്രീ-ദ്വി-ഏ) സമാദിദെശ (ലിട്ട-പ-പ-പ്ര-പു-
ഏ) കില (അ)



അന്വയാൎത്ഥം— കാമചരനായിരിക്കുന്ന നാരദൻ ഒരിക്കൽ
പിതാവിന്റെ സമീപത്തിങ്കൽ അവളെ കന്യയായി പ്രെക്ഷി
ച്ചിട്ട ഹരന്റെ ഏകവധുവായിട്ടും പ്രെമംഹെതുവായി ശരീരാ
ൎദ്ധഹരയായിട്ടുംഭവിത്രിയായി സമാദെശിച്ചുപൊൽ

പരിഭാഷാ____ കാമചരൻ=കാമംഹെതുവായിട്ട ചരിക്കുന്നവ
ൻ— കാമം=സ്വെച്ഛാ— ചരിക്കാ=സഞ്ചരിക്കാ— നാരദൻ=നാരദമ
ഹൎഷി— പിതാവ=അച്ഛൻ— (ഹിമവാനെന്നസാരം) അവൾ=
പാൎവ്വതീ—കന്യാ=അനൂഢാ— (വിവാഹം കഴിയാത്തവൾ) പ്രെ
ക്ഷിക്ക=കാണ്ക—ഹരൻ=പരമെശ്വരൻ— ഏവകധൂ=ഏകഭാൎയ്യാ—
പ്രെമം=സ്നെഹം— ശരീരാൎദ്ധഹരാ=ശരീരത്തിന്റെ അൎദ്ധഹരാ—
അൎദ്ധഹരാ=അൎദ്ധത്തെ ഹരിക്കുന്നവൾ— അൎദ്ധം=പകുതി- ഹരി
ക്ക= സ്വീകരിക്ക— ഭവിത്രീ= ഭവിപ്പാൻ പൊകുന്നവൾ— സമാ
ദെശിക്ക=പറക.

൫൧— ഗുരുഃപ്രഗത്ഭെപിവയസ്യതൊസ്യാസ്തസ്ഥൌനിവൃത്താ
ന്യവരാഭിലാഷഃ । ഋതെകൃശാനൊൎന്നഹിമന്ത്രപൂതമൎഹന്തിതെ
ജാംസ്യപരാണിഹവ്യം॥

അന്വയം— ഗുരുഃ(ഉ-പു-പ്ര-ഏ) അതഃ (അ) അസ്യാഃ (ഇ
ദംശ-സ്ത്രീ-ഷ-ഏ) വയസി (സ-ന-സ-ഏ) പ്രഗത്ഭെ (അ-ന-
സ-ഏ) അപി (അ) നിവൃത്താന്യവരാഭിലാഷഃ (അ-പു-പ്ര-ഏ)

തസ്ഥൌ (ലിട്ട്-പ-പ-പ്ര-പു-ഏ) ഹി (അ) മന്ത്രപൂതം (അ-ന-ദ്വി-ഏ) ഹവ്യം (അ-ന-ദ്വി-ഏ) കൃശാനോഃ (ഉ-പു-ഷ-ഏ) ഋതെ (അ) അപരാണി (അ-ന-പ്ര-ബ) തെജാംസി (സ-ന-പ്ര-ബ) ന (അ) അൎഹന്തി (ലിട്ട്-പ-പ-പ്ര-പു-ബ)

അന്വയാൎത്ഥം— ഗുരു ഇത ഹെതുവായിട്ട ഇവളുടെ വയസ്സ പ്രഗത്ഭമായിരിക്കും വിഷയത്തിങ്കലും നിവൃത്താന്യപരാഭിലാഷനായിട്ട സ്ഥിതിചെയ്തു. യാതൊന്ന ഹെതുവായിട്ട മന്ത്രപൂതമായിരിക്കുന്ന ഹവ്യത്തെ കൃശാനുവിനെ ഒഴിച്ച അപരങ്ങളായിരിക്കുന്ന തെജസ്സുകൾ അൎഹിക്കുന്നില്ല.

പരിഭാഷാ— ഗുരു=പിതാവ— (ഹിമവാൻ) ഇത ഇനി പറവാൻ പൊകുന്നത— ഇവൾ=പാൎവ്വതീ— വയസ്സ=യൌവനം— പ്രഗത്ഭം=പ്രൌഢം— നിവൃത്താന്യവരാഭിലാഷൻ=നിവൃത്തമായിരിക്കുന്ന അന്യവരാഭിലാഷത്തോട കൂടിയവൻ— നിവൃത്തം=നിവൎത്തിച്ചത— അന്യവരാഭിലാഷം=അന്യവരങ്കലുള്ള അഭിലാഷം— അന്യവരൻ=അന്യനായിരിക്കുന്നവരൻ— അന്യൻ=അപരൻ— വരൻ=വിവാഹകൎത്താവ— അഭിലാഷം=ആഗ്രഹം— മന്ത്രപൂതം=മന്ത്രങ്ങൾകൊണ്ട പൂതം— പൂതം=ശുദ്ധം— ഹവ്യം=ഹവിസ്സ— കൃശാനു=അഗ്നി— അപരങ്ങൾ=അന്യങ്ങൾ— അൎഹിക്ക=ലഭിപ്പാനായിക്കൊണ്ട യൊഗ്യങ്ങളായി ഭവിക്ക.

൫൨— അയാചിതാരം നഹി ദെവമദ്രിസ്സുതാം പ്രതിഗ്രാഹയിതും ശശാക । അഭ്യൎത്ഥനാഭംഗഭയെന മാനീ മാദ്ധ്യസ്ഥ്യമിഷ്ടെപ്യവലംബതെൎത്ഥെ ॥

അന്വയം— അദ്രിഃ (ഇ-പു-പ്ര-ഏ) അയാചിതാരം (ഋ-പു-ദ്വി-ഏ) ദെവം (അ-പു-ദ്വി-ഏ) സുതാം (ആ-സ്ത്രീ-ദ്വി-ഏ) പ്രതിഗ്രാഹയിതും (തു-അ) ന (അ) ശശാക (ലിട്ട്-പ-പ-പ്ര-പു-ഏ) ഹി (അ) മാനീ (ന-പു-പ്ര-ഏ) അഭ്യൎത്ഥനാഭംഗഭയെന (അ-ന-തൃ-ഏ) ഇഷ്ടെ അൎത്ഥെ (അ-പു-സ-ഏ) അപി (അ) മാദ്ധ്യസ്ഥ്യം (അ-ന-ദ്വി-ഏ) അവലംബതെ (ലിട്ട്-ആ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— അദ്രി അയാചിതാവായിരിക്കുന്ന ദെവനെ സുതയെ പ്രതിഗ്രഹിപ്പിപ്പാനായിക്കൊണ്ട ശക്തനായി ഭവിച്ചില്ല. മാനീ അഭ്യൎത്ഥനാഭംഗഭയം ഹെതുവായിട്ട ഇഷ്ടമായിരിക്കുന്ന അൎത്ഥത്തിങ്കലും മാദ്ധ്യസ്ഥ്യത്തെ അവലംബിക്കുന്നു.

പരിഭാഷാ— അദ്രി=പൎവ്വതം— (ഹിമവാൻ) അയാചിതാവ=യാചിതാവല്ലാത്തവൻ— യാചിതാവ=യാചിക്കുന്നവൻ— യാചി

ക്ക=അപെക്ഷിക്ക- ദെവൻ=പരമെശ്വരൻ- സുതാ=പുത്രി- പ്രതിഗ്രഹിപ്പിക്ക= വിവാഹയൊഗ്യയാകുന്നു എന്ന അറിയിക്ക- മാനീ=മാനമുള്ളവൻ- മാനം=ചിത്തസമുന്നതി- (മനസ്സിന്റെ ഔന്നത്യം) അഭ്യൎത്ഥനാഭംഗഭയം=അഭ്യൎത്ഥനാഭംഗത്തിങ്കൽ നിന്നുള്ള ഭയം- അഭ്യൎത്ഥനാഭംഗം=അഭ്യൎത്ഥനയുടെ ഭംഗം- അഭ്യൎത്ഥനാ=പ്രാൎത്ഥനാ- ഭംഗം=പ്രത്യാഖ്യാനം- (സ്വീകരിക്കായ്ക) അൎത്ഥം=പദാൎത്ഥം- മാദ്ധ്യസ്ഥ്യം=മദ്ധ്യസ്ഥനാവു എന്നുള്ളത- മദ്ധ്യസ്ഥൻ=ഉദാസീനൻ-അവലംബിക്ക=ആശ്രയിക്ക-

൨൧- യഥൈവപൂൎവ്വെജനനെശരീരംസാദക്ഷരൊഷാൽസുദതീസസൎജ്ജ । തദാപ്രഭൃത്യെവവിമുക്തസംഗഃപതിഃപശൂനാമപരിഗ്രഹൊഭൂൽ॥

അന്വയം—പൂൎവ്വെ-ജനനെ (അ-ന-സ-എ) സുദതീ (രം-സ്ത്രീ-പ്ര-എ) സാ (ത്ത്യ-സ്ത്രീ-പ്ര-എ) യഥാ-എവ (അ) ദക്ഷരൊഷാൽ (അ-പു-പ-എ) ശരീരം (അ-പു-ദ്വി-എ) സസൎജ്ജ (ലിട്ട്-പ-പ-പ്ര-പു-എ)തദാപ്രഭൃതി-എവ (അ) പശൂനാം(ഉ-പും ഷ-ബ) പതിഃ (ഇ-പു-പ്ര-എ) വിമുക്തസംഗഃ- അപരിഗ്രഹഃ (അ-പു പ്ര-എ) അഭൂൽ (ലുങ്-പ-പ-പ്ര-പു-എ)

അന്വയാൎത്ഥം—പൂൎവ്വമായിരിക്കുന്ന ജനനത്തിങ്കൽ സുദതിയായിരിക്കുന്ന അവൾ എന്ന ദക്ഷരൊഷം ഹെതുവായിട്ട ശരീരത്തെ സൎജ്ജിച്ചുവൊ അന്നു തുടങ്ങീട്ട തന്നെ പശുക്കളുടെ പതി വിമുക്തസംഗനായിട്ട അപരിഗ്രഹനായി ഭവിച്ചു.

പരിഭാഷാ-പൂൎവ്വമായിരിക്കുന്ന ജനനം=പ്രാഗ്ജന്മം- സുദതീ=ശൊഭനങ്ങളായിരിക്കുന്ന ദന്തങ്ങളൊട കൂടിയവൾ- ദന്തങ്ങൾ=പല്ലുകൾ- അവൾ=പാൎവ്വതീ- ദക്ഷരൊഷം=ദക്ഷനെ കുറിച്ചുള്ള രൊഷം- ദക്ഷൻ=ദക്ഷപ്രജാപതി- രൊഷം=കൊപം- സൎജ്ജിക്ക=ഉപെക്ഷിക്ക- പശുക്കളുടെ പതി=പരമെശ്വരൻ- വിമുക്തസംഗൻ=വിമുക്തമായിരിക്കുന്ന സംഗത്തൊട കൂടിയവൻ- വിമുക്തം=വിമൊചിക്കപ്പെട്ടത- വിമൊചിക്ക=ഉപെക്ഷിക്ക- സംഗം=വിഷയാഭിലാഷം- അപരിഗ്രഹൻ=പരിഗ്രഹത്തൊട കൂടാത്തവൻ-പരിഗ്രഹം=ഭാൎയ്യാ-

൨൨- സകൃത്തിവാസാസ്തപസെയതാത്മാഗംഗാപ്രവാഹൊക്ഷിതദെവദാരു । പ്രസ്ഥംഹിമാദ്രെൎമ്മൃഗനാഭിഗന്ധികിഞ്ചിൽക്വണൽകിന്നരമദ്ധ്യവാസ ॥

അന്വയം—കൃത്തിവാസാഃ (സ-പു-പ്ര-എ) യതാത്മാ (ന-പു-പ്ര-എ) സഃ (ത്ത്യ-പു-പ്ര-എ) തപസെ (സ-ന-ച-എ)

ഗംഗാപ്രപാതോത്ഥിതദേവദാരു (ഉ-ന-ദ്വി-ഏ) മൃഗനാഭിഗന്ധി (ന-ന-ദ്വി-ഏ) കാണൽകിന്നരം (അ-ന-ദ്വി-ഏ) ഹിമാദ്രേഃ (ഇ-പു-ഷ-ഏ) കിഞ്ചിൽ (അ) പ്രസ്ഥം (അ-ന-ദ്വി-ഏ) അദ്ധ്യുവാസ (ലിട്ട-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— കൃത്തിവാസസ്സായി യതാത്മാവായിരിക്കുന്നു അവൻ തപസ്സിനായിക്കൊണ്ടു ഗംഗാപ്രപാതോത്ഥിതദേവദാരുവായി മൃഗനാഭിഗന്ധിയായി കാണൽകിന്നരമായിരിക്കുന്ന ഹിമാദ്രിയുടെ ഒരു പ്രസ്ഥത്തിങ്കൽ വസിച്ചു.

പരിഭാഷാ— കൃത്തിവാസസ്സ=കൃത്തിയാകുന്ന വാസസ്സോടു കൂടിയവൻ—കൃത്തി=ചൎമ്മം— വാസസ്സ=വസ്ത്രം— യതാത്മാവ=യതമായിരിക്കുന്ന ആത്മാവൊടുകൂടിയവൻ—യതം=യമിക്കപ്പെട്ടത—യമിക്ക=ഹിംസാദികളിൽനിന്ന നിരൊധിക്കുക—ആത്മാവ=മനസ്സ—

അവൻ=പരമെശ്വരൻ— ഗംഗാപ്രപാതോത്ഥിതദേവദാരു=ഗംഗാപ്രപാതോത്ഥിതങ്ങളായിരിക്കുന്ന ദെവദാരുക്കളൊടുകൂടിയത— ഗംഗാപ്രപാതോത്ഥിതങ്ങൾ=ഗംഗാപ്രപാതത്തിങ്കൽ ഉത്ഥിതങ്ങൾ— ഗംഗാപ്രപാതം=ഗംഗയുടെ പ്രപാതം— പ്രപാതം=പതനപ്രദെശം— ഉത്ഥിതങ്ങൾ=ഉത്ഥാനംചെയ്യുവ— ഉത്ഥാനംചെയ്ക=മുളക്കുക— ദെവദാരുക്കൾ=ദെവദാരുവൃക്ഷങ്ങൾ— മൃഗനാഭിഗന്ധി=മൃഗനാഭിഗന്ധംഉള്ളത— മൃഗനാഭിഗന്ധം=മൃഗനാഭിയുടെ ഗന്ധം— മൃഗനാഭി=കസ്തൂരി— കാണൽകിന്നരം=കാണത്തുകളായിരിക്കുന്ന കിന്നരന്മാരൊടുകൂടിയത— കാണത്തുകൾ=കാണിച്ചിയങ്ങുന്നവ— കാണിക്ക=ശബ്ദിക്ക— (ഗാനംചെയ്ക എന്ന അഭിപ്രായം) കിന്നരന്മാർ=കിന്നരന്മാർ എന്ന ഉപദെവന്മാർ— ഹിമാദ്രി=ഹിമവാൻ— പ്രസ്ഥം=സാനു— വസിക്ക=ഇരിക്കുക—

൫൫— ഗണാനമെരുപ്രസവാവതംസാഭൂൎജ്ജത്വചസ്സ്പൎശവതീൎവ്വസാനാഃ। മനശ്ശിലാവിച്ഛുരിതാനിഷെദുശ്ശൈലെയനദ്ധെഷുശിലാതലെഷു॥

അന്വയം— ഗണാഃ— നമെരുപ്രസവാവതംസാഃ (അ-പു-പ്ര-ബ) സ്പൎശവതീഃ (രം-സ്ത്രീ-ദ്വി-ബ) ഭൂൎജ്ജത്വചഃ (ച-സ്ത്രീ-ദ്വി-ബ) വസാനാഃ—മനശ്ശിലാവിച്ഛുരിതാഃ (അ-പു-പ്ര-ബ) ശൈലെയനദ്ധെഷു— ശിലാതലെഷു (അ-ന-സ-ബ) നിഷെദുഃ (ലിട്ട-പ-പ-പ്ര-പു-ബ)

അന്വയാൎത്ഥം—— ഗണങ്ങൾ നമെരുപ്രസവാവതംസങ്ങളായി സ്പൎശവതികളായിരിക്കുന്ന ഭൂൎജ്ജത്വക്കുകളെ വസാനങ്ങളായി മനശ്ശിലാവിച്ഛുരിതങ്ങളായിട്ടു ശൈലെയനദ്ധങ്ങളായി

രിക്കുന്ന ശിലാതലങ്ങളിൽ നിഷദിച്ചു.

പരിഭാഷാ— ഗണങ്ങൾ=ഭൂതഗണങ്ങൾ— നമേരുപ്രസവാവതംസങ്ങൾ=നമേരുപ്രസവങ്ങളാകുന്ന അവതംസങ്ങളോടുകൂടിയവ— നമേരുപ്രസവങ്ങൾ=നമേരുക്കളുടെ പ്രസവങ്ങൾ— നമേരുക്കൾ=നമേരുവൃക്ഷങ്ങൾ— പ്രസവങ്ങൾ=പുഷ്പങ്ങൾ— അവതംസങ്ങൾ=ശിരോലങ്കാരങ്ങൾ— സ്പൎശവതികൾ— സുഖസ്പൎശകൾ— ഭൂൎജ്ജത്വക്കുകൾ=ഭൂൎജ്ജങ്ങളുടെ ത്വക്കുകൾ— ഭൂൎജ്ജങ്ങൾ=ഭൂൎജ്ജവൃക്ഷങ്ങൾ— ത്വക്കുകൾ=തൊലികൾ— വസാനങ്ങൾ=വസിച്ചിരിക്കുന്നവ— വസിക്ക=ഉടുക്കുക— മനശ്ശിലാവിച്ഛുരിതങ്ങൾ=മനശ്ശിലകൊണ്ടു വിച്ഛുരിതങ്ങൾ— മനശ്ശിലാ=മനയോല— വിച്ഛുരിതങ്ങൾ= അനുലിപ്തങ്ങൾ— ശൈലേയനദ്ധങ്ങൾ= ശൈലേയത്താൽ നദ്ധങ്ങൾ— ശൈലേയം=കന്മതം— നദ്ധങ്ങൾ=വ്യാപ്തങ്ങൾ— ശിലാതലങ്ങൾ=ശിലകളുടെ തലങ്ങൾ— ശിലകൾ— കല്ലുകൾ— തലങ്ങൾ=ഉപരിഭാഗങ്ങൾ— നിഷദിക്ക=ഇരിക്കുക—

൫൬— തുഷാരസംഘാതശിലാഃ ഖുരാഗ്രൈസ്സമുല്ലിഖൻ ദൎപ്പകളഃ കകുദ്മാൻ। ദൃഷ്ടഃ കഥഞ്ചിൽ ഗവയൈൎവ്വിവിഗ്നൈരസോഢസിംഹധ്വനിരുന്നനാദ॥

അന്വയം— തുഷാരസംഘാതശിലാഃ (ആ-സ്ത്രീ-ദ്വി-ബ) ഖുരാഗ്രൈഃ (അ-ന-തൃ-ബ) സമുല്ലിഖൻ (ത-പു-പ്ര-ഏ) ദൎപ്പകളഃ (അ-പു-പ്ര-ഏ) വിവിഗ്നൈഃ-ഗവയൈഃ (അ-പു-തൃ-ബ) കഥഞ്ചിൽ (അ) ദൃഷ്ടഃ (അ-പു-പ്ര-ഏ) കകുദ്മാൻ (ത-പു-പ്ര-ഏ) അസോഢസിംഹധ്വനിഃ (ഇ-പു-പ്ര-ഏ) ഉന്നനാദ (ലിട്ട്-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം——തുഷാരസംഘാതശിലകളെ ഖുരാഗ്രങ്ങൾകൊണ്ടു സമുല്ലിഖന്നായി ദൎപ്പകളനായി വിവിഗ്നങ്ങളായിരിക്കുന്ന ഗവയങ്ങളാൽ പണിപ്പെട്ടു ദൃഷ്ടനായിരിക്കുന്ന കകുദ്മാൻ അസോഢസിംഹധ്വനിയായിട്ടു ഉന്നദിച്ചു—

പരിഭാഷാ—— തുഷാരസംഘാതശിലകൾ=തുഷാരസംഘാതങ്ങളാകുന്ന ശിലകൾ— തുഷാരസംഘാതങ്ങൾ=തുഷാരത്തിന്റെ സംഘാതങ്ങൾ— തുഷാരം=മഞ്ഞ— സംഘാതങ്ങൾ=കട്ടകൾ— ശിലകൾ=കല്ലുകൾ— ഖുരാഗ്രങ്ങൾ=ഖുരങ്ങളുടെ അഗ്രങ്ങൾ— ഖുരങ്ങൾ=കുളമ്പുകൾ— സമുല്ലിഖൻ=സമുല്ലേഖനം ചെയ്യുന്നവൻ— സമുല്ലേഖനംചെയ്ക=പിളൎക്കുക— ദൎപ്പകളൻ=ദൎപ്പം ഹേതുവായിട്ടു കളൻ— ദൎപ്പം=ഗൎവ്വം— കളൻ=സുഭഗൻ— വിവിഗ്നങ്ങൾ=ഭീതങ്ങൾ— ഗവയങ്ങൾ=ഗോസദൃശങ്ങളായിരിക്കുന്ന

മൃഗങ്ങൾ- ദൃഷ്ടൻ=ദൎശിക്കപ്പെട്ടവൻ- ദൎശിക്ക=കാണ്ക- കകുദ്മാൻ=പരമെശ്വരവാഹനമായ കാള- അസൊഢസിംഹധ്വനി=അസൊഢമായിരിക്കുന്ന സിംഹധ്വനിയൊടു കൂടിയവൻ- അസൊഢം= സഹിക്കപ്പെടാത്തത- സിംഹധ്വനി=സിംഹങ്ങളുടെധ്വനി- ധ്വനി=ശബ്ദം- ഉന്നദിക്ക=ഉറക്കെശബ്ദിക്ക-

൫൬- തത്രാഗ്നിമാധായസമിൽസമിദ്ധംസ്വമെവമൂൎത്ത്യന്തരമഷ്ടമൂൎത്തിഃ । സ്വയംവിധാതാതപസഃഫലാനാംകെനാപികാമെനതപശ്ചചാര॥

അന്വയം- തപസഃ (സ-ന-ഷ-ഏ) ഫലാനാം (അ-ന-ഷ-ബ) സ്വയം (അ) വിധാതാ (ഋ-പു-പ്ര-ഏ) അഷ്ടമൂൎത്തിഃ (ഇ-പു-പ്ര-ഏ) തത്ര (അ) സമിൽസ്സമിദ്ധം (അ-പു-ദ്വി-ഏ) സ്വം (അ-ന-ദ്വി-ഏ) ഏവ (അ) മൂൎത്ത്യന്തരം (അ-ന-ദ്വി-ഏ) അഗ്നിം (ഇ-പു-ദ്വി-ഏ) ആധായ (ല്യ-അ) കെനാപി (അ) കാമെന (അ-പു-തൃ ഏ) തപഃ (സ-ന-ദ്വി-ഏ) ചചാര (ലിട്ട-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം- തപസ്സിന്റെ ഫലങ്ങളുടെ താനെതന്നെ വിധാതാവായിരിക്കുന്ന അഷ്ടമൂൎത്തി അതിങ്കൽ സമിൽസ്സമിദ്ധമായി സ്വമായിതന്നെ ഇരിക്കുന്ന മൂൎത്ത്യന്തരമായിരിക്കുന്ന അഗ്നിയെ ആധാനംചെയ്തിട്ടു ഒരു കാമം ഹെതുവായിട്ടു തപസ്സിനെ ചെയ്തു.

പരിഭാഷാ- വിധാതാവ=കൎത്താവ- അഷ്ടമൂൎത്തി=പരമെശ്വരൻ- അത=ഹിമവൽസ്ഥാനം- സമിൽസ്സമിദ്ധം=സമിത്തുകൾ ഹെതുവായിട്ടു സമിദ്ധം- സമിത്തുകൾ=ചമതകൾ- സമിദ്ധം=ച ഗ്നിപൊലെദീപ്തം- സ്വം=തന്നെസംബന്ധിച്ചത- മൂൎത്ത്യന്തരം=മൂൎത്തിഭെദം- ആധാനംചെയ്ക=പ്രതിഷ്ഠിക്ക- കാമം=ഇച്ശാ-

൫൭- അനൎഘ്യമൎഘ്യെണതമദ്രിനാഥസ്സ്വൎഗ്ഗൌകസാമൎച്ചിതമൎച്ചയിത്വാ । ആരാധനായാസ്യസഖീസമെതാംസമാദിദെശപ്രയതാംതനൂജാം॥

അന്വയം- അദ്രിനാഥഃ (അ-പു-പ്ര-ഏ) അനൎഘ്യം (അ-പു-ദ്വി-ഏ) സ്വൎഗ്ഗൌകസാം (സ-പു-ഷ-ബ) അൎച്ചിതം (അ-പു-ദ്വി-ഏ) തം (തച്ശ-പു-ദ്വി-ഏ) അൎഘ്യെണ (അ-ന-തൃ-ഏ) അൎച്ചയിത്വാ- (ക്ത്വാ-അ) അസ്യ (ഇദംശ-പു-ഷ-ഏ) ആരാധനായ (അ-ന-ച-ഏ) സഖീസമെതാം-പ്രയതാം-തനൂജാം (ആ-സ്ത്രീ-ദ്വി-ഏ) സമാദിദെശ (ലിട്ട-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം- അദ്രിനാഥൻ അനൎഘ്യനായി സ്വൎഗ്ഗൌക

സ്സുകളാൽ അച്ചിതനായിരിക്കുന്ന അവനെ അർഘ്യംകൊണ്ട അച്ചിച്ചിട്ട ഇവന്റെ ആരാധനത്തിനായിക്കൊണ്ട സഖീസമേതയായി പ്രയതയായിരിക്കുന്ന തനൂജയെ നിയോഗിച്ചു.

പരിഭാഷാ — അദ്രിനാഥൻ=ഹിമവാൻ- അനർഘ്യൻ=അർഘ്യനൊടൊക്കുടാത്തവൻ- അർഘ്യൻ=പൂജൻ- സ്വർഗ്ഗൗകസ്സുകൾ=ദെവന്മാർ- അച്ചിതൻ=അച്ചിക്കപ്പെട്ടവൻ- അച്ചിക്ക=പൂജിക്ക- അവൻ=പരമെശ്വരൻ- അർഘ്യം=പൂജൊപകരണം- ഇവൻ=പരമെശ്വരൻ- ആരാധനം=പൂജാ- സഖീസമെതാ=സഖിമാരൊട കൂടിയവൾ- പ്രയതാ=ശുദ്ധാ- തനൂജാ=പുത്രീ സമാദെശിക്ക=നിയൊഗിക്ക.

൫൯- പ്രത്യർത്ഥിഭൂതാമപിതാംസമാധെശ്ശുശ്രൂഷമാണാംഗിരിശൊനുമെനെ। വികാരഹെതൗസതിവിക്രിയന്തെയെഷാംനചെതാംസിതഏവധീരാഃ॥

അന്വയം— ഗിരിശഃ (അ-പു-പ്ര-ഏ) സമാധെഃ (ഇ-പു-ഷ-ഏ) പ്രത്യർത്ഥിഭൂതാം (ആ-സ്ത്രീ-ദ്വി-ഏ) അപി (അ) ശുശ്രൂഷമാണാം (ആ സ്ത്രീ ദ്വി-ഏ) താം (തച്ശ-സ്ത്രീ-ദ്വി. ഏ) അനുമെനെ (ലിട്ട് -ആ-പ-പ്ര-പു-ഏ) വികാരഹെതൗ (ഉ-പു-സ-ഏ) സതി (ത-പു-സ-ഏ) യെഷാം (യത്ശ-പു-ഷ-ബ) ചെതാംസി (സ-ന-പ്ര-ബ) ന (അ) വിക്രിയന്തെ (ലട്ട്-ആ-പ-പ്ര-പു-ബ) തെ(തച്ശ-പു-പ്ര-ബ) ഏവ (അ) ധീരാഃ(അ-പു-പ്ര-ബ)

അന്വയാർത്ഥം— ഗിരിശൻ സമാധിക്ക പ്രത്യർത്ഥിഭൂതയായിരുന്നു എങ്കിലും ശുശ്രൂഷമാണയായിരിക്കുന്ന അവളെ അനുമനനം ചെയ്തു. വികാരഹെതു സത്തായിരിക്കും വിഷയത്തിങ്കൽ യാവചിലരുടെ ചെതസ്സുകൾ വിക്രിയയെ പ്രാപിക്കുന്നില്ലാ- അവർതന്നെ ധീരന്മാരായി ഭവിക്കുന്നു.

പരിഭാഷാ — ഗിരിശൻ=പരമെശ്വരൻ- സമാധീ=തപസ്സ- പ്രത്യർത്ഥിഭൂതാ=ശത്രുതുല്യാ- ശുശ്രൂഷമാണാ=ശുശ്രൂഷിച്ചിയങ്ങുന്നവൾ- ശുശ്രൂഷിക്ക=സെവിക്ക- അവൾ=പാൎവ്വതീ- അനുമനനംചെയ്ക=അനുസരിക്ക- വികാരഹെതു=വികാരകാരണം- സത്ത=ഭവിച്ചിയങ്ങുന്നത- ചെതസ്സുകൾ=മനസ്സുകൾ- വിക്രിയാ=വികാരം-

൬൦- അവചിതബലിപുഷ്പാവെദിസമ്മാൎഗ്ഗദക്ഷാനിയമവിധിജലാനാംബൎഹിഷാംചൊപനെത്രീ।ഗിരിശമുപചചാരപ്രത്യഹംസാസുകെശീനിയമിതപരിഖെദാതച്ശിരശ്ചന്ദ്രപാദൈഃ॥

അന്വയം— സുകേശീ (ഈം-സ്ത്രീ-പ്ര-ഏ) സാ (ത്യ-സ്ത്രീ-പ്ര-ഏ) അപചിതബലിപുഷ്പാ-വേദിസമ്മാൎഗ്ഗദക്ഷാ (ആ-സ്ത്രീ-പ്ര-ഏ) നിയമവിധിജലാനാം (അ-ന-ഷ-ബ) ബൎഹിഷാം (സ-ന-ഷ-ബ) ച (അ) ഉപനേത്രീ (ഈം-സ്ത്രീ-പ്ര-ഏ) ഗിരിശം (അ-പു-ദ്വി-ഏ) തച്ഛിരശ്ചന്ദ്രപാദൈഃ (അ-പു-തൃ-ബ) നിയമിതപരിഖേദാ (ആ-സ്ത്രീ-പ്ര-ഏ) പ്രത്യഹം (അ) ഉപചചാര (ലിട്ട്-പ-പ്ര-പു-ഏ).

അന്വയാൎത്ഥം— സുകേശിയായിരിക്കുന്ന അവൾ അപചിതബലിപുഷ്പയായി വേദിസമ്മാൎഗ്ഗദക്ഷയായി നിയമവിധിജലങ്ങളുടെയും ബൎഹിസ്സുകളുടെയും ഉപനേത്രിയായിട്ട ഗിരിശനെ തച്ഛിരശ്ചന്ദ്രപാദങ്ങളാൽ നിയമിതപരിഖേദയായിട്ട അഹസ്സിങ്കൽ അഹസ്സിങ്കൽ ഉപചരിച്ചു.

പരിഭാഷാ— സുകേശീ=ശോഭനമായിരിക്കുന്ന കേശത്തോടു കൂടിയവൾ- കേശം=തലമുടി- അവൾ=പാൎവ്വതി- അപചിതബലിപുഷ്പാ=അപചിതങ്ങളായിരിക്കുന്ന ബലിപുഷ്പങ്ങളോടുകൂടിയവൾ- അപചിതങ്ങൾ=അറുക്കപ്പെട്ടവ- ബലിപുഷ്പങ്ങൾ=ബലിക്കായിക്കൊണ്ടുള്ള പുഷ്പങ്ങൾ- ബലീ=പൂജാ- പുഷ്പങ്ങൾ=പൂക്കൾ- വേദിസമ്മാൎഗ്ഗദക്ഷാ=വേദിസമ്മാൎഗ്ഗത്തിങ്കൽദക്ഷാ- വേദിസമ്മാൎഗ്ഗം=വേദിയുടെ സമ്മാൎഗ്ഗം- വേദീ=ഇരിപ്പാനുള്ളതറ- സമ്മാൎഗ്ഗം=ശോധനം- ദക്ഷാ=സമൎത്ഥാ- നിയമവിധിജലങ്ങൾ=നിയമവിധിക്കായിക്കൊണ്ടുള്ള ജലങ്ങൾ- നിയമവിധി=നിത്യകൎമ്മാനുഷ്ഠാനം- ബൎഹിസ്സുകൾ=ദൎഭകൾ- ഉപനേത്രീ=ഉപനയിക്കുന്നവൾ- ഉപനയിക്ക=സമീപത്തെ പ്രാപിപ്പിക്ക- ഗിരിശൻ=പരമേശ്വരൻ- തച്ഛിരശ്ചന്ദ്രപാദങ്ങൾ=തച്ഛിരശ്ചന്ദ്രന്റെ പാദങ്ങൾ- തച്ഛിരശ്ചന്ദ്രൻ=തച്ഛിരസ്സിങ്കലെ ചന്ദ്രൻ- തച്ഛിരസ്സ അവന്റെ ശിരസ്സ- അവൻ=പരമേശ്വരൻ- പാദങ്ങൾ=രശ്മികൾ- നിയമിതപരിഖേദാ=നിയമിതമായിരിക്കുന്ന പരിഖേദത്തോടു കൂടിയവൾ- നിയമിതം=നിയമിക്കപ്പെട്ടത- നിയമിക്ക=ശമിപ്പിക്ക- പരിഖേദം=തളൎച്ച- അഹസ്സ=പകല- ഉപചരിക്ക=സേവിക്ക.

ഇതി വാശാസോപനാമകരാമാനന്ദനാഥപണ്ഡിതപാരശവേന്ദ്രകൃതൌ കുമാരസംഭവ വ്യാഖ്യായാം സുഖബോധിന്യാം പ്രഥമസ്സൎഗ്ഗഃ

# കുമാരസംഭവം
# കാവ്യം

സവ്യാഖ്യാനെ കുമാരസംഭവകാവ്യെ
ദ്വിതീയസർഗ്ഗപ്രാരംഭഃ.

൧– തസ്മിൻവിപ്രകൃതാഃകാലെതാരകെണദിവൌകസഃ । തുരാസാഹംപുരൊധായധാമസ്വായംഭുവംയയുഃ॥

അന്വയം—തസ്മിൻ (ത്സ–പു–സ–ഏ) കാലെ (അ–പു–സ–ഏ) താരകെണ (അ–പു–തൃ–ഏ) വിപ്രകൃതാഃ (അ–പു–പ്ര–ബ) ദിവൌകസഃ (സ–പു–പ്ര–ബ) തുരാസാഹം (ഹ–പു–ദ്വി–ഏ) പുരൊധായ (ല്യ–അ) സ്വായംഭുവം (അ–ന–ദ്വി–ഏ) ധാമ (ന–ന–ദ്വി–ഏ) യയുഃ (ലിട്ട–പ–പ–പ്ര–പു–ബ).

അന്വയാർത്ഥം— ആ കാലത്തിങ്കൽ താരകനാൽ വിപ്രകൃതന്മാരായിരിക്കുന്ന ദിവൌകസ്സുകൾ തുരാഷാട്ടിനെ പുരൊധാനംചെയ്തിട്ട സ്വായംഭുവമായിരിക്കുന്നധാമത്തെ യാനംചെയ്തു.

പരിഭാഷാ— കാലം=സമയം– താരകൻ=താരകനെന്ന അസുരൻ– വിപ്രകൃതന്മാർ=ഉപദ്രവിക്കപ്പെട്ടവർ– ദിവൌകസ്സുകൾ=ദെവന്മാർ– തുരാഷാട്ട=ഇന്ദ്രൻ– പുരൊധാനംചെയ്യ=മുമ്പിലാക്കുക– സ്വായംഭുവം=സ്വയംഭൂവിനെസംബന്ധിച്ചത– സ്വയംഭൂ=ബ്രഹ്മാവ– ധാമം=സ്ഥാനം– യാനംചെയ്യ=പ്രാപിക്ക–

൨– തെഷാമാവിരഭൂൽബ്രഹ്മാപരിമ്ലാനമുഖശ്രീയാം । സരസാംസുപ്തപത്മാനാംപ്രാതർദ്ദീധിതിമാനിവ॥

അന്വയം—പരിമ്ലാനമുഖശ്രിയാം (ഠര–പു–ഷ–ബ) തെഷാം (ത്സ–പു–ഷ–ബ) ബ്രഹ്മാ (ന–പു–പ്ര–ഏ) സുപ്തപത്മാനാം (അ–ന–ഷ–ബ) സരസാം (സ–ന–ഷ–ബ) പ്രാതഃ (അ) ദീധിതിമാൻ (ത–പു–പ്ര–ഏ) ഇവ (അ) ആവിരഭൂൽ (ലുങ്–പ–പ്ര–പു–ഏ)

അന്വയാർത്ഥം— പരിമ്ലാനമുഖശ്രീയകളായിരിക്കുന്ന അവൎക്ക ബ്രഹ്മാവ സുപ്തപത്മങ്ങളായിരിക്കുന്ന സരസ്സുകൾക്ക പ്രാതഃകാലത്തിങ്കൽ അംശുമാൻ എന്നപൊലെ ആവിർഭവിച്ചു.

പരിഭാഷാ— പരിമ്ലാനമുഖശ്രീകൾ=പരിമ്ലാനയായിരിക്കുന്ന മുഖശ്രീയോടുകൂടിയവർ- പരിമ്ലാനാ=പരിക്ഷീണാ- മുഖശ്രീ= മുഖത്തിന്റെ ശ്രീ- ശ്രീ=ശോഭാ- അവർ=ദിവൌകസ്സുകൾ- സുപ്തപത്മങ്ങൾ= സുപ്തങ്ങളായിരിക്കുന്ന പത്മങ്ങളോടു കൂടിയവ- സുപ്തങ്ങൾ= കൂമ്പിയവ- പത്മങ്ങൾ= താമരപ്പൂക്കൾ- സരസ്സുകൾ= താമരപ്പൊയ്കകൾ- പ്രാതഃകാലം= പ്രഭാതസമയം- ദീധിതിമാൻ=ആദിത്യൻ- ആവിൎഭവിക്ക= പ്രകാശിക്ക-

൩- അഥസൎവ്വസ്യധാതാരംതെസൎവ്വെസൎവ്വതൊമുഖം । വാഗീശംവാഗ്ഭിരൎത്ഥ്യാഭിഃ പ്രണിപത്യൊപതസ്ഥിരെ॥

അന്വയം——— അഥ (അ) സൎവ്വെ (അ-പു-പ്ര-ബ) തെ (ത-പു-പ്ര-ബ) സൎവ്വസ്യ (അ-ന-ഷ-ഏ) ധാതാരം (ഋ-പു-ദ്വി-ഏ) സൎവ്വതൊമുഖം- വാഗീശം (അ-പു-ദ്വി-ഏ) പ്രണിപത്യ (ല്യ-അ) അൎത്ഥ്യാഭിഃ (ആ-സ്ത്രീ-തൃ-ബ) വാഗ്ഭിഃ (ച-സ്ത്രീ-തൃ-ബ) ഉപതസ്ഥിരെ (ലിട്ട-ആ-പ-പ്ര-പു-ബ)-

അന്വയാൎത്ഥം——— അനന്തരം സൎവ്വന്മാരായിരിക്കുന്ന അവർ സൎവ്വത്തിന്റെ ധാതാവായി സൎവ്വതൊമുഖനായിരിക്കുന്ന വാഗീശനെ പ്രണിപതിച്ചിട്ട അൎത്ഥ്യകളായിരിക്കുന്ന വാക്കുകൾകൊണ്ട ഉപസ്ഥാനംചെയ്തു.

പരിഭാഷാ —, സൎവ്വന്മാർ=ഒട്ടൊഴിയാതെ ഉള്ളവർ- അവർ= ദിവൌകസ്സുകൾ- സൎവ്വം=സമസ്തം- ധാതാവ=സ്രഷ്ടാവ- സൎവ്വതൊമുഖൻ=സൎവ്വദിക്കുകളിലും മുഖത്തൊടുകൂടിയവൻ- വാഗീശൻ=ബ്രഹ്മാവ- പ്രണിപതിക്ക=നമസ്കരിക്ക- അൎത്ഥ്യകൾ=അൎത്ഥത്തിങ്കൽനിന്ന വേർപെടാത്തവ- ഉപസ്ഥാനം ചെയ്ക=പൂജിക്ക-

൪- നമൊസ്തുത്രിമൂൎത്തയെതുഭ്യംപ്രാക്സൃഷ്ടെഃകെവലാത്മനെ । ഗുണത്രയവിഭാഗായപശ്ചാൽഭെദമുപെയുഷെ॥

അന്വയം— ഹെഭഗവൻ (ത-പു-സം-പ്ര-ഏ) സൃഷ്ടെഃ (ഇ-സ്ത്രീ-പ-ഏ) പ്രാക് (അ) ത്രിമൂൎത്തയെ (ഇ-പു-ച-ഏ) കെവലാത്മനെ (ന-പു-ച-ഏ) പശ്ചാൽ (അ) ഗുണത്രയവിഭാഗായ (അ-പു-ച-ഏ) ഭെദം (അ-പു-ദ്വി-ഏ) ഉപെയുഷെ (സ-പു-ച-ഏ) തുഭ്യം (യുഷ്മൽ-ച-ഏ) നമഃ (അ) അസ്തു (ലൊട്ട-പ-പ്ര-പു-ഏ)-

അന്വയാൎത്ഥം——— അല്ലയൊ ഭഗവാനായുള്ളൊവെ സൃഷ്ടിയുടെ മുമ്പിൽ ത്രിമൂൎത്തിയായി കെവലാത്മാവായി പിന്നെ ഗുണത്രയ വിഭാഗനായി ഭെദത്തെ ഉപെയിവാനായിരിക്കുന്ന നിങ്ങൾക്കാ

ച്ചികൊണ്ട നമസ്സു ഭവിക്കെണമെ.

പരിഭാഷാ— ഭഗവാൻ=ഗരംശ ാരൻ— അമൂത്തി=മൂത്തിയൊടു കൂടാത്തവൻ— മൂത്തി=ശരീരം— കെവലാത്മാവ=കെവലമായിരിക്കുന്ന ആത്മാവൊടുകൂടിയവൻ— കെവലം=ഏകം— ആത്മാവ=സ്വരൂപം— ഗുണത്രയവിഭാഗൻ=ഗുണത്രയമാകുന്ന വിഭാഗത്തൊടുകൂടിയവൻ— ഗുണത്രയം=ഗുണങ്ങളുടെ ത്രയം— ഗുണങ്ങൾ=സത്വരജസ്തമസ്സുകൾ— ത്രയം=മൂന്ന— വിഭാഗം=വിഭജനസാധനം— (ഭെദവ്യവഹാരഹെതു) ഭെദം=വിശെഷം— ഉപെയിവാൻ= പ്രാപിച്ചവൻ— നമസ്സ=നമസ്കാരം—

൫— യദമൊഘമപാമന്തരുപ്തംബീജമജത്വയാ । അതശ്ചരാചരംവിശ്വംപ്രഭാവസ്തസ്യഗീയതെ॥

അന്വയം—— ഹെഅജ (അ-പു-സം-പ്ര-ഏ)ത്വയാ (യുഷ്മ്ശ-തൃ-ഏ) അപാം (പ-സ്ത്രീ-ഷ-ബ) അന്തഃ (അ) അമൊഘം (അ-ന-പ്ര-ഏ) യൽ (യച്ശ-ന-പ്ര-ഏ) ബീജം (അ-ന-പ്ര-ഏ) ഉപ്തം (അ-ന-പ്ര-ഏ) അതഃ (അച്ശ-ന-പ്ര-ഏ) ചരാചരം— വിശ്വം (അ-ന-പ്ര-ഏ) തസ്യ (തച്ശ-ന-ഷ-ഏ) പ്രഭാവഃ (അ-പു-പ്ര-ഏ) ഗീയതെ (ലിട്ട-ആ-പ-പ്ര-പു-ഏ)—

അന്വയാത്ഥം—— അല്ലയൊ അജനായുള്ളാവെ അങ്ങയാൽ അപ്പുകളുടെ അന്തഭാഗത്തിങ്കൽ അമൊഘമായിരിക്കുന്ന യാതൊരു ബീജം ഉപ്തമായിഭവിച്ചുവൊ ഈ ചരാചരമായിരിക്കുന്ന വിശ്വം അതിന്റെ പ്രഭാവമായി ഗാനം ചെയ്യപ്പെടുന്നു.

പരിഭാഷാ—— അജൻ=ബ്രഹ്മാവ— അപ്പുകൾ=ജലങ്ങൾ— അന്തഭാഗം=മദ്ധ്യം— അമൊഘം= സഫലം—ബീജം=വീയ്യം—ഉപ്തം=വിസൃഷ്ടം— ചരാചരം=ചരമായിയും അചരമായിയും ഇരിക്കുന്നത— ചരം=ചരിക്കുന്നത— ചരിക്ക=സഞ്ചരിക്ക— അചരം=ചരിക്കാത്തത— വിശ്വം=ഒട്ടൊഴിയാതെയുള്ളവസ്തു— അത=ബീജം— പ്രഭാവം=പരിണാമം—

൬— തിസൃഭിസ്ത്വമവസ്ഥാഭിമ്മഹിമാനമുദീരയൻ । പ്രളയസ്ഥിതിസഗ്ഗാണാമെകഃകാരണതാംഗതഃ॥

അന്വയം— തിസൃഭിഃ (ഇ-സ്ത്രീ-തൃ-ബ) അവസ്ഥാഭിഃ (ആ-സ്ത്രീ-തൃ-ബ) മഹിമാനം (ന-പു-ദ്വി-ഏ) ഉദീരയൻ (ത-പു-പ്ര-ഏ) ത്വം (യുഷ്മച്ശ-പ്ര-ഏ) പ്രളയസ്ഥിതിസഗ്ഗാണാം (അ-പു-ഷ-ബ) കാരണതാം (ആ-സ്ത്രീ-ദ്വി-ഏ) ഗതഃ— ഏകഃ (അ-പു-പ്ര-ഏ).

അന്വയാത്ഥം—— മൂന്ന അവസ്ഥകൾകൊണ്ടു മഹിമാവെ വി

ഉദീരയന്നായിരിക്കുന്ന അങ്ങുന്ന പ്രളയസ്ഥിതി സർഗ്ഗങ്ങളുടെ കാരണതയെ ഗതനായിരിക്കുന്ന ഏകനായി ഭവിക്കുന്നു.

പരിഭാഷാ——— മൂന്നവസ്ഥകൾ= സത്വാദിഗുണവൃത്തികൾ- മഹിമാവ=നിജശക്തി- ഉദീരയൻ=ഉദീരണം ചെയ്തിരുന്നവൻ- ഉദീരണംചെയ്ക=പ്രകാശിപ്പിക്ക- പ്രളയസ്ഥിതി സർഗ്ഗങ്ങൾ=പ്രളയവും സ്ഥിതിയും സർഗ്ഗവും- പ്രളയം=നാശം- സ്ഥിതി=നില്പ- സർഗ്ഗം=സൃഷ്ടി- കാരണതാ=കാരണമാവു എന്നുള്ളത- ഗതൻ=ഗമിച്ചവൻ- ഗമിക്ക=പ്രാപിക്ക- ഏകൻ=ഒരുത്തൻ(ഏകേശ്വരനെന്ന താല്പര്യം).

൭- സ്ത്രീപുംസാവാത്മഭാഗൌ തെ ഭിന്നമൂർത്തേസ്സിസൃക്ഷയാ ।
പ്രസൂതിഭാജസ്സർഗ്ഗസ്യ താവെവ പിതരൌ സ്മൃതൌ ॥

അന്വയം——സ്ത്രീപുംസൌ (അ-പു-പ്ര-ദ്വി) സിസൃക്ഷയാ (ആ-സ്ത്രീ-തൃ-ഏ) ഭിന്നമൂർത്തേഃ (ഇ-പു-ഷ-ഏ) തെ (യുഷ്മച്ഛ-ഷ-ഏ) ആത്മഭാഗൌ (അ-പു-പ്ര-ദ്വി) ഭവതഃ (ലിട്ട-പ-പ-പ്ര-പു-ദ്വി) തൌ (തച്ഛ-പു-പ്ര-ദ്വി) ഏവ (അ) പ്രസൂതിഭാജഃ (ജ-പു-ഷ ഏ) സർഗ്ഗസ്യ (അ-പു-ഷ-ഏ) പിതരൌ (ഋ-പു-പ്ര-ദ്വി) സ്മൃതൌ (അ-പു-പ്ര-ദ്വി)-

അന്വയാർത്ഥം——സ്ത്രീപുംസന്മാർ സിസൃക്ഷ ഹേതുവായിട്ട ഭിന്നമൂർത്തിയായിരിക്കുന്ന അങ്ങയുടെ ആത്മഭാഗങ്ങളായി ഭവിക്കുന്നു- അവർ തന്നെ പ്രസൂതിഭാക്കായിരിക്കുന്ന സർഗ്ഗത്തിന്ന പിതാക്കന്മാരായി സ്മൃതന്മാരായി ഭവിക്കുന്നു-

പരിഭാഷാ— സ്ത്രീപുംസന്മാർ=സ്ത്രീയും പുമാനും- സിസൃക്ഷാ=സൃഷ്ടിപ്പാനായിക്കൊണ്ടുള്ള ഇച്ഛാ- ഭിന്നമൂർത്തി=ഭിന്നയായിരിക്കുന്ന മൂർത്തിയോടു കൂടിയവൻ- ഭിന്നാ=ഭേദിക്കപ്പെട്ടത- ഭേദിക്ക=രണ്ടാക്കുക- മൂർത്തി=ശരീരം- ആത്മഭാഗങ്ങൾ=ദേഹഭാഗങ്ങൾ- പ്രസൂതിഭാക്ക=പ്രസൂതിയുള്ളത- പ്രസൂതി=പ്രസവം- സർഗ്ഗം=സൃഷ്ടി- പിതാക്കന്മാർ=മാതാപിതാക്കന്മാർ- സ്മൃതന്മാർ=സ്മരിക്കപ്പെട്ടവർ-

൮- സ്വകാലപരിമാണെന വ്യസ്തരാത്രിന്ദിവസ്യ തെ । യൌ
സ്വപ്നബൊധൌ താവെവ ഭൂതാനാം പ്രളയൊദയൌ ॥

അന്വയം— സ്വകാലപരിമാണെന (അ-ന-തൃ-ഏ) വ്യസ്തരാത്രിന്ദിവസ്യ (അ-പു-ഷ-ഏ) തെ (യുഷ്മച്ഛ-ഷ-ഏ) യൌ (യച്ഛ-പു-പ്ര-ദ്വി) സ്വപ്നബൊധൌ (അ-പു-പ്ര-ദ്വി) തൌ (തച്ഛ-പു-പ്ര-ദ്വി) ഏവ (അ) ഭൂതാനാം (അ-ന-ഷ-ബ) പ്രളയൊദയൌ (അ-പു-പ്ര-ദ്വി).

അന്വയാൎത്ഥം——— സ്വകാലപരിമാണംകൊണ്ടു വ്യസ്തരാത്രിന്ദിവനായിരിക്കുന്ന അങ്ങയ്ക്കു യാതൊരു സ്വപ്നബോധങ്ങൾ ഭവിക്കുന്നുവൊ അതുകൾ തന്നെ ഭൂതങ്ങളുടെ പ്രളയോദയങ്ങളായി ഭവിക്കുന്നു.

പരിഭാഷാ— സ്വകാലപരിമാണം=സ്വകാലത്തിന്റെ പരിമാണം- സ്വകാലം=തന്റെകാലം- പരിമാണം=പ്രമാണം- വ്യസ്തരാത്രിന്ദിവൻ=വ്യസ്തമായിരിക്കുന്ന രാത്രിന്ദിവത്തോടു കൂടിയവൻ- വ്യസ്തം=വ്യസിക്കപ്പെട്ടത- വ്യസിക്ക വിഭജിക്ക- രാത്രിന്ദിവം=രാത്രിയും അഹസ്സും- അഹസ്സ=പകൽ- സ്വപ്നബോധങ്ങൾ സ്വപ്നവും ബോധവും- സ്വപ്നം=നിദ്രാ- ബോധം=ഉണൎച്ച- ഭൂതങ്ങൾ=ഭവിച്ചവസ്തുക്കൾ- പ്രളയോദയങ്ങൾ=പ്രളയവും ഉദയവും- പ്രളയം=നാശം-ഉദയം=ഉല്പത്തി-

൯— ജഗദ്യോനിരയോനിസ്ത്വംജഗദീശോനിരീശ്വരഃ। ജഗദാദിരനാദിസ്ത്വംജഗദന്തോനിരന്തകഃ॥

അന്വയം— ത്വം(യുഷ്മച്ഛ-പ്ര-ഏ) ജഗദ്യോനിഃ(ഇ-പു-പ്ര-ഏ) അയോനിഃ(ഇ-പു-പ്ര-ഏ) ജഗദീശഃ-നിരീശ്വരഃ(അ-പു-പ്ര-ഏ) ത്വം- ജഗദാദിഃ- അനാദിഃ(ഇ-പു-പ്ര-ഏ) ജഗദന്തഃ-നിരന്തകഃ(അ-പു-പ്ര-ഏ)-

അന്വയാൎത്ഥം— അങ്ങുന്ന ജഗദ്യോനിയായിട്ടും അയോനിയായിട്ടും ഭവിക്കുന്നു. അങ്ങുന്ന ജഗദീശനായിട്ടും നിരീശ്വരനായിട്ടും ഭവിക്കുന്നു അങ്ങുന്ന ജഗദാദിയായിട്ടും അനാദിയായിട്ടും ഭവിക്കുന്നു. അങ്ങുന്ന ജഗദന്തനായിട്ടും നിരന്തകനായിട്ടും ഭവിക്കുന്നു

പരിഭാഷാ— ജഗദ്യോനി=ജഗൽകാരണം- അയോനി=അകാരണം- ജഗദീശൻ=ജഗത്തുകൾക്ക ഈശൻ- ജഗത്തുകൾ=ലോകങ്ങൾ- ഈശൻ=ഈശ്വരൻ- നിരീശ്വരൻ=ഈശ്വരനൊടു കൂടാത്തവൻ- ജഗദാദി=ജഗത്തുകളുടെ ആദി-ജഗത്തുകൾ=ലോകങ്ങൾ- ആദി=മുമ്പെയുള്ളവൻ- അനാദി=ആദിയൊടു കൂടാത്തവൻ- ജഗദന്തൻ=ജഗത്തുകളുടെ അന്തൻ- ജഗത്തുകൾ=ലോകങ്ങൾ- അന്തൻ=നാശകരൻ- നിരന്തകൻ=അന്തകനൊടു കൂടാത്തവൻ-

൧൦— ആത്മാനമാത്മനാവെത്സിസൃജസ്യാത്മാനമാത്മനാ। ആത്മനാകൃതിനാചാത്മാത്മന്യെവപ്രലീയസെ॥

അന്വയം—ത്വം(യുഷ്മച്ഛ-പ്ര-ഏ) ആത്മാനം(ന-പു-ദ്വി-ഏ) കൃതിനാ— ആത്മനാ(ന-പു-തൃ-ഏ) ഏവ (അ) വെത്സി (ലട്ട-

പ-പ-മ-പു-ഏ) ആത്മാനം- കൃതിനാ-ആത്മനാ-(ന-പു-തൃ-ഏ) ഏവ (അ) സൃജസി (ലട്ട-പ-പ-മ-പു-ഏ) കൃതിനാ- ആത്മനാ-ഏവ-ആത്മനി-ഏവ-പ്രലീയസേ (ലട്ട-ആ-പ-മ-പു-ഏ)

അന്വയാൎത്ഥം— അങ്ങുന്ന ആത്മാവിനെ കൃതിയായിരിക്കുന്ന ആത്മാവുകൊണ്ടുതന്നെ അറിയുന്നു. ആത്മാവിനെ കൃതിയായിരിക്കുന്ന ആത്മാവുകൊണ്ടു തന്നെ സൃജിക്കുന്നു. കൃതിയായിരിക്കുന്ന ആത്മാവുകൊണ്ടുതന്നെ ആത്മാവിങ്കൽതന്നെ പ്രലയിക്കുന്നു.

പരിഭാഷാ— ആത്മാവ=സ്വസ്വരൂപം- കൃതി=സമൎത്ഥൻ- ആത്മാവ=താൻ- സൃജിക്ക=സൃഷ്ടിക്ക- പ്രലയിക്ക=ചെരുക-

ശ്ലൊ— ദ്രവസ്സംഘാതകഠിനഃ സ്ഥൂലസ്സൂക്ഷ്മോലഘുൎഗ്ഗുരുഃ । വ്യക്തോവ്യക്തേതരശ്ചാസി പ്രാകാമ്യംതെവിഭൂതിഷു ॥

അന്വയം— ത്വം— ദ്രവഃ-സംഘാതകഠിനഃ-സ്ഥൂലഃ- സൂക്ഷ്മഃ- (അ-പു-പ്ര-ഏ) ലഘുഃ-ഗുരുഃ(ഉ-പു-പ്ര-ഏ) വ്യക്തഃ-വ്യക്തേതരഃ (അ-പു-പ്ര-ഏ) ച (അ) അസി (ലട്ട-പ-പ-മ-പു-ഏ) വിഭൂതിഷു- (ഇ-സ്ത്രീ-സ-ബ) തെ (യുഷ്മ്ശ-ഷ-ഏ) പ്രാകാമ്യം (അ-ന-പ്ര-ഏ) ഭവതി (ലട്ട പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— അങ്ങുന്ന ദ്രവമായിട്ടും സംഘാതകഠിനമായിട്ടും സ്ഥൂലമായിട്ടും സൂക്ഷ്മമായിട്ടും ലഘുവായിട്ടും ഗുരുവായിട്ടും വ്യക്തമായിട്ടും വ്യക്തേതരമായിട്ടും ഭവിക്കുന്നു. വിഭൂതികളിൽ അങ്ങെക്കു പ്രാകാമ്യം ഭവിക്കുന്നു.

പരിഭാഷാ— ദ്രവം=രസാത്മകം- സംഘാതകഠിനം=സംഘാതം ഹേതുവായിട്ടു കഠിനം- സംഘാതം നിബിഡസംയൊഗം- സ്ഥൂലം=വലുതായിരിക്കുന്നത- സൂക്ഷ്മം=ചെറുതായിരിക്കുന്നത- ലഘു=കനമില്ലാത്തത- ഗുരു=കനമുള്ളത- വ്യക്തം=കാൎയ്യം- വ്യക്തേതരം=കാരണം- വിഭൂതികൾ=ഐശ്വൎയ്യങ്ങൾ- പ്രാകാമ്യം=യഥാകാമത്വം-

ശ്ലൊ— ഉൽഘാതഃപ്രണവൊയാസാംന്യായൈസ്ത്രിഭിരുദീരണം । കൎമ്മയജ്ഞഃഫലംസ്സ്വൎഗ്ഗസ്താസാന്ത്വംപ്രഭവൊഗിരാം॥

അന്വയം— യാസാം (യത്ശ-സ്ത്രീ-ഷ-ബ) ഉൽഘാതഃ- പ്രണവഃ (അ-പു-പ്ര-ഏ) ത്രിഭിഃ (ഇ-പു-തൃ-ബ) ന്യായൈഃ(അ-പു-തൃ-ബ) ഉദീരണം (അ-ന-പ്ര-ബ(കൎമ്മ (ന-ന-പ്ര-ബ) യജ്ഞഃ (അ-പു-പ്ര-ഏ) ഫലം (അ-ന-പ്ര-ഏ) സ്വൎഗ്ഗഃ (അ-പു-പ്ര-ഏ) താസാം (തത്ശ-സ്ത്രീ-ഷ-ബ)ഗിരാം (രെഫാ-സ്ത്രീ-

ഷ-ബ) ത്വം (യുഷ്മച്ഛ-പ്ര-ഏ) പ്രഭവഃ (അ-പു-പ്ര-ഏ)

അന്വയാൎത്ഥം-യാവചില ഗീരുകളുടെ ആരംഭം പ്രണവമായിട്ടും മൂന്ന ന്യായങ്ങളെക്കൊണ്ടു ഉദീരണവും കൎമ്മം യജ്ഞമായിട്ടും ഫലം സ്വൎഗ്ഗമായിട്ടും ഭവിക്കുന്നുവൊ ആ ഗീരുകൾക്ക അങ്ങുന്ന പ്രഭവമായി ഭവിക്കുന്നു.

പരിഭാഷാ— ഉൽഘാതം=ആരംഭം— പ്രണവം=മന്ത്രവിശെഷം— ന്യായങ്ങൾ സ്വരങ്ങൾ ഉദീരണം=അദ്ധ്യയനം— യജ്ഞം=യാഗം— ഗീരുകൾ=വാക്കുകൾ— (വെദങ്ങൾ എന്ന സാരം) പ്രഭവം=കാരണം.

൧൩— ത്വാമാമനന്തിപ്രകൃതിംപുരുഷാൎത്ഥപ്രവൎത്തിനീം। തദ്ദൎശിനമുദാസീനംത്വാമെവപുരുഷംവിദുഃ॥

അന്വയം—ത്വാം(യുഷ്മച്ഛ-ദ്വി-ഏ) പുരുഷാൎത്ഥപ്രവൎത്തനീം (ഷംസ്ത്രീ ദ്വി-ഏ) പ്രകൃതിം (ഇ-സ്ത്രീ-ദ്വി-ഏ) ആമനന്തി (ലട്ട-പ-പ-പ്ര-പു-ബ) ത്വാം-ഏവ (അ) തദ്ദൎശിനം (ന-പു-ദ്വി-ഏ) ഉദാസീന (അ-പു-ദ്വി-ഏ) പുരുഷം (അ-പു-ദ്വി-ഏ) വിദുഃ (ലട്ട-പ-പ-പ്ര-പു-ബ)

അന്വയാൎത്ഥം—അങ്ങയെ പുരുഷാൎത്ഥപ്രവൎത്തിനിയായിരിക്കുന്ന പ്രകൃതിയെന്ന ആമനനം ചെയ്യുന്നു. അങ്ങയെതന്നെ തദ്ദൎശിയായി ഉദാസീനനായിരിക്കുന്ന പുരുഷൻ എന്ന അറിയുന്നു.

പരിഭാഷാ— പുരുഷാൎത്ഥപ്രവൎത്തനി=പുരുഷാൎത്ഥത്തെ പ്രവൎത്തിപ്പിക്കുന്നത— പുരുഷാൎത്ഥം=പുരുഷന്റെഅൎത്ഥം— പുരുഷൻ=ആത്മാവ— അൎത്ഥം=ഭൊഗം— പ്രവൎത്തിപ്പിക്ക=ജനിപ്പിക്ക— പ്രകൃതി=മൂലപ്രകൃതി— ആമനനംചെയ്ക=പറക— തദ്ദൎശി=അതിനെ ദൎശിക്കുന്നവൻ— അത=പ്രകൃതി— ദൎശിക്ക=കാണുക— ഉദാസീനൻ=വ്യാപാരത്തൊടുകൂടാത്തവൻ—

൧൪— ത്വംപിതൃണാമപിപിതാദെവാനാമപിദെവതാ। പരതൊപിപരശ്ചാസിവിധാതാവെധസാമപി॥

അന്വയം— ത്വം (യുഷ്മ-പ്ര-ഏ) പിതൃണാം (ഋ-പു-ഷ-ബ) അപി (അ) പിതാ (ഋ-പു-പ്ര-ഏ) ദെവാനാം (അ-പു-ഷ-ബ) അപി— (അ)ദെവതാ(ആ-സ്ത്രീ-പ്ര-ഏ) പരതഃ (തസി-അ)അപി (അ) പരഃ (അ-പു-പ്ര-ഏ) വെധസാം (സ-പു-ഷ-ഏ) അപി (അ) വിധാതാ (ഋ-പു-പ്ര-ഏ) ച (അ) അസി (ലട്ട-പ-പ-മ-പു-ഏ)

അന്വയാൎത്ഥം—അങ്ങുന്ന പിതൃക്കളുടെയും പിതാവായിട്ടും ദെവന്മാരുടെയും ദെവതയായിട്ടും പരങ്ങളിൽ നിന്നും പരനായിട്ടും

വേധസ്സുകളുടെയും വിധാതാവായിട്ടും ഭവിക്കുന്നു.

പരിഭാഷാ — പിതൃക്കൾ=അഗ്നിഷ്വാത്താദികൾ— പിതാവ്=തൎപ്പണീയൻ— (തൃപ്തിവരുത്തപ്പെടുവാൻ യോഗ്യൻ) ദേവന്മാർ=ഇന്ദ്രാദികൾ— ദേവതാ=ദേവൻ— പരങ്ങൾ=ഉൽകൃഷ്ടങ്ങൾ— പരൻ=ഉൽകൃഷ്ടൻ— വേധസ്സുകൾ=സൃഷ്ടികൎത്താക്കന്മാർ— വിധാതാവ=സ്രഷ്ടാവ—

൧൫— ത്വമേവ ഹവ്യം ഹോതാ ച ഭോഗ്യം ഭോക്താ ച ശാശ്വതഃ।
വേദ്യഞ്ച വേദിതാ ചാസി ധ്യാതാ ധ്യേയഞ്ച തൽപരം॥

അന്വയം— ത്വം (യുഷ്മച്ഛ—പ്ര—ഏ) ഏവ (അ) ശാശ്വതഃ (അ—പു—പ്ര—ഏ) ത്വം—ഏവ—ഹവ്യം (അ—ന—പ്ര—ഏ) ഹോതാ (ഋ—പു—പ്ര—ഏ) ച (അ) ത്വം—ഏവ—ഭോഗ്യം (അ—ന—പ്ര—ഏ) ഭോക്താ (ഋ—പു—പ്ര—ഏ) ച (അ) ത്വം—ഏവ—വേദ്യം (അ—ന—പ്ര—ഏ) വേദിതാ (ഋ—പു—പ്ര—ഏ) ച (അ) അസി (ലട്ട്—പ—മ—പു—ഏ) ത്വം—ഏവ—ധ്യാതാ (ഋ—പു—പ്ര—ഏ) തൽപരം—ധ്യേയം (അ—ന—പ്ര—ഏ) ച (അ)

അന്വയാൎത്ഥം— അങ്ങുന്നതന്നെ ശാശ്വതനായി ഭവിക്കുന്നു. അങ്ങുന്നതന്നെ ഹവ്യമായിട്ടും ഹോതാവായിട്ടും ഭവിക്കുന്നു. അങ്ങുന്നതന്നെ ഭോഗ്യമായിട്ടും ഭോക്താവായിട്ടും ഭവിക്കുന്നു, അങ്ങുന്നതന്നെ വേദ്യമായിട്ടും വേദിതാവായിട്ടും ഭവിക്കുന്നു. അങ്ങുന്നതന്നെ ധ്യാതാവായിട്ടും തൽപര മായിരിക്കുന്ന ധ്യേയമായിട്ടും ഭവിക്കുന്നു.

പരിഭാഷാ— ശാശ്വതൻ=നിത്യൻ— ഹവ്യം=ഘൃതം മുതലായ ഹവിസ്സ— ഹോതാവ=യജമാനൻ— ഭോഗ്യം=കൎമ്മഫലം— ഭോക്താവ=ഭുജിക്കുന്നവൻ— ഭുജിക്ക= അനുഭവിക്ക— വേദ്യം= അറിയപ്പെടുവാൻ യോഗ്യം— വേദിതാവ=അറിയുന്നവൻ— ധ്യാതാവ=ധ്യാനിക്കുന്നവൻ— ധ്യാനിക്ക=സ്മരിക്ക— തൽപരം= അവങ്കൽനിന്ന പരം— അവൻ=ധ്യാതാവ— പരം=അന്യം— ധ്യേയം=ധ്യാനിക്കപ്പെടുവാൻ യോഗ്യം.

൧൬— ഇതി തേഭ്യസ്തുതീശ്ശ്രുത്വാ യാഥാൎത്ഥ്യഹൃദയംഗമാഃ। പ്രസാദാഭിമുഖോ വേധാഃ പ്രത്യുവാച ദിവൌകസഃ॥

അന്വയം— വേധാഃ (സ—പു—പ്ര—ഏ) തേഭ്യഃ (തച്ഛ—പു—പ—ബ) ഇതി (അ) യാഥാൎത്ഥ്യഹൃദയംഗമാഃ (ആ—സ്ത്രീ—ദ്വി—ബ) സ്തുതീഃ (ഇ—സ്ത്രീ—ദ്വി—ബ) ശ്രുത്വാ (ക്ത്വാ—അ) പ്രസാദാഭിമുഖഃ (അ—പു—പ്ര—ഏ) ദിവൌകസഃ (സ—പു—ദ്വി—ബ) പ്രത്യുവാച (ലിട്ട്—പ—പ്ര—പു—ഏ)

അന്വയാൎത്ഥം— വെധസ്സ അവരിൽ നിന്ന ഇപ്രകാരം യാഥാൎത്ഥ്യഹൃദയംഗമകളായിരിക്കുന്ന സ്തുതികളെ ശ്രവിച്ചിട്ട പ്രസാദാഭിമുഖനായിട്ട ദിവൌകസ്സുകളൊട പ്രതിവദിച്ചു.

പരിഭാഷാ— വെധസ്സ= ബ്രഹ്മാവ— അവർ= ദിവൌകസ്സുകൾ— യാഥാൎത്ഥ്യഹൃദയംഗമകൾ=യഥാൎത്ഥ്യം ഹെതുവായിട്ട ഹൃദയംഗമകൾ— യാഥാൎത്ഥ്യം=യഥാൎത്ഥത— ഹൃദയംഗമകൾ=മനൊഹരകൾ— സ്തുതികൾ= സ്തൊത്രങ്ങൾ— ശ്രവിക്ക= കെൾക്കുക— പ്രസാദാഭിമുഖൻ= പ്രസാദം ഹെതുവായിട്ട അഭിമുഖൻ— അഭിമുഖൻ= ആഭിമുഖ്യം ഉള്ളവൻ— ദിവൌകസ്സുകൾ= ദെവന്മാർ— പ്രതിവദിക്ക=പറക—

൧൭— പുരാണസ്യകവെസ്തസ്യചതുൎമ്മുഖസമീരിതാ । പ്രവൃത്തിരാസീച്ശബ്ദാനാംചരിതാൎത്ഥാചതുഷ്ടയീ॥

അന്വയം —പുരാണസ്യ(അ—പു—ഷ—ഏ)കവെഃ(ഇ—പു—ഷ—ഏ) തസ്യ(ത്യ—പു—ഷ—ഏ) ചതുൎമ്മുഖസമീരിതാ(ആ—സ്ത്രീ—പ്ര—ഏ) ശബ്ദാനാം (അ—പു—ഷ—ബ)ചതുഷ്ടയീ (ഈ—സ്ത്രീ—പ്ര—ഏ) പ്രവൃത്തിഃ (ഇ—സ്ത്രീ—പ്ര—ഏ) ചരിതാൎത്ഥാ(ആ—സ്ത്രീ—പ്ര—ഏ)ആസീൽ (ലങ്—പ—പ്ര—പു—ഏ)

അന്വയാൎത്ഥം— പുരാണനായിരിക്കുന്ന കവിയാകുന്നു. അവന്റെ ചതുൎമ്മുഖസമീരിതയായിരിക്കുന്ന ശബ്ദങ്ങളുടെ ചതുഷ്ടയീയായിരിക്കുന്ന പ്രവൃത്തി ചരിതാൎത്ഥയായി ഭവിച്ചു—

പരിഭാഷാ— പുരാണൻ= പണ്ടുള്ളവൻ— അവൻ= ബ്രഹ്മാവ— ചതുൎമ്മുഖസമീരിതാ=നാലുമുഖങ്ങൾകൊണ്ട സമീരിതാ— സമീരിതാ=വഴിപൊലെ ഉച്ചരിതാ— ഉച്ചരിതാ=ഉച്ചരണംചെയ്യപ്പെട്ടത— ഉച്ചരണംചെയ്ക=ഉത്ഭവിപ്പിക്ക— ചതുഷ്ടയി= നാല അവയവങ്ങളൊടുകൂടിയത— പ്രവൃത്തി=പ്രസരം— ചരിതാൎത്ഥാ=കൃതാൎത്ഥാ—

൧൮— സ്വാഗതംസ്വാനധീകാരാൻപ്രഭാവൈരവലംബ്യവഃ । യുഗപദ്യുഗബാഹുഭ്യഃപ്രാപ്തെഭ്യഃപ്രാജ്യവിക്രമാഃ॥

അന്വയം— ഹെ പ്രാജ്യവിക്രമാഃ (അ—പു—സം—പ്ര—ബ) സ്വാൻ—അധീകാരാൻ (അ—പു—ദ്വി—ബ) പ്രഭാവൈഃ(അ—പു—തൃ—ബ) അവലംബ്യ(ല്യ—അ) യുഗപൽ (അ) പ്രാപ്തെഭ്യഃ(അ—പു—ച—ബ) യുഗബാഹുഭ്യഃ (ഉ—പു—ച—ബ) വഃ (യുഷ്മദ്—ച—ബ) സ്വാഗതം (അ—ന—ദ്വി—ഏ)

അന്വയാൎത്ഥം— അല്ലയൊ പ്രാജ്യവിക്രമന്മാരായുള്ളൊവെ സ്വങ്ങളായിരിക്കുന്ന അധികാരങ്ങളെ പ്രഭാവങ്ങൾകൊണ്ട അ

വലംബിച്ചിട്ട സ്ഥിതന്മാരായി ഏകകാലത്തിങ്കൽ പ്രാപ്തന്മാരായി യുഗബാഹുക്കളായിരിക്കുന്ന നിങ്ങൾക്കായികൊണ്ട ഞാൻ സ്വാഗതത്തെ പൃഛിക്കുന്നു.

പരിഭാഷാ——പ്രാജ്യവിക്രമന്മാർ=പ്രാജ്യമായിരിക്കുന്ന വിക്രമത്തൊടുകൂടിയവർ- പ്രാജ്യം=ബഹു- വിക്രമം=പരാക്രമം- സ്വങ്ങൾ=തങ്ങളെ സംബന്ധിച്ചവ- അധികാരങ്ങൾ=അധികാരങ്ങൾ- പ്രഭാവങ്ങൾ=സാമൎത്ഥ്യങ്ങൾ- അവലംബിക്ക=ആശ്രയിക്ക- സ്ഥിതന്മാർ=സ്ഥിതിചെയ്തവർ- പ്രാപ്തന്മാർ=പ്രാപിച്ചവർ- പ്രാപിക്ക=വരിക- യുഗബാഹുക്കൾ=യുഗങ്ങൾപൊലെ ഇരിക്കുന്നബാഹുക്കളൊടു കൂടിയവർ- യുഗങ്ങൾ=നുകങ്ങൾ- ബാഹുക്കൾ=കൈകൾ- സ്വാഗതം=ശൊഭനമായിരിക്കുന്ന ആഗതം- ആഗതം=ആഗമനം- പൃഛിക്ക=ചൊദിക്ക-

൭. കിമിദംദ്യുതിമാത്മീയാംനബിഭ്രതിയഥാപുരാ । ഹിമക്ലിഷ്ടപ്രകാശാനിജ്യൊതിംഷിവമുഖാനിവഃ॥

അന്വയം- ഹെവത്സാഃ (അ-പു-സം-പ്ര-ബ) ഹിമക്ലിഷ്ടപ്രകാശാനി (അ-ന-പ്ര-ബ) ജ്യൊതീംഷി (സ-ന-പ്ര-ബ) ഇവ (അ) വഃ (യുഷ്മച്ഛ-ഷ-ബ) മുഖാനി (അ-ന-പ്ര-ബ) പുരാ-യഥാ-തഥാ- (അ) ആത്മീയാം (ആ-സ്ത്രീ-ദ്വി-ഏ) ദ്യുതിം (ഇ-സ്ത്രീ-ദ്വി-ഏ) ന (അ) ബിഭ്രതി (ലട്ട-പ-പ-പ്ര-പു-ബ) ഇദം (ഇദംശ-ന-പ്ര-ഏ) കിം (അ)

അന്വയാൎത്ഥം——അല്ലയൊ വത്സന്മാരായുള്ളൊവെ ഹിമക്ലിഷ്ടപ്രകാശങ്ങളായിരിക്കുന്നെ ജ്യൊതിസ്സുകൾഎന്നപൊലെ നിങ്ങളുടെ മുഖങ്ങൾ പണ്ടു യാതൊരു പ്രകാരം അപ്രകാരം ആത്മീയയായിരിക്കുന്ന ദ്യുതിയെ ഭരിക്കുന്നില്ല. ഇത എന്തു ഹെതുവായിട്ടാകുന്നു.

പരിഭാഷാ- വത്സന്മാർ=പുത്രകന്മാർ- ഹിമക്ലിഷ്ടപ്രകാശങ്ങൾ=ഹിമക്ലിഷ്ടമായിരിക്കുന്ന പ്രകാശത്തൊടു കൂടിയവ- ഹിമക്ലിഷ്ടം=ഹിമംഹെതുവായിട്ടുക്ലിഷ്ടം-ഹിമം=മഞ്ഞ-ക്ലിഷ്ടം=ക്ഷീണം- ജ്യൊതിസ്സുകൾ=നക്ഷത്രങ്ങൾ- ആത്മീയാ=തങ്ങളെ സംബന്ധിച്ചത- ദ്യുതി=ശൊഭാ-ഭരിക്ക=ധരിക്ക-

൮- പ്രശമാദൎച്ചിഷാമെതദനുൽഗീൎണ്ണസുരായുധം । വൃത്രസ്യഹന്തുഃകുലിശംകുണ്ഠിതാശ്രീവലക്ഷ്യതെ॥

അന്വയം—— അൎച്ചിഷാം (സ-ന-ഷ-ബ) പ്രശമാൽ (അ-പു-പ-ഏ) അനുൽഗീൎണ്ണസുരായുധം (അ-ന-പ്ര-ഏ) ഏതൽ (ഏതച്ഛ-ന-പ്ര-ഏ) വൃത്രസ്യ (അ-പു-ഷ-ഏ) ഹന്തുഃ (ഋ-പു-ഷ-

ഷ്ഠ) കലിശം (അ-ന-പ്ര-ഏ) കുണ്ഠിതാശ്രി (ഇ-ന-പ്ര-ഏ) ഇവ (അ) ലക്ഷ്യതെ (ലട്ട്-ആ-പ-പ്ര-പു ഏ)

അന്വയാൎത്ഥം— അൎച്ചിസ്സുകളുടെ പ്രശമഹേതുവായിട്ട അനൽഗ്ഗീൎണ്ണസുരായുധമായിരിക്കുന്ന ഒരം വൃത്രന്റെ ഹന്താവിന്റെ കലിശംകുണ്ഠിതാശ്രിയോയെന്ന തോന്നുമാറ ലക്ഷിക്കപ്പെടുന്നു.

പരിഭാഷാ— അൎച്ചിസ്സുകൾ=രശ്മികൾ— പ്രശമം=ഏററവും ഉള്ള ശമം— ശമം=ശമനം— അനൽഗ്ഗീൎണ്ണസുരായുധം=അനൽഗ്ഗീൎണ്ണമായിരിക്കുന്ന സുരായുധത്തോടു കൂടിയത— അനൽഗ്ഗീൎണ്ണം=ഉൽഗ്ഗീൎണ്ണമല്ലാത്തത— ഉൽഗ്ഗീൎണ്ണം=ഉൽഗ്ഗിരണം ചെയ്യപ്പെട്ടത— ഉൽഗ്ഗിരണംചെയ്ക=ഉൽപാദിപ്പിക്ക— സുരായുധം=ഇന്ദ്രചാപം— വൃത്രന്റെഹന്താവ=ദേവേന്ദ്രൻ— കലിശം=വജ്രം— കുണ്ഠിതാശ്രി=കുണ്ഠിതയായിരിക്കുന്ന അശ്രിയോടു കൂടിയത— കുണ്ഠിതാ=കുണ്ഠയായി ഭവിച്ചത— കുണ്ഠാ=മന്ദാ— അശ്രി=ധാരാ— (മൂൎച്ചയുള്ള പ്രദേശം) ലക്ഷിക്ക=ദശിക്ക—

൨൧— കിഞ്ചായമരിദുൎവ്വാരഃപാണൌപാശഃപ്രചേതസഃ । മന്ത്രേണഹതവീൎയ്യസ്യഫണിനോദൈന്യമാശ്രിതഃ॥

അന്വയം— കിഞ്ച (അ) അയം (ഇദംശ-പു-പ്ര-ഏ) അരിദുൎവ്വാരഃ (അ-പു-പ്ര-ഏ) പ്രചേതസഃ (സ-പു-ഷ-ഏ) പാണൌ (ഇ-പു-സ ഏ) പാശഃ (അ-പു-പ്ര-ഏ) മന്ത്രേണ(അ-പു-തൃ-ഏ) ഹതവീൎയ്യസ്യ (അ-പു-ഷ-ഏ) ഫണിനഃ (ന-പു-ഷ-ഏ) ദൈന്യം (അ-ന-ദ്വി-ഏ) ആശ്രിതഃ (അ-പു-പ്ര-ഏ)

അന്വയാൎത്ഥം— അത്രതന്നെ അല്ല ഒരംഅരിദുൎവ്വാരമായിരിക്കുന്ന പ്രചേതസ്സിന്റെ പാണിയിങ്കലുള്ള പാശം മന്ത്രംകൊണ്ടു ഹതവീൎയ്യനായിരിക്കുന്ന ഫണിയുടെ ദൈന്യത്തെ ആശ്രിതമായി ഭവിക്കുന്നു.

പരിഭാഷാ— അരിദുൎവ്വാരം=അരികളാൽ ദുൎവ്വാരം— അരികൾ=ശത്രുക്കൾ— ദുൎവ്വാരം=ദുഃഖേന വാരണംചെയ്യപ്പെടുന്നത— വാരണംചെയ്ക=തടുക്കുക— പ്രചേതസ്സ=വരുണൻ— പാണി=കയ്യ— പാശം=കയറ— ഹതവീൎയ്യൻ=ഹതമായിരിക്കുന്ന വീൎയ്യത്തോടുകൂടിയവൻ— ഹതം=ഹനിക്കപ്പെട്ടത— ഹനിക്ക=നശിപ്പിക്ക— വീൎയ്യം=പരാക്രമം— ഫണി=സൎപ്പം— ദൈന്യം=ദീനത്വം— ആശ്രിതം=ആശ്രയിച്ചത.

൨൨— കൌബേരസ്യമനശ്ശല്യംശംസതീവപരാഭവം । അപവിദ്ധഗദോബാഹുൎഭഗ്നശാഖഇവദ്രുമഃ॥

അന്വയം— അപവിദ്ധഗദഃ— ഭഗ്നശാഖഃ=ദ്രുമഃ (അ-പു-

പ്ര-ഏ) ഇവ (അ) കുബേരസ്യ (അ-പു-ഷ-ഏ) ബാഹ്വോഃ (ഉ-പു-പ്ര-ഏ) മനശ്ശല്യം (അ-പു-ദ്വി-ഏ) പരാഭവം (അ-പു-ദ്വി ഏ) ശംസതി (ലട്ട-പ-പ-പ്ര-പു-ഏ) ഇവ (അ)

അന്വയാൎത്ഥം--- അപവിദ്ധഗദമായി ഭഗ്നശാഖമായിരിക്കുന്ന ദ്രുമം എന്നപോലെ ദൃശ്യമാനമായിരിക്കുന്ന കുബേരന്റെ ബാഹുമനശ്ശല്യമായിരിക്കുന്ന പരാഭവത്തെ ശംസിക്കുന്നുവൊ എന്ന തൊന്നും.

പരിഭാഷാ— അപവിദ്ധഗദം=അപവിദ്ധയായിരിക്കുന്ന ഗദയൊടു കൂടിയത- അപവിദ്ധാ=അപവെധിക്കപ്പെട്ടത- അപവെധിക്ക=ഉപെക്ഷിക്ക- ഭഗ്നശാഖം=ഭഗ്നയായിരിക്കുന്ന ശാഖയൊടുകൂടിയത- ഭഗ്നാ=ഭഞ്ജിക്കപ്പെട്ടത- ഭഞ്ജിക്ക=നശിപ്പിക്ക- ശാഖാ=കൊമ്പ- ദ്രുമം=വൃക്ഷം- ദൃശ്യമാനം=ദൎശിക്കപ്പെട്ടിയങ്ങുന്നത- ദൎശിക്ക=കാണുക- കുബെരൻ=വൈശ്രവണൻ- ബാഹു=കയ്യ--മനശ്ശല്യം=മനസ്സിന്നശല്യം- ശല്യം=അതിദുഃഖകരം-പരാഭവം=ശത്രുപീഡാ-ശംസിക്ക=പറക-

൫൧- യമോപി വിലിഖൻ ഭൂമിം ദണ്ഡേനാസ്തമിതത്വിഷാ । കുരുതേ(ഽ)സ്മിന്നമോഘേപി നിൎവ്വാണാലാതലാഘവം॥

അന്വയം--- യമഃ (അ-പു-പ്ര-ഏ) അപി (അ) അസ്തമിതത്വിഷാ (ഷ-പു-തൃ-ഏ) ദണ്ഡേന (അ-പു-തൃ-ഏ) ഭൂമിം (ഇ-സ്ത്രീ-ദ്വി-ഏ) വിലിഖൻ (ത-പു-പ്ര-ഏ) അമോഘേ (അ-പു-സ-ഏ) അപി (അ) അസ്മിൻ (ഇദം-പു-സ-ഏ) നിൎവ്വാണാലാതലാഘവം (അ-ന-ദ്വി-ഏ) കുരുതേ (ലട്ട-ആ-പ-പ്ര-പു-ഏ).

അന്വയാൎത്ഥം--- യമനും അസ്തമിതത്വിട്ടായിരിക്കുന്ന ദണ്ഡം കൊണ്ടു ഭൂമിയെ വിലിഖന്നായിട്ടു അമൊഘമായിരുന്നു എങ്കിലും ഇതിങ്കൽ നിൎവ്വാണാലാതലാഘവത്തെ ചെയ്യുന്നു.

പരിഭാഷാ--- യമൻ=അന്തകൻ- അസ്തമിതത്വിട്ട= അസ്തമിതയായിരിക്കുന്ന ത്വിട്ടൊടു കൂടിയത- അസ്തമിതാ=നശിച്ചത- ത്വിട്ട=ശോഭാ- ദണ്ഡം=ദണ്ഡായുധം- വിലിഖൻ=വിലെഖനം ചെയ്തിയങ്ങുന്നവൻ- വിലെഖനംചെയ്ക=വരയ്ക്കുക- അമൊഘം=സഫലം- ഇത=ദണ്ഡായുധം- നിൎവ്വാണാലാതലാഘവം=നിൎവ്വാണാലാതത്തിങ്കലുള്ള ലാഘവം- നിൎവ്വാണാലാതം=നിൎവ്വാണമായിരിക്കുന്ന അലാതം- നിൎവ്വാണം=കെട്ടത- അലാതം= തീക്കട്ട- ലാഘവം=അനാദരം-

൫൨- അമീ ഹി കഥമാദിത്യാഃ പ്രതാപക്ഷയശീതളാഃ । ചിത്രന്യസ്താ ഇവ ഗതാഃ പ്രകാമാലോകനീയതാം ॥

അന്വയം— അമീ (അദംശ-പു-പ്ര-ഏ) ആദിത്യാഃ (അ-പു-പ്ര-ബ) ച (അ) കഥം (അ) പ്രതാപക്ഷയശീതളാഃ-ചിത്രന്യസ്താഃ (അ-പു-പ്ര-ബ) ഇവ (അ) പ്രകാമമാലൊകനീയതാം (ആ-സ്ത്രീ-ദ്വി-ഏ) ഗതാഃ (അ-പു-പ്ര-ബ)·

അന്വയാൎത്ഥം— ഈ ആദിത്യന്മാരും എന്ത ഹെതുവായിട്ട പ്രതാപക്ഷയശീതളന്മാരായി ചിത്രന്യസ്തന്മാരൊ എന്ന തൊന്നുംവണ്ണം പ്രകാമമാലൊകനീയതയെ ഗതന്മാരായിഭവിക്കുന്നു—

പരിഭാഷാ— ആദിത്യന്മാർ- ദ്വാദശാദിത്യന്മാർ- പ്രതാപക്ഷയശീതളന്മാർ= പ്രതാപക്ഷയം ഹെതുവായിട്ട ശീതളന്മാർ-പ്രതാപക്ഷയം=പ്രതാപത്തിന്റെ ക്ഷയം- പ്രതാപം=ചൂട- ക്ഷയം=കുറവ- ശീതളന്മാർ=തണുത്തവർ- ചിത്രന്യസ്തന്മാർ=ചിത്രത്തിങ്കൽ ന്യസ്തന്മാർ- ന്യസ്തന്മാർ=ന്യസിക്കപ്പെട്ടവർ- ന്യസിക്ക=എഴുതുക- പ്രകാമമാലൊകനീയതാ= പ്രകാമമാലൊകനീയന്മാരാവുക എന്നുള്ളത- പ്രകാമമാലൊകനീയന്മാർ=ഏററവും ആലൊകനീയന്മാർ- ആലൊകനീയന്മാർ=ആലൊകനം ചെയ്യപ്പെടുവാൻ ശക്യന്മാർ- ആലൊകനംചെയ്ക=ദൎശിക്ക- ഗതന്മാർ-ഗമിച്ചവർ-ഗമിക്ക=പ്രാപിക്ക-

൨൫— പശ്ചാകുലത്വാന്മരുതാംവെഗഭംഗെനുമീയതെ। അംഭസാമൊഘസംരൊധഃപ്രതീപഗമനാദിവ॥

അന്വയം— മരുതാം (ത-പു-ഷ-ബ) പശ്ചാകുലത്വാൽ (അ-ന-പ-ഏ) വെഗഭംഗഃ (അ-പു-പ്ര-ഏ) അംഭസാം (സ-ന-ഷ-ബ) പ്രതീപഗമനാൽ (അ-ന-പ-ഏ) ഓഘസംരൊധഃ (അ-പു-പ്ര-ഏ) ഇവ (അ) അനുമീയതെ (ലട്ട-ആ-പ-പ്ര-പു-ഏ)-

അന്വയാൎത്ഥം— മരുത്തുകളുടെ പശ്ചാകുലത്വം ഹെതുവായിട്ട വെഗഭംഗം അംഭസ്സുകളുടെ പ്രതീപഗമനം ഹെതുവായിട്ടഓഘസംരൊധം എന്നപൊലെ അനുമിക്കപ്പെടുന്നു·

പരിഭാഷാ— മരുത്തുകൾ=അഷ്ടമരുത്തുകൾ- പശ്ചാകുലത്വം=പശ്ചാകുലന്മാരാവുക എന്നുള്ളത-പശ്ചാകുലന്മാർ=സംഭ്രാന്തന്മാർ- വെഗഭംഗം= വെഗത്തിന്റെ ഭംഗം- അംഭസ്സുകൾ=ജലങ്ങൾ- പ്രതീപഗമനം=വിപരീതഗതി- ഓഘസംരൊധം=പ്രവാഹപ്രതിബന്ധം·

൨൬— ആവൎജ്ജിതജടാമൌലിവിലംബിശശികൊടയഃ। രുദ്രാണാമപിമൂൎദ്ധാനഃക്ഷതഹുംകാരശംസിനഃ॥

അന്വയം— ആവൎജ്ജിതജടാമൌലി വിലംബിശശികൊടയഃ

(ഇ-പു-പ്ര-ബ) രുദ്രാണാം (അ-പു-ഷ-ബ) മൂർദ്ധാനഃ (ന-പു-പ്ര-ബ) അപി (അ) ക്ഷതാഹംകാരശംസിനഃ (ന-പു-പ്ര-ബ)

അന്വയാർത്ഥം— ആവർജ്ജിതജടാമൌലിവിലംബിശശികോടികളായിരിക്കുന്ന രുദ്രന്മാരുടെ മൂർദ്ധാക്കളും ക്ഷതാഹംകാര ശംസികളായി ഭവിക്കുന്നു.

പരിഭാഷാ— ആവർജ്ജിതജടാമൌലിവിലംബി ശശികോടികൾ= ആവർജ്ജിതജടാമൌലിവിലംബിനികളായിരിക്കുന്ന ശശികോടികളോടുകൂടിയവ- ആവർജ്ജിതജടാമൌലിവിലംബിനികൾ= ആവർജ്ജിതജടാമൌലികളിൽ വിലംബിക്കുന്നവ- ആവർജ്ജിതജടാമൌലികൾ= ആവർജ്ജിതങ്ങളായിരിക്കുന്ന ജടാമൌലികൾ- ആവർജ്ജിതങ്ങൾ=അവനതങ്ങൾ- (താണവ) ജടാമൌലികൾ=ജടാമയങ്ങളായിരിക്കുന്ന മൌലികൾ- ജടാമയങ്ങൾ= ജടാസ്വരൂപങ്ങൾ- മൌലികൾ കിരീടങ്ങൾ- വിലംബിക്ക=തൂങ്ങുക- ശശികോടികൾ=ശശിയുടെ കോടികൾ- ശശി= ചന്ദ്രൻ- കോടികൾ=കലകൾ- രുദ്രന്മാർ=ഏകാദശരുദ്രന്മാർ- മൂർദ്ധാക്കൾ=ശിരസ്സുകൾ- ക്ഷതാഹംകാരശംസികൾ= ക്ഷതാഹംകാരത്തെ ശംസിക്കുന്നവ- ക്ഷതാഹംകാരം=ക്ഷതമായിരിക്കുന്ന അഹംകാരം- ക്ഷതം=ഭഗ്നം- ശംസിക്ക=പറക-

൨൭- ലബ്ധപ്രതിഷ്ഠാഃ പ്രഥമം നഖലുസ്ഥബലോത്തരൈഃ
അപവാദൈരിവോത്സർഗ്ഗാഃ കൃതവ്യാവൃത്തയഃ പരൈഃ॥

അന്വയം— പ്രഥമം (അ) ലബ്ധപ്രതിഷ്ഠാഃ (അ-പു-പ്ര-ബ) യൂയം (യുഷ്മച്ഛ-പ്ര-ബ) ബലോത്തരൈഃ— പരൈഃ (അ-പു-തൃ-ബ) ഉത്സർഗ്ഗാഃ (അ-പു-പ്ര-ബ) അപവാദൈഃ (അ-പു-തൃ-ബ) ഇവ (അ) കൃതവ്യാവൃത്തയഃ (ഇ-പു-പ്ര-ബ) ന (അ) സ്ഥ (ലട്ട-പ-മ-പു-ബ) ഖലു (അ)

അന്വയാർത്ഥം— മുമ്പിൽ ലബ്ധപ്രതിഷ്ഠന്മാരായിരിക്കുന്ന നിങ്ങൾ ബലോത്തരന്മാരായിരിക്കുന്ന പരന്മാരാൽ ഉത്സർഗ്ഗങ്ങൾ അപവാദങ്ങളാൽ എന്നപോലെ കൃതവ്യാവൃത്തികളായി ഭവിക്കുന്നില്ലയോ.

പരിഭാഷാ— ലബ്ധപ്രതിഷ്ഠന്മാർ=ലബ്ധയായിരിക്കുന്ന പ്രതിഷ്ഠയോടുകൂടിയവർ- ലബ്ധാ=ലഭിക്കപ്പെട്ടതു- പ്രതിഷ്ഠാ=സ്ഥിതി- ബലോത്തരന്മാർ=ബലാധികന്മാർ- പരന്മാർ=ശത്രുക്കൾ- ഉത്സർഗ്ഗങ്ങൾ= സാമാന്യവിധികൾ- കൃതവ്യാവൃത്തികൾ= കൃതയായിരിക്കുന്ന വ്യാവൃത്തിയോടു കൂടിയവർ- കൃതാ=ചെയ്യപ്പെ

ട്ടത- വ്യാവൃത്തി=സ്ഥിതിവിശേഷം-

൨൪- തൽബ്രൂതവത്സാഃകിമിതഃപ്രാൎത്ഥയധ്വെസമാഗതാഃ। മയിസൃഷ്ടിൎഹിലൊകാനാംരക്ഷായുഷ്മാസ്വവസ്ഥിതാ॥

അന്വയം— ഹെവത്സാഃ (അ-പു-സം-പ്ര-ബ) തൽ (അ) സമാഗതാഃ (അ-പു-പ്ര-ബ) യൂയം യുഷ്മച്ഛ-പ്ര-ബ) ഇതഃ (ത-സി-അ) കിം (കിംശ-ന-ദ്വി-ഏ) പ്രാൎത്ഥയധ്വെ (ലട്ട്- (ആ-പ-മ-പു-ബ) ബ്രൂത (ലൊട്ട്-പ-പ-മ-പു-ബ) ഹി (അ) മയി (അസ്മച്ഛ-സ-ഏ) ലൊകാനാം (അ-പു-ഷ-ബ) സൃഷ്ടിഃ (ഇ-സ്ത്രീ-പ്ര-ഏ) രക്ഷാ (ആ-സ്ത്രീ-പ്ര-ഏ) യുഷ്മാസു (യുഷ്മ ച്ഛ-സ-ബ) അവസ്ഥിതാ (ആ-സ്ത്രീ-പ്ര ഏ)

അന്വയാൎത്ഥം—അല്ലയൊ വത്സന്മാരായുള്ളൊവെ അതു ഹെതുവായിട്ടു സമാഗതന്മാരായിരിക്കുന്ന നിങ്ങൾ എങ്കൽ നിന്നു എന്തിനെ പ്രാൎത്ഥിക്കുന്നു. ബ്രവിച്ചാലും യാതൊന്നു ഹെതുവായിട്ടു എങ്കൽ ലൊകങ്ങളുടെ സൃഷ്ടി അവസ്ഥിതയായി ഭവിക്കുന്നു. രക്ഷാ നിങ്ങളിൽ അവസ്ഥിതയായി ഭവിക്കുന്നു.

പരിഭാഷാ— വത്സന്മാർ=പുത്രന്മാർ- സമാഗതന്മാർ=ഒരുമിച്ചു വന്നവർ- ബ്രവിക്ക=പറക- അവസ്ഥിതാ=സ്ഥിതിചെയ്തത-

൨൫- തതൊമന്ദാനിലൊദ്ധൂതകമലാകരശൊഭിനാ। ഗുരുംനെത്രസഹസ്രെണചൊദയാമാസവാസവഃ॥

അന്വയം— തതഃ (അ) വാസവഃ (അ-പു-പ്ര-ഏ) ഗുരും (ഉ-പു-ദ്വി-ഏ) മന്ദാനിലൊദ്ധൂതകമലാകരശൊഭിനാ (ന-ന-തൃ-ഏ) നെത്രസഹസ്രെണ (അ-ന-തൃ-ഏ) ചൊദയാമാസ (ലിട്ട്-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— അനന്തരം വാസവൻ ഗുരുവിനെ മന്ദാനിലൊദ്ധൂതകമലാകരശൊഭിയായിരിക്കുന്ന നെത്രസഹസ്രം കൊണ്ടു ചൊദിച്ചു.

പരിഭാഷാ— വാസവൻ=ഇന്ദ്രൻ- ഗുരു=ബൃഹസ്പതി- മന്ദാനിലൊദ്ധൂതകമലാകരശൊഭി=മന്ദാനിലൊദ്ധൂതകമലാകരം എന്നപൊലെ ശൊഭിക്കുന്നത- മന്ദാനിലൊദ്ധൂതകമലാകരം=മന്ദാനിലൊദ്ധൂതമായിരിക്കുന്ന കമലാകരം- മന്ദാനിലൊദ്ധൂതം=മന്ദാനിലനാൽ ഉദ്ധൂതം- മന്ദാനിലൻ=മന്ദവായു- ഉദ്ധൂതം=ഇളക്കപ്പെട്ടത- കമലാകരം=താമരപ്പൊയ്ക- നെത്രസഹസ്രം=നെത്രങ്ങളുടെ സഹസ്രം- നെത്രങ്ങൾ=കണ്ണുകൾ- സഹസ്രം=ആയിരം- ചൊദിക്ക=പ്രെരിക്ക-

൩൦- സദ്വിനേത്രോഹരേശ്ചക്ഷുൎദ്ദശചക്ഷുശ്ശതാധികം । വാചസ്പതിരുവാചേദം പ്രാഞ്ജലിൎജ്ജലജാസനം॥

അന്വയം— ദ്വിനേത്രഃ (അ-പു-പ്ര-ഏ) ഹരേഃ (ഇ-പു-ഷ-ഏ) ദശചക്ഷുശ്ശതാധികം (അ-ന-പ്ര-ഏ) ചക്ഷുഃ (സ-ന-പ്ര-ഏ) സഃ (തച്ഛ-പു-പ്ര-ഏ) വാചസ്പതിഃ (ഇ-പു-പ്ര-ഏ) പ്രാഞ്ജലിഃ (ഇ-പു-പ്ര-ഏ) ജലജാസനം (അ-പു-ദ്വി-ഏ) ഇദം (ഇദംശ-ന-ദ്വി-ഏ) ഉവാച (ലിട്ട-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— ദ്വിനേത്രനായി ഹരിയുടെ ദശചക്ഷുശ്ശതാധികമായിരിക്കുന്ന ചക്ഷുസ്സായിരിക്കുന്ന ആ വാചസ്പതി പ്രാഞ്ജലിയായിട്ട ജലജാസനനോട ഇതിനെ വചിച്ചു.

പരിഭാഷാ— ദ്വിനേത്രൻ=രണ്ടനേത്രങ്ങളോട കൂടിയവൻ- നേത്രങ്ങൾ=കണ്ണുകൾ- (ധൎമ്മദൃഷ്ടിയും അൎത്ഥദൃഷ്ടിയുമെന്ന സാരം) ഹരി=ഇന്ദ്രൻ- ദശചക്ഷുശ്ശതാധികം= ദശചക്ഷുശ്ശതത്തിങ്കൽനിന്ന അധികം- ദശചക്ഷുശ്ശതം=പത്ത ചക്ഷുശ്ശതം- ചക്ഷുശ്ശതം=ചക്ഷുസ്സുകളുടെ ശതം- ചക്ഷുസ്സുകൾ=കണ്ണുകൾ- ശതം=നൂറ- ചക്ഷുസ്സ=കണ്ണ- വാചസ്പതി=ബൃഹസ്പതി- പ്രാഞ്ജലി=പ്രബദ്ധമായിരിക്കുന്ന അഞ്ജലിയോട കൂടിയവൻ- പ്രബദ്ധം=പ്രബന്ധിക്കപ്പെട്ടത- അഞ്ജലി=കൂപ്പുകൈ- ജലജാസനം- ബ്രഹ്മാവ- വചിക്ക=പറക-

൩൧- ഏവംയദാത്ഥഭഗവന്നാമൃഷ്ടംനഃപരൈഃപദം । പ്രത്യേകംവിനിയോക്താത്മാകഥംനജ്ഞാസ്യസിപ്രഭൊ॥

അന്വയം- ഹെഭഗവൻ (അ-പു-സം-പ്ര-ഏ) ത്വം (യുഷ്മച്ഛ-പ്ര-ഏ) യൽ (യച്ഛ-ന-ദ്വി-ഏ) ആത്ഥ (ലിട്ട-പ-പ-മ-പു-ഏ) തൽ (തച്ഛ-ന-പ്ര-ഏ) ഏവം (അ) പരൈഃ (അ-പു-തൃ-ബ) നഃ (അസ്മച്ഛ-ഷ-ബ) പദം-ആമൃഷ്ടം (അ-ന-പ്ര-ഏ) ഹെപ്രഭൊ (ഉ-പു-സം-പ്ര-ഏ) പ്രത്യേകം (അ) വിനിയോക്താത്മാ (ന-പു-പ്ര-ഏ) ത്വം (യുഷ്മച്ഛ-പ്ര-ഏ) കഥം-ന (അ) ജ്ഞാസ്യസി (ലൃട്ട-പ-പ-മ-പു-ഏ)

അന്വയാൎത്ഥം— അല്ലയൊ ഭഗവാനായുള്ളോവെ അങ്ങുന്ന യാതൊന്നിനെ പറയുന്നുവൊ അത ഇപ്രകാരംതന്നെ പരന്മാരാൽ ഞങ്ങളുടെ പദം ആമൃഷ്ടമായി. അല്ലയൊ പ്രഭുവായുള്ളോവെ പ്രത്യേകം വിനിയോക്താത്മാവായിരിക്കുന്ന നിന്തിരുവടി എങ്ങിനെ അറികയില്ല.

പരിഭാഷാ— ഭഗവാൻ=ഐശ്വൎയ്യാദി ഗുണയുക്തൻ- പരന്മാർ=ശത്രുക്കൾ- പദം=അധികാരം- ആമൃഷ്ടം=അതിക്രമിക്കപ്പെ

ട്ടത- ആമൎദ്ദിക്ക=ആക്രമിക്ക- വിനിയുക്താത്മാവ=വിനിയുക്തമായിരിക്കുന്ന ആത്മാവൊടു കൂടിയവൻ- വിനിയുക്തം=വിനിയൊഗിക്കപ്പെട്ടത- വിനിയൊഗിക്ക=വിഭജിക്ക (യൊജിപ്പിക്ക) ആത്മാവ=സ്വരൂപം.

൩൨- തസ്മാദ്ദത്തവരൊദീൎണ്ണസ്താരകാഖ്യൊമഹാസുരഃ। ഉപപ്ലവായലൊകാനാംധൂമകെതുരിവൊത്ഥിതഃ॥

അന്വയം—തസ്മാ (യുഷ്മ്മ-പ്പു-തൃ-എ) ദത്തവരൊദീൎണ്ണഃ-താരകാഖ്യഃ- മഹാസുരഃ(അ-പു-പ്ര-എ) ലൊകാനാം (അ-പു-ഷ-ബ) ഉപപ്ലവായ (അ-പു-ച-എ) ധൂമകെതുഃ(ഉ-പു-പ്ര-എ) ഇവ(അ) ഉത്ഥിതഃ (അ-പു-പ്ര-എ)

അന്വയാൎത്ഥം— അങ്ങയാൽ ദത്തവരൊദീൎണ്ണനായി താരകാഖ്യനായിരിക്കുന്ന മഹാസുരൻ ലൊകങ്ങളുടെ ഉപപ്ലവത്തിനായിക്കൊണ്ട ധൂമകെതു എന്നപൊലെ ഉത്ഥിതനായി-

പരിഭാഷാ— ദത്തവരൊദീൎണ്ണൻ=ദത്തവരംഹെതുവായിട്ട ഉദീൎണ്ണൻ- ദത്തവരം=ദത്തമായിരിക്കുന്ന വരം- ദത്തം=ദാനം ചെയ്യപ്പെട്ടത- ഉദീൎണ്ണൻ=ദൃപ്തൻ- (ഗൎവ്വത്തൊടുകൂടിയവനെന്നൎത്ഥം) താരകാഖ്യൻ=താരകൻഎന്ന ആഖ്യയൊടുകൂടിയവൻ- ആഖ്യാ=പെര- മഹാസുരൻ=മഹാനായിരിക്കുന്ന അസുരൻ- മഹാൻ=വലുതായിരിക്കുന്നവൻ- ഉപപ്ലവം=നാശം- ഉത്ഥിതൻ= ഉത്ഥാനം ചെയ്യുവൻ- ഉത്ഥാനംചെയ്ക=ഉയരുക-

൩൩- പുരെതാവന്തമെവാസ്യകരൊതിരവിരാതപം। ദീൎഘികാകമലൊന്മെഷൊയാവന്മാത്രെണസാദ്ധ്യതെ॥

അന്വയം—ദീൎഘികാകമലൊന്മെഷഃ (അ-പു-പ്ര-എ) യാവന്മാത്രെണ (അ-ന-തൃ-എ) സാദ്ധ്യതെ (ലട്ട്-ആ-പ-പ്ര-പു-എ) താവന്തം (ത-പു-ദ്വി-എ) എവ (അ) ആതപം (അ-പു-ദ്വി-എ) രവിഃ (ഇ-പു-പ്ര-എ) അസ്യ (ഇദംശ-പു-ഷ-എ) പുര (അ-ന-സ-എ) കരൊതി (ലട്ട്-പ-പ-പ്ര-പു-എ)

അന്വയാൎത്ഥം—യാവന്മാത്രംകൊണ്ട ദീൎഘികാകമലൊന്മെഷം സാധിപ്പിക്കപ്പെടുന്നുവൊ താവത്തായിത്തന്നെ ഇരിക്കുന്ന ആതപത്തെ രവി ഇവന്റെ പുരത്തിങ്കൽ ഉണ്ടാക്കുന്നു.

പരിഭാഷാ— യാവന്മാത്രം=യാവത്തായിതന്നെ ഇരിക്കുന്നത- യാവത്ത=യാതൊരു പരിമാണത്തൊടുകൂടിയത- പരിമാണം=പ്രമാണം- ദീൎഘികാകമലൊന്മെഷം=ദീൎഘികാകമലങ്ങളുടെ ഉന്മെഷം- ദീൎഘികാകമലങ്ങൾ=ദീൎഘികകളിലെകമലങ്ങൾ- ദീൎഘികകൾ=കുളങ്ങൾ- കമലങ്ങൾ=താമരപ്പൂക്കൾ- ഉന്മെഷം=വികാസം-

സിദ്ധിപ്പിക്ക=ഉണ്ടാക്കുക- താവതാ=അത്രാകുന്ന പ്രമാണത്തോടുകൂടിയത- ആതപം=വെയില- രവി=ആദിത്യൻ- ഇവൻ=താരകാസുരൻ- പുരം=നഗരം-

൩൩- സൎവ്വാഭിസ്സൎവ്വദാചന്ദ്രസ്തംകലാഭിൎന്നിഷെവതെ। നാദത്തെകെവലാംരെഖാംഹരചൂഡാമണീകൃതാം॥

അന്വയം— ചന്ദ്രഃ (അ-പു-പ്ര-ഏ) തം (ത്യ-പു-ദ്വി-ഏ) സൎവ്വദാ (അ) സൎവ്വാഭിഃ- കലാഭിഃ (ആ-സ്ത്രീ-തൃ-ബ) നിഷെവതെ(ലട്ട-ആ-പ-പ്ര-പു-ഏ)ഹരചൂഡാമണീകൃതാം. കെവലാം. രെഖാം(ആ-സ്ത്രീ-ദ്വി-ഏ) ന(അ) ആദത്തെ (ലട്ട-ആ-പ-പ്ര-പു-ഏ).

അന്വയാൎത്ഥം— ചന്ദ്രൻ അവനെ എല്ലാസമയത്തിങ്കലും സൎവ്വകളായിരിക്കുന്ന കലകൾ കൊണ്ടു നിഷെവിക്കുന്നു. ഹരചൂഡാമണീകൃതയായി കെവലയായിരിക്കുന്ന രെഖയെ ആദാനം ചെയ്യുന്നില്ലാ.

പരിഭാഷാ— അവൻ=താരകാസുരൻ- സൎവ്വകൾ=ഒട്ടൊഴിയാതെയുള്ളവ- നിഷെവിക്ക=ആരാധിക്ക- ഹരചൂഡാമണീകൃതാ=ഹരനാൽ ചൂഡാമണീകൃതാ- ഹരൻ=പരമെശ്വരൻ- ചൂഡാമണീകൃതാ=ചൂഡാമണി ആക്കപ്പെട്ടത- ചൂഡാമണി=ശിരൊലങ്കാരം- രെഖാ=കലാ- ആദാനംചെയ്ക=എടുക്കുക-

൩൪- വ്യാവൃത്തഗതിരുദ്യാനകുസുമസ്തെയസാദ്ധ്വസാൽ। നവാതിവായുസ്തൽപ്പാൎശ്വെതാലവൃന്താനിലാധികം॥

അന്വയം— വായുഃ (ഉ-പു-പ്ര-ഏ) ഉദ്യാനകുസുമസ്തെയസാദ്ധ്വസാൽ (അ-ന-പ-ഏ) വ്യാവൃത്തഗതിഃ (ഇ-പു-പ്ര-ഏ) തൽപ്പാൎശ്വെ (അ-ന-സ ഏ) താലവൃന്താനിലാധികം (ക്രി-വി) ന (അ) വാതി (ലട്ട-പ-പ-പ്ര-പു-ഏ).

അന്വയാൎത്ഥം——— വായു ഉദ്യാനകുസുമസ്തെയസാദ്ധ്വസത്തെ ആശങ്കിച്ചിട്ട വ്യാവൃത്തഗതിയായിട്ട തൽപ്പാൎശ്വത്തിങ്കൽ താലവൃന്താനിലാധികമാകുംവണ്ണം വാനംചെയ്യുന്നില്ലാ.

പരിഭാഷാ ——— ഉദ്യാനകുസുമസ്തെയസാദ്ധ്വസം=ഉദ്യാനകുസുമസ്തെയമാകുന്ന സാദ്ധ്വസം- ഉദ്യാനകുസുമസ്തെയം=ഉദ്യാനകുസുമങ്ങളുടെ സ്തെയം- ഉദ്യാനകുസുമങ്ങൾ=ഉദ്യാന പുഷ്പങ്ങൾ- സ്തെയം=ചൌൎയ്യം- സാദ്ധ്വസം=ദുഃഖം- ആശങ്കിക്ക= സംശയിക്ക- വ്യാവൃത്തഗതി=വ്യാവൃത്തയായിരിക്കുന്ന ഗതിയൊടുകൂടിയവൻ- വ്യാവൃത്താ=നിവൃത്താ-ഗതി=സഞ്ചാരം- തൽപ്പാൎശ്വം=അവന്റെ പാൎശ്വം- അവൻ=താരകാസുരൻ- പാൎശ്വം=വശം

ഷം- താലവൃന്താനിലാധികം=താലവൃന്താനിലനെക്കാൾ അധികം- താലവൃന്താനിലൻ=താലവൃന്തത്തിൻെറ അനിലൻ- താലവൃന്തം=വിശറി- അനിലൻ=വായു- വാനംചെയ്ക=പ്രസരിക്ക-

൩൬- പര്യായസേവാമുൽസൃജ്യപുഷ്പസംഭാരതൽപരാഃ । ഉദ്യാനപാലസാമാന്യമൃതവസ്തമുപാസതേ ॥

അന്വയം—ഋതവഃ (ഉ-പു-പ്ര-ബ) പര്യായസേവാം (ആ-സ്ത്രീ-ദ്വി-ഏ) ഉൽസൃജ്യ (ല്യ-അ) പുഷ്പസംഭാരതൽപരാഃ (അ-പു-പ്ര-ബ) ഉദ്യാനപാലസാമാന്യം (ക്രി-വി) തം (ത്യ-പു-ദ്വി ഏ) ഉപാസതേ (ലട്ട-ആ-പ-പ്ര-പു-ബ)-

അന്വയാൎത്ഥം— ഋതുക്കൾ പര്യായസേവയെ ഉൽസ്സൃജ്ജിച്ചിട്ട പുഷ്പസംഭാരതൽപരന്മാരായിട്ട ഉദ്യാനപാലസാമാന്യമാകുംവണ്ണം അവനെ ഉപാസിക്കുന്നു.

പരിഭാഷാ—— ഋതുക്കൾ=വസന്താദികൾ പര്യായസേവാ=ക്രമസേവാ- ഉൽസ്സൃജ്ജിക്ക=ഉപെക്ഷിക്ക- പുഷ്പസംഭാരതൽപരങ്ങൾ-പുഷ്പസംഭാരത്തിങ്കൽ തൽപരങ്ങൾ- പുഷ്പസംഭാരം=പുഷ്പങ്ങളുടെ സംഭാരം- പുഷ്പങ്ങൾ=പൂക്കൾ- സംഭാരം= സംപാദനം- തൽപരങ്ങൾ=താല്പൎയ്യത്തോടു കൂടിയവ- ഉദ്യാനപാലസാമാന്യം=ഉദ്യാനപാലന്മാരോടു തുല്യം- അവൻ=താരകൻ- ഉപാസിക്ക=സെവിക്ക-

൩൭- തസ്യോപായനയോഗ്യാനിരത്നാനിസരിതാംപതിഃ । കഥമപ്യംഭസാമന്തരാനിഷ്പത്തേഃപ്രതീക്ഷതെ ॥

അന്വയം—സരിതാം (ത-സ്ത്രീ-ഷ-ബ) പതിഃ (ഇ-പു-പ്ര-ഏ) തസ്യ (ത്യ-പു-ഷ-ഏ) ഉപായനയോഗ്യാനി- രത്നാനി (അ-ന-ദ്വി-ബ) അംഭസാം (സ-ന-ഷ-ബ) അന്തഃ (അ) നിഷ്പത്തേഃ (ഇ-സ്ത്രീ-പ-ഏ) ആ (അ) കഥമപി (അ) പ്രതീക്ഷതെ (ലട്ട-ആ-പ-പ്ര-പു-ഏ)-

അന്വയാൎത്ഥം— സരിത്തുകളുടെപതിഅവന്ന ഉപായനയോഗ്യങ്ങളായിരിക്കുന്ന രത്നങ്ങളെ അംഭസ്സുകളുടെഅന്തൎഭാഗത്തിങ്കൽ നിഷ്പത്തിവരെക്കും പണിപ്പെട്ടു പ്രതീക്ഷിക്കുന്നു.

പരിഭാഷാ— സരിത്തുകളുടെപതി=സമുദ്രം- അവൻ=താരകൻ- ഉപായനയോഗ്യങ്ങൾ=ഉപായനത്തിന്ന യൊഗ്യങ്ങൾ- ഉപായനം=കാഴ്ച- അംഭസ്സുകൾ=ജലങ്ങൾ- അന്തൎഭാഗം=ഉള്ള-നിഷ്പത്തി=പരിപാകം- പ്രതീക്ഷിക്ക=പ്രതിപാലിക്ക-

൩൮- ജ്വലന്മണിശിഖാശ്ചൈനംവാസുകിപ്രമുഖാനിശി । സ്ഥിരപ്രദീപതാമെത്യഭുജംഗാഃപൎയ്യുപാസതെ ॥

അന്വയം— ജ്വലന്മണിശിഖാഃ— വാസുകിപ്രമുഖാഃ— ഭുജംഗാഃ (അ-പു-പ്ര-ബ) ച (ഉ.ാ) നിശി (ആ-സ്ത്രീ-സ-ഏ) സ്ഥിരപ്രദീപതാം (ആ-സ്ത്രീ-ദ്വി-ഏ) ഏത്യ (ല്യ-അ) എനം (ഇദംശ-പു-ദ്വി-ഏ) പൎയ്യുപാസതെ (ലട്ട-ആ-പ-പ്ര-പു-ബ)—

അന്വയാൎത്ഥം— ജ്വലന്മണിശിഖങ്ങളായി വാസുകിപ്രമുഖങ്ങളായിരിക്കുന്ന ഭുജംഗങ്ങളും നിശയിങ്കൽ സ്ഥിരപ്രദീപതയെ പ്രാപിച്ചിട്ടു ഇവനെ പൎയ്യുപാസിക്കുന്നു.

പരിഭാഷാ— ജ്വലന്മണിശിഖങ്ങൾ= ജ്വലന്തികളായിരിക്കുന്ന മണിശിഖകളോടുകൂടിയവ— ജ്വലന്തികൾ=ജ്വലിച്ചിരിക്കുന്നവ. മണിശിഖകൾ=രത്നജ്വാലകൾ— വാസുകിപ്രമുഖങ്ങൾ=വാസുകിതുടങ്ങിയുള്ളവ— ഭുജംഗങ്ങൾ=സൎപ്പങ്ങൾ— നിശാ=രാത്രി— സ്ഥിരപ്രദീപതാ=സ്ഥിരപ്രദീപങ്ങളാവു എന്നുള്ളത— സ്ഥിരപ്രദീപങ്ങൾ= സ്ഥിരങ്ങളായിരിക്കുന്ന പ്രദീപങ്ങൾ— സ്ഥിരങ്ങൾ=കെടാത്തവ— പ്രദീപങ്ങൾ=വിളക്കുകൾ— ഇവൻ=താരകൻ— പൎയ്യുപാസിക്ക=ചുററുംനിന്നു സെവിക്ക—

൩൯- തൽകൃതാനുഗ്രഹാപെക്ഷീതംമുഹുൎദ്ദൂതഹാരിതൈഃ।അനുകൂലയതീന്ദ്രോപികല്പദ്രുമവിഭൂഷണൈഃ॥

അന്വയം— ഇന്ദ്രഃ (അ-പു-പ്ര-ഏ) അപി (അ) തൽകൃതാനുഗ്രഹാപെക്ഷീ (ന-പു-പ്ര-ഏ) മുഹുഃ (അ) ദൂതഹാരിതൈഃ— കല്പദ്രുമവിഭൂഷണൈഃ (അ-ന-തൃ-ബ) തം (തച്ഛ-പു-ദ്വി-ഏ) അനുകൂലയതി (ലട്ട-പ-പ-പ്ര-പു-ഏ)—

അന്വയാൎത്ഥം— ഇന്ദ്രനും തൽകൃതാനുഗ്രഹാപെക്ഷിയായിട്ടു പിന്നെയും പിന്നെയും ദൂതഹാരിതങ്ങളായിരിക്കുന്ന കല്പദ്രുമവിഭൂഷണങ്ങൾകൊണ്ടു അവനെ അനുകൂലനാക്കുന്നു.

പരിഭാഷാ—— ഇന്ദ്രൻ=ദെവെന്ദ്രൻ തൽകൃതാനുഗ്രഹാപെക്ഷി=തൽകൃതാനുഗ്രഹത്തെ അപെക്ഷിക്കുന്നവൻ— തൽകൃതാനുഗ്രഹം= തൽകൃതമായിരിക്കുന്ന അനുഗ്രഹം— തൽകൃതം=അവനാൽകൃതം— അവൻ=താരകൻ— കൃതം=ചെയ്യപ്പെട്ടത— അപെക്ഷിക്ക=ആഗ്രഹിക്ക— ദൂതഹാരിതങ്ങൾ=ദൂതന്മാരെകൊണ്ടു ഹരിപ്പിക്കപ്പെട്ടവ— ഹരിപ്പിക്ക=പ്രാപിപ്പിക്ക— കല്പദ്രുമവിഭൂഷണങ്ങൾ=കല്പദ്രുമത്തിങ്കൽനിന്നു ലഭിക്കപ്പെട്ട വിഭൂഷണങ്ങൾ— കല്പദ്രുമം=കല്പവൃക്ഷം— വിഭൂഷണങ്ങൾ=അലങ്കാരങ്ങൾ— അനുകൂലൻ=ബന്ധു—

൪൦— ഇത്ഥമാരാദ്ധ്യമാനോപിക്ലിശ്നാതിഭുവനത്രയം। ശാമ്യെൽ

പ്രത്യുപകാരേണനോപകാരേണദുൎജ്ജനഃ ॥

അന്വയം_____ ഇത്ഥം (അ) ആരാദ്ധ്യമാനഃ (അ-പു-പ്ര-ഏ) അപി (അ) ഭുവനത്രയം (അ-ന-ദ്വി-ഏ) ക്ലിശ്നാതി (ലട്ട-പ-പ-പ്ര-പു-ഏ) ദുൎജ്ജനഃ (അ-പു-പ്ര-ഏ) പ്രത്യുപകാരേണ(അ-പു-തൃ-ഏ) ശാമ്യേൽ (ലിങ്-പ-പ-പ്ര-പു-ഏ) ഉപകാരേണ (അ-പു-തൃ-ഏ) ന (അ)-

അന്വയാൎത്ഥം— ഇപ്രകാരം ആരാദ്ധ്യമാനനായിട്ടും അവൻ ഭുവനത്രയത്തെ ക്ലേശിപ്പിക്കുന്നു. ദുൎജ്ജനം പ്രത്യുപകാരംകൊണ്ടു ശമിക്കും. ഉപകാരംകൊണ്ടു ശമിക്കയില്ല.

പരിഭാഷാ_____ ആരാദ്ധ്യമാനൻ= ആരാധിക്കപ്പെട്ടിയങ്ങുന്നവൻ- ആരാധിക്ക=സേവിക്ക- ഭുവനത്രയം=ഭുവനങ്ങളുടെ ത്രയം- ഭുവനങ്ങൾ=ലോകങ്ങൾ- ത്രയം=മൂന്ന- ദുൎജ്ജനം=ദുഷ്ടജനം- പ്രത്യുപകാരം=ഇങ്ങോട്ടു ചെയ്തതിന്നു പകരമായി ചെയ്യുന്ന അപകാരം- ശമിക്ക=ശാന്തനായി ഭവിക്ക-

൪൧- തേനാമരവധൂഹസ്തൈസ്സദയാലൂനപല്ലവാഃ । അഭിജ്ഞാശ്ഛിന്നപാതാനാംക്രിയന്തേനന്ദനദ്രുമാഃ ॥

അന്വയം— തേന (ത്ര-പു-തൃ-ഏ) അമരവധൂഹസ്തൈഃ (അ-പു-തൃ-ഏ) സദയാലൂനപല്ലവാഃ- നന്ദനദ്രുമാഃ (അ-പു-പ്ര-ബ) ഛിന്നപാതാനാം (അ-പു-ഷ-ബ) അഭിജ്ഞാഃ (അ-പു-പ്ര-ബ) ക്രിയന്തേ (ലട്ട-ആ-പ-പ്ര-പു-ബ)-

അന്വയാൎത്ഥം_____ അവനാൽ അമരവധൂഹസ്തങ്ങളാൽ സദയാലൂന പല്ലവങ്ങളായിരിക്കുന്ന നന്ദനദ്രുമങ്ങൾ ഛിന്നപാതങ്ങളുടെ അഭിജ്ഞങ്ങളാക്കി ചെയ്യപ്പെടുന്നു.

പരിഭാഷാ_____ അവൻ=താരകൻ- അമരവധൂഹസ്തങ്ങൾ=അമരവധുക്കളുടെ ഹസ്തങ്ങൾ- അമരവധുക്കൾ=ദേവസ്ത്രീകൾ- ഹസ്തങ്ങൾ=കൈകൾ- സദയാലൂനപല്ലവങ്ങൾ=സദയാലൂനങ്ങളായിരിക്കുന്ന പല്ലവങ്ങളോടുകൂടിയവ- സദയാലൂനങ്ങൾ=സദയമാകുംവണ്ണം ആലൂനങ്ങൾ- സദയം=ദയയോടുകൂടിയത- ആലൂനങ്ങൾ=ആഛിന്നങ്ങൾ- പല്ലവങ്ങൾ=തളിരുകൾ- നന്ദനദ്രുമങ്ങൾ=നന്ദനത്തിങ്കലെ ദ്രുമങ്ങൾ- നന്ദനം=നന്ദനമെന്ന ഉദ്യാനം- ദ്രുമങ്ങൾ=വൃക്ഷങ്ങൾ- ഛിന്നപാതങ്ങൾ=ഛിന്നങ്ങളും പാതങ്ങളും ഛിന്നങ്ങൾ=ഛേദങ്ങൾ- പാതങ്ങൾ=പതനങ്ങൾ- അഭിജ്ഞങ്ങൾ=അറിവുള്ളവ-

൪൨- വീജ്യതേസഹിസംസുപ്തശ്ശ്വാസസാധാരണാനിലൈഃ । ചാമരൈസ്സുരവന്ദീനാംബാഷ്പശീകരവൎഷിഭിഃ ॥

അന്വയം — സന്തപ്തഃ (അ-പു-പ്ര-ഏ) സഃ (ത്യ-പു-പ്ര-ഏ) സുരവന്ദീനാം (ഈ-സ്ത്രീ-ഷ-ബ) ശ്വാസസാധാരണാനിലൈഃ (അ-ന-തൃ-ബ) ബാഷ്പശീകരവർഷിഭിഃ (ന-ന-തൃ-ബ) ചാമരൈഃ (അ-ന-തൃ-ബ) വീജ്യതെ (ലട്ട-പ-പ-പ്ര-പു-ഏ) ഹി (അ)

അന്വയാർത്ഥം — സന്തപ്തനായിരിക്കുന്ന അവൻ സുരവന്ദികളുടെ ശ്വാസസാധാരണാനിലങ്ങളായി ബാഷ്പശീകരവർഷികളായിരിക്കുന്ന ചാമരങ്ങൾകൊണ്ടു വീജിക്കപ്പെടുന്നു.

പരിഭാഷാ — സന്തപ്തൻ=ചൂടൊടുകൂടിയവൻ— അവൻ=താരകൻ— സുരവന്ദികൾ=സുരന്മാരുടെ വന്ദികൾ— സുരന്മാർ=ദെവന്മാർ വന്ദികൾ=ബലാൽക്കാരെണ അപഹരിക്കപ്പെട്ട സ്ത്രീകൾ— ശ്വാസസാധാരണാനിലങ്ങൾ=ശ്വാസസാധാരണനായിരിക്കുന്ന അനിലനൊടുകൂടിയവ— ശ്വാസസാധാരണൻ=ശ്വാസതുല്യൻ— അനിലൻ=വായു— ബാഷ്പശീകരവർഷികൾ=ബാഷ്പശീകരങ്ങളെ വർഷിക്കുന്നവ— ബാഷ്പശീകരങ്ങൾ= ബാഷ്പങ്ങളുടെ ശീകരങ്ങൾ— ബാഷ്പങ്ങൾ=കണ്ണുനീരുകൾ— ശീകരങ്ങൾ വിന്ദുക്കൾ=വീജിക്ക=വീശുക—

൭൩— ഉൽപ്പാട്ട്യമെരുശൃംഗാണിക്ഷുണ്ണാനിഹരിതാംഖുരൈഃ ।
ആക്രീഡപർവ്വതാസ്സെനകല്പിതാസ്സ്വെഷുവെശ്മസു ॥

അന്വയം — തെന (ത-പു-തൃ-ഏ) ഹരിതാം (ത-പു-ഷ-ബ) ഖുരൈഃ (അ-പു-തൃ-ബ) ക്ഷുണ്ണാനി-മെരുശൃംഗാണി (അ-ന-ദ്വി-ബ) ഉൽപ്പാട്ട്യ (ല്യ-അ) സ്വെഷു (അ-ന-സ-ബ) വെശ്മസു (ന-ന-സ-ബ) ആക്രീഡപർവ്വതാഃ-കല്പിതാഃ (അ-പു-പ്ര-ബ)

അന്വയാർത്ഥം — അവനാൽ ഹരിത്തുകളുടെ ഖുരങ്ങളാൽ ക്ഷുണ്ണങ്ങളായിരിക്കുന്ന മെരുശൃംഗങ്ങളെ ഉൽപ്പാടനം ചെയ്തിട്ടു സ്വങ്ങളായിരിക്കുന്ന വെശ്മങ്ങളിൽ ആക്രീഡപർവ്വതങ്ങൾ കല്പിതങ്ങളായി

പരിഭാഷാ — അവൻ=താരകൻ— ഹരിത്തുകൾ=സൂര്യാശ്വങ്ങൾ— ഖുരങ്ങൾ=കുളമ്പുകൾ— ക്ഷുണ്ണങ്ങൾ=ക്ഷൊദിക്കപ്പെട്ടവ— ക്ഷൊദിക്ക=മർദ്ദിക്ക— മെരുശൃംഗങ്ങൾ മെരുവിന്റെ ശൃംഗങ്ങൾ— മെരു=മെരുപർവ്വതം— ശൃംഗങ്ങൾ=ശിഖരങ്ങൾ— ഉൽപ്പാടനം ചെയ്ക=പുഴക്കിയെടുക്കുക— സ്വങ്ങൾ=തന്നെ സംബന്ധിച്ചവ— വെശ്മങ്ങൾ= ഭവനങ്ങൾ— ആക്രീഡപർവ്വതങ്ങൾ= ഉദ്യാനപർവ്വതങ്ങൾ— കല്പിതങ്ങൾ=കല്പിക്കപ്പെട്ടവ— കല്പിക്ക=ഉണ്ടാക്കുക—

ൻ *

൪൪— മന്ദാകിന്യാഃപയശ്ശേഷംദിഗ്വാരണമദാവിലം । ഹേമാംബുരുഹസസ്യാനാംതദ്വാപ്യോധാമസാംപ്രതം ॥

അന്വയം— സാംപ്രതം (അ) മന്ദാകിന്യാഃ (ഈ-സ്ത്രീ-ഷ-ഏ) ദിഗ്വാരണമദാവിലം (അ-ന-പ്ര-ഏ) പയഃ (സ-ന-പ്ര-ഏ) ശേഷം (അ-ന-പ്ര-ഏ) ഹേമാംബുരുഹസസ്യാനാം (അ-ന-ഷ-ബ) തദ്വാപ്യഃ (ഈ-സ്ത്രീ-പ്ര-ബ) ധാമ (ന-ന-പ്ര-ഏ)

അന്വയാൎത്ഥം— ഇപ്പോൾ മന്ദാകിനിക്ക ദിഗ്വാരണമദാവിലമായിരിക്കുന്ന പയസ്സുതന്നെ ശേഷമായി ഭവിക്കുന്നു. ഹേമാംബുരുഹസസ്യങ്ങൾക്ക തദ്വാപികൾ തന്നെ ധാമമായി ഭവിക്കുന്നു.

പരിഭാഷാ— മന്ദാകിനീ=ആകാശഗംഗാ- ദിഗ്വാരണമദാവിലം=ദിഗ്വാരണമദംഹേതുവായിട്ട ആവിലം- ദിഗ്വാരണമദം-ദിഗ്വാരണങ്ങളുടെ മദം- ദിഗ്വാരണങ്ങൾ=ദിഗ്ഗജങ്ങൾ- മദം=മദജലം- ആവിലം=തെളിവൊട്ടുകൂടാത്തത- പയസ്സ=ജലം- ശേഷം=ശിഷ്ടം- ഹേമാംബുരുഹസസ്യങ്ങൾ= ഹേമാംബുരുഹങ്ങളാകുന്ന സസ്യങ്ങൾ- ഹേമാംബുരുഹങ്ങൾ=പൊൻതാമരപ്പൂക്കൾ. സസ്യങ്ങൾ=സസ്യപദാൎത്ഥങ്ങൾ- തദ്വാപികൾ=അവന്റെ വാപികൾ- അവൻ താരകൻ- വാപികൾ=കുളങ്ങൾ- ധാമം=സ്ഥാനം-

൪൫— ഭുവനാലോകനപ്രീതിസ്സ്വൎഗ്ഗിഭിൎന്നാനുഭൂയതേ । ഖിലീഭൂതേവിമാനാനാംതദാപാതഭയാൽപഥി ॥

അന്വയം— സ്വൎഗ്ഗിഭിഃ (ന-പു-തൃ-ബ) തദാപാതഭയാൽ (അ-ന-പ-ഏ) ഖിലീഭൂതേ (അ-പു-സ-ഏ) വിമാനാനാം (അ-ന-ഷ-ബ) പഥി (ന-പു-സ-ഏ) ഭുവനാലോകനപ്രീതിഃ (ഉ-സ്ത്രീ-പ്ര-ഏ)

അന്വയാൎത്ഥം— സ്വൎഗ്ഗികളാൽ തദാപാതഭയം ഹേതുവായിട്ട ഖിലീഭൂതമായിരിക്കുന്ന വിമാനങ്ങളുടെ പന്ഥാവിങ്കൽ ഭുവനാലോകനപ്രീതി അനുഭവിക്കപ്പെടുന്നില്ല.

പരിഭാഷാ - സ്വൎഗ്ഗികൾ=ദേവന്മാർ- തദാപാതഭയം=തദാപാതത്തിങ്കൽനിന്നുള്ള ഭയം- തദാപാതം=അവന്റെ ആപാതം- അവൻ=താരകൻ- ആപാതം=സമാപത്തി- (കൂട്ടിമുട്ടൽ) ഖിലീഭൂതം=ഖിലമായി ഭവിച്ചത- ഖിലം=അപ്രഹതം (സഞ്ചാരശൂന്യമെന്ന സാരം) വിമാനങ്ങൾ=വിമാനങ്ങൾ എന്ന വാഹനങ്ങൾ- പന്ഥാവ=മാൎഗ്ഗം- ഭുവനാലോകനപ്രീതി=ഭുവനാലൊ

കനം ഹേതുവായിട്ടുള്ള പ്രീതി— ഭുവനാലോകനം=ഭുവനങ്ങളുടെ ആലോകനം— ഭുവനങ്ങൾ=ലോകങ്ങൾ— ആലോകനം=ദർശനം— പ്രീതി=സന്തോഷം—

൬൩. യജ്ജ്വഭിസ്സംഭൃതംഹവ്യംവിതതേഷ്വധ്വരേഷുനഃ ।
ജാതവേദോമുഖാന്മായീമിഷതാമാച്ഛിനത്തിസഃ ॥

അന്വയം— യജ്ജ്വഭിഃ (ന-പു-തൃ-ബ) വിതതേഷു-അധ്വരേഷു (അ-പു-സാ-ബ) സംഭൃതം-ഹവ്യം (അ-ന-ദ്വി-ഏ) മായീ (ന-പു-പ്ര-ഏ) സഃ (തച്ഛ-പു-പ്ര-ഏ) നഃ (അസ്മച്ഛ-ഷ-ബ) മിഷതാം (ത-പു ഷ-ബ) ജാതവേദോമുഖാൽ (അ-ന-പ-ഏ) ആച്ഛിനത്തി (ലട്ട-പ-പ-പ്ര-ഏ)

അന്വയാർത്ഥം— യജ്ജ്വാക്കളാൽ വിതതങ്ങളായിരിക്കുന്ന അധ്വരങ്ങളി സംഭൃതമായിരിക്കുന്ന ഹവ്യത്തെ മായിയായിരിക്കുന്ന അവൻ ഞങ്ങൾ മിഷത്തുകളായിരിക്കും വിഷയത്തിങ്കൽ ആദരിക്കാതെ ജാതവേദോമുഖത്തിങ്കൽ നിന്നു ആച്ഛേദിക്കുന്നു.

പരിഭാഷാ— യജ്ജ്വാക്കൾ=വിധിക്കുംവണ്ണം യാഗം ചെയ്യുവർ— വിതതങ്ങൾ=പ്രവൃത്തങ്ങൾ— അധ്വരങ്ങൾ=യാഗങ്ങൾ— സംഭൃതം=സംഭരിക്കപ്പെട്ടത— ഹവ്യം=ഹവിസ്സ— മായി=മായയുള്ളവൻ— മിഷത്തുകൾ=മിഷിച്ചുകൊണ്ടിരിക്കുന്നവർ— മിഷിക്ക=കണ്ടുനില്ക്ക— ജാതവേദോമുഖം=ജാതവേദസ്സാകുന്ന മുഖം— ജാതവേദസ്സ=അഗ്നി— ആച്ഛേദിക്ക=അപഹരിക്ക—

൬൪. ഉച്ചൈരുച്ചൈശ്ശ്രവാസ്തേനഹയരത്നമഹാരിച ।
ദേഹബന്ധമിവേന്ദ്രസ്യചിരകാലാർജ്ജിതംയശഃ ॥

അന്വയം— തേന (തച്ഛ-പു-തൃ-ഏ) ഉച്ചൈഃ (അ) ഹയരത്നം (അ-ന-പ്ര-ഏ) ഇന്ദ്രസ്യ (അ-പു-ഷ-ഏ) ദേഹബന്ധം (അ-ന-പ്ര-ഏ) ചിരകാലാർജ്ജിതം (അ-ന-പ്ര-ഏ) യശഃ (സ-ന-പ്ര-ഏ) ഇവ (അ) ഉച്ചൈശ്ശ്രവാഃ (സ-പു-പ്ര-ഏ) ച (അ) അഹാരി (ലുങ്-ആ-പ-പ്ര-പു-ഏ)

അന്വയാർത്ഥം— അവനാൽ ഉച്ചൈസ്സായി ഹയരത്നമായി ഇന്ദ്രന്റെ ദേഹബന്ധമായി ചിരകാലാർജ്ജിതമായിരിക്കുന്ന യശസ്സോ എന്നു തോന്നുമാറായിരിക്കുന്ന ഉച്ചൈശ്ശ്രവസ്സും ഹരിക്കപ്പെട്ടു.

പരിഭാഷാ— അവൻ=താരകൻ— ഉച്ചൈസ്സ=ഉന്നതം— ഹയരത്നം=രത്നംപോലെ ഇരിക്കുന്ന ഹയം— ഹയം=കുതിര— ഇന്ദ്രൻ=ദേവേന്ദ്രൻ— ദേഹബന്ധം=ദേഹത്തെ ബന്ധിച്ചത— ദേഹം=ശരീരം— ബന്ധിക്ക=ആശ്രയിക്ക— (ശരീരിയെന്നു സാരം)

യശസ്സ്=കീൎത്തി- ഉച്ചൈശ്രവസ്സ്=ഉച്ചൈശ്രവസ്സ എന്ന അശ്വം- ഹരിക്ക=ബലാൽകാരേണ കൊണ്ടുപോക-

ശ്ലോ- തസ്മിന്നുപായാസ്സൎവ്വേ നഃ ക്രൂരേ പ്രതിഹതക്രിയാഃ। വീൎയ്യവന്ത്യൌഷധാനീവ വികാരേ സാന്നിപാതികേ॥

അന്വയം- ക്രൂരേ (അ-പു-സ-ഏ) തസ്മിൻ (ത്യ-പു-സ-ഏ) നഃ (അസ്മച്ഛ-ഷ-ബ) സൎവ്വേ-ഉപായാഃ (അ-പു-പ്ര-ബ) സാന്നിപാതികെ- വികാരെ (അ-പു-സ-ഏ) വീൎയ്യവന്തി (ത-ന-പ്ര-ബ) ഔഷധാനി (അ-ന-പ്ര-ബ) ഇവ (അ) പ്രതിഹതക്രിയാഃ (അ-പു-പ്ര-ബ)

അന്വയാൎത്ഥം ക്രൂരനായിരിക്കുന്ന അവങ്കൽ ഞങ്ങളുടെ സൎവ്വങ്ങളായിരിക്കുന്ന ഉപായങ്ങൾ സാന്നിപാതികമായിരിക്കുന്ന വികാരത്തിങ്കൽ വീൎയ്യവത്തുകളായിരിക്കുന്ന ഔഷധങ്ങൾ എന്നപൊലെ പ്രതിഹതക്രിയങ്ങളായി ഭവിച്ചു.

പരിഭാഷ- ക്രൂരൻ=ഘാതുകൻ (ഹിംസാശീലൻ) അവൻ=താരകൻ. സൎവ്വങ്ങൾ=ഒട്ടൊഴിയാതെയുള്ളവ. സാന്നിപാതികം=സന്നിപാതത്തിങ്കൽനിന്നു ഉത്ഭവിച്ചത സന്നിപാതം=വാതാദി മൂന്നദൊഷങ്ങളുടെയും ഒരുമിച്ചിട്ടുള്ള കൊപം- വികാരം=രൊഗം- വീൎയ്യവത്തുകൾ=വീൎയ്യമുള്ളവ- വീൎയ്യം=ദൊഷകൊപശമനശക്തി- ഔഷധങ്ങൾ=മരുന്നുകൾ- പ്രതിഹതക്രിയകൾ=പ്രതിഹതയായിരിക്കുന്ന ക്രിയയൊടുകൂടിയവ- പ്രതിഹത=പ്രതിഹനിക്കപ്പെട്ടത പ്രതിഹനിക്ക=പ്രതിബന്ധിക്ക- ക്രിയാ=സ്വകാൎയ്യജനനം.

ശ്ലോ- ജയാശായത്ര ചാസ്മാകം പ്രതിഘാതൊത്ഥിതാൎച്ചിഷാ। ഹരിചക്രേണ തേനാസ്യ കണ്ഠെ നിഷ്കമിവാൎപ്പിതം॥

അന്വയം- അസ്മാകം (അസ്മച്ഛ-ഷ-ബ) യത്ര-ച (അ) ജയാശാ (ആ-സ്ത്രീ-പ്ര-ഏ) തെന (ത്യ-ന-തൃ-ഏ) ഹരിചക്രെണ (അ-ന-തൃ-ഏ) പ്രതിഘാതൊത്ഥിതാൎച്ചിഷാ (സ-ന-തൃ-ഏ) അസ്യ (ഇദം ശ-പു-ഷ-ഏ) കണ്ഠെ (അ-പു-സ-ഏ) നിഷ്കം- അൎപ്പിതം (അ-ന-പ്ര-ഏ) ഇവ (അ)

അന്വയാൎത്ഥം—ഞങ്ങൾക്ക യാതൊന്നിങ്കൽ തന്നെ ജയാശാ ഭവിക്കുന്നുവൊ ആ ഹരിചക്രത്താൽ പ്രതിഘാതൊത്ഥിതാൎച്ചിസ്സ ഹെതുവായിട്ട ഇവന്റെ കണ്ഠത്തിങ്കൽ നിഷ്കം അൎപ്പിതമായൊ എന്നതൊന്നും-

പരിഭാഷ— ജയാശാ=ജയിക്കുമെന്നുള്ള ആശാ- ആശാ=ആഗ്രഹം- ഹരിചക്രം വിഷ്ണുചക്രം- പ്രതിഘാതൊത്ഥിതാൎച്ചിസ്സ=

പ്രതിഘാതോത്ഥിതമായിരിക്കുന്ന അച്ചിസ്സ- പ്രതിഘാതോത്ഥിതം=പ്രതിഘാതംഹേതുവായിട്ട ഉത്ഥിതം- പ്രതിഘാതം=പ്രതിഘതി- ഉത്ഥിതം=ഉത്ഥാനംചെയ്തത- ഉത്ഥാനംചെയ്ക=ഉൽഗ്ഗമിക്ക- അച്ചിസ്സ=തേജസ്സ- ഇവൻ=താരകൻ- കണ്ഠം=കഴുത്ത- നിഷ്കം=അലങ്കാരവിശേഷം- അപ്പിതം=അപ്പിക്കപ്പെട്ടത- അപ്പിക്ക=വെക്കുക-

൫൦- തദീയാസ്തോയദേഷ്വദ്യ പുഷ്കലാവത്തകാദിഷു । അഭ്യസ്യന്തി തടാഘാതം നിജ്ജിതൈരാവതാ ഗജാഃ ॥

അന്വയം— അദ്യ (അ) നിജ്ജിതൈരാവതാഃ- തദീയാഃ- ഗജാഃ (അ-പു-പ്ര-ബ) പുഷ്കലാവത്തകാദിഷു (ഇ-പു-സ-ബ) തോയദേഷു (അ-പു-സ-ബ) തടാഘാതം (അ-പു-ദ്വി-ഏ) അഭ്യസ്യന്തി (ലട്ട-പ-പ-പ്ര-പു-ബ).

അന്വയാത്ഥം - ഇപ്പോൾ നിജ്ജിതൈരാവതങ്ങളായി തദീയങ്ങളായിരിക്കുന്ന ഗജങ്ങൾ പുഷ്കലാവത്തകാദികളായിരിക്കുന്ന തോയദങ്ങളിൽ തടാഘാതത്തെ അഭ്യസിക്കുന്നു.

പരിഭാഷാ— നിജ്ജിതൈരാവതങ്ങൾ=നിജ്ജിതമായിരിക്കുന്ന ഐരാവതത്തോടു കൂടിയവ- നിജ്ജിതം=ജയിക്കപ്പെട്ടത- തദീയങ്ങൾ അവനെസംബന്ധിച്ചവ- ഗജങ്ങൾ=ആനകൾ- പുഷ്കലാവത്തകാദികൾ=പുഷ്കലാവത്തം തുടങ്ങിയുള്ളവ- തോയദങ്ങൾ=മേഘങ്ങൾ- തടാഘാതം=വപ്രക്രീഡ-

൫൧- തദിച്ഛാമോ വിഭോ സ്രഷ്ടും സേനാന്യം തസ്യ ശാന്തയേ । കർമ്മബന്ധച്ഛിദം ധർമ്മം ഭവസ്യേവ മുമുക്ഷവഃ ॥

അന്വയം ഹേ വിഭോ (ഉ-പു-സം-പ്ര-ഏ) വയം (അസ്മച്ഛ-പ്ര-ബ- തൽ (അ) മുമുക്ഷവഃ (ഉ-പു-പ്ര-ബ) ഭവസ്യ (അ-പു-ഷ-ഏ) ശാന്തയെ (ഇ-സ്ത്രീ-ച-ഏ) കർമ്മബന്ധച്ഛിദം (ദ-പു-ദ്വി-ഏ) ധർമ്മം (അ-പു-ദ്വി-ഏ) ഇവ (അ) തസ്യ (ത-പു-ഷ-ഏ) ശാന്തയെ- സേനാന്യം (ഈ-പു-ദ്വി-ഏ) സ്രഷ്ടും (തുമു-അ) ഇച്ഛാമഃ (ലട്ട-പ-പ-ഉ-പു-ബ).

അന്വയാത്ഥം— അല്ലയോ വിഭുവായുള്ളോവെ ഞങ്ങൾ അതു ഹേതുവായിട്ട മുമുക്ഷുക്കൾ ഭവത്തിന്റെ ശാന്തിക്കായിക്കൊണ്ട കർമ്മബന്ധച്ഛിത്തായിരിക്കുന്ന ധർമ്മത്തെ എന്നപോലെ അവന്റെ ശാന്തിക്കായിക്കൊണ്ട സേനാനിയെ സൃഷ്ടിപ്പാനായിക്കൊണ്ട ഇച്ഛിക്കുന്നു.

പരിഭാഷാ— വിഭു=സ്വാമി- മുമുക്ഷുക്കൾ=വിരക്തന്മാർ- ഭവം=സംസാരം- ശാന്തി=നാശം- കർമ്മബന്ധച്ഛിത്ത=കർമ്മബ

സ്ഥത്തെ ഖണ്ഡിക്കുന്നോൻ- കമ്മബന്ധം=കമ്മമാകുന്ന ബന്ധം- ഖണ്ഡിക്ക=ഖണ്ഡിക്ക- അവൻ=താരകൻ- ശാന്തം=നാശം-സെനാനി=സെനാപതി-സൃഷ്ടിക്ക=ഉണ്ടാക്കുക-

൫൨- ഗൊപ്താരംസുരസൈന്യാനാംയംപുരസ്കൃത്യഗൊത്രജിൽ ।
പ്രത്യാനെഷ്യതിശത്രുഭ്യോവന്ദീമിവസുരശ്രിയം॥

അന്വയം— ഗൊത്രജിൽ (ത-പു-പ്ര ഏ) സുരസൈന്യാനാം (അ-പു-ഷ-ബ) ഗൊപ്താരം (ഋ-പു-ദ്വി-ഏ) യം (യച്ശ-പു-ദ്വി-ഏ) പുരസ്കൃത്യ (ല്യ-അ) ശത്രുഭ്യഃ (ഉ-പു-പ-ബ) സുരശ്രിയം (ഈം-സ്ത്രീ-ദ്വി-ഏ) വന്ദീം (ഈം-സ്ത്രീ ദ്വി-ഏ) ഇവ (അ) പ്രത്യാനെഷ്യതി (ല്യട്ട്-പ-പ-പ്ര-പു-ഏ)-

അന്വയാൎത്ഥം— ഗൊത്രജിത്ത സുരസൈന്യന്മാരുടെ ഗൊപ്താവായിരിക്കുന്ന യാവനൊരുത്തനെ പുരസ്കരിച്ചിട്ട ശത്രുക്കളിൽനിന്ന സുരശ്രീയിനെ വന്ദിയെ എന്നപൊലെ പ്രത്യാനയിക്കും.

പരിഭാഷാ— ഗൊത്രജിത്ത=ഇന്ദ്രൻ- സുരസൈന്യന്മാർ=സുരന്മാരുടെ സൈന്യന്മാർ- സുരന്മാർ=ദെവന്മാർ- സൈന്യന്മാർ=സെനയിൽചെന്നവർ- ഗൊപ്താവ=രക്ഷിതാവ- യാവനൊരുത്തൻ=സെനാനീ- പുരസ്കരിക്ക=മുമ്പിലാക്കുക- സുരശ്രീ=ദെവലക്ഷ്മീ- വന്ദീ=ബലാൽക്കാരെണ അപഹരിക്കപ്പെട്ടസ്ത്രീ- പ്രത്യാനയിക്ക=വീണ്ടുംകൊണ്ടുവരിക -

൫൩- വചസ്യവസിതെതസ്മിന്സസജ്ജഗിരമാത്മഭൂഃ । ഗജ്ജിതാനന്തരാംവൃഷ്ടിംസൌഭാഗ്യെനജിഗായസാ॥

അന്വയം തസ്യ (തച്ശ-പു-ഷ-ഏ) വചസി (സ-ന-സ-ഏ) അവസിതെ (അം-ന സ-ഏ) ആത്മഭൂഃ (ഊ-പു-പ്ര ഏ) ഗിരം (രെഫാ സ്ത്രീ ദ്വി-ഏ) സസജ്ജ (ലട്ട-പ-പ-പ്ര-പു-ഏ) സാ (തച്ശ-സ്ത്രീ-പ്ര-ഏ) സൌഭാഗ്യെന (അ-ന-തൃ-ഏ) ഗജ്ജിതാനന്തരാം (ആ-സ്ത്രീ-ദ്വി-ഏ) വൃഷ്ടിം (ഇ-സ്ത്രീ-ദ്വി ഏ) ജിഗായ (ലിട്ട-പ-പ-പ്ര-പു-ഏ)-

അന്വയാൎത്ഥം— അവന്റെ വചസ്സ അവസിതമായിരിക്കുംവിഷയത്തിങ്കൽ ആത്മഭൂ ഗീരിനെ സജ്ജിച്ചു. അത സൌഭാഗ്യം കൊണ്ട ഗജ്ജിതാനന്തരയായിരിക്കുന്ന വൃഷ്ടിയെ ജയിച്ചു.

പരിഭാഷാ——— അവൻ=ബൃഹസ്പതി- വചസ്സ=വാക്ക അവസിതാ=അവസാനിച്ചത- ആത്മഭൂ=ബ്രഹ്മാവ- ഗീര=വാക്ക- സജ്ജിക്ക=വിടുക- (പറക എന്നസാരം) അത=ഗീര-ഗജ്ജിതാനന്തരാ=ഗജ്ജിതത്തിന്റെ അനന്തരാ- ഗജ്ജിതം=മെഘധ്വ

നി— അനന്തരാ=ശേഷമുണ്ടായത— വൃഷ്ടി=വൎഷം—

൫൪— സംപത്സ്യതെവഃകാമൊയംകശ്ചിൽകാലഃപ്രതീക്ഷ്യതാം। നത്വസ്യസിദ്ധൌയാസ്യാമിസൎഗ്ഗവ്യാപാരമാത്മനഃ॥

അന്വയം— അയം (ഇദംശ—പു—പ്ര—ഏ) വഃ (യുഷ്മച്ശ-ഷ-ബ) കാമഃ (അ—പു—പ്ര—ഏ) സംപത്സ്യതെ (ലൃട്ട്—ആ—പ—പ്ര—പു—ഏ) കശ്ചിൽ (അ) കാലഃ (അ—പു—പ്ര—ഏ) പ്രതീക്ഷ്യതാം (ലൊട്—ആ—പ—പ്ര—പു—ഏ) അസ്യ (ഇദംശ—പു—ഷ—ഏ) സിദ്ധൌ (ഇ—സ്ത്രീ—സ—ഏ) ആത്മനഃ (ന—പു—ഷ—ഏ) സൎഗ്ഗവ്യാപാരം (അ—പു ദ്വി-ഏ) ന-തു (അ) യാസ്യാമി (ലൃട്ട്—പ—പ—ഉ—പു—ഏ)—

അന്വയാൎത്ഥം— ഈ നിങ്ങളുടെ കാമം സംപദിക്കും. അല്പമായിരിക്കുന്നകാലം പ്രതീക്ഷിക്കപ്പെട്ടാലും ഇതിന്റെ സിദ്ധിയിങ്കൽ ഞാൻ ആത്മാവിന്റെ സൎഗ്ഗവ്യാപാരത്തെ യാനം ചെയ്യില്ല.

പരിഭാഷാ— കാമം=മനൊഹരത്ഥം— സമ്പാദിക്ക=സഫലമായിഭവിക്ക— പ്രതീക്ഷിക്ക=പ്രതിപാലിക്ക— ഇത=കാമം— സിദ്ധി=സാഫല്യപ്രാപ്തി— ആത്മാവ=താൻ— സൎഗ്ഗവ്യാപാരം=സൎഗ്ഗമാകുന്നവ്യാപാരം— സൎഗ്ഗം=സൃഷ്ടി— വ്യാപാരം=ക്രിയാ— യാനംചെയ്ക=പ്രാപിക്ക.

൫൫— ഇതസ്സദൈത്യഃപ്രാപ്തശ്രീൎന്നേതഏവാൎഹതിക്ഷയം। വിഷവൃക്ഷോപിസംവൎദ്ധ്യസ്വയംഛെത്തുമസാംപ്രതം॥

അന്വയം— ഇതഃ (തസി—അ) പ്രാപ്തശ്രീഃ (ഠര—പു—പ്ര—ഏ) സഃ (തച്ശ—പു—പ്ര—ഏ) ദൈത്യഃ (അ—പു—പ്ര—ഏ) ഇതഃ—ഏവ (അ) ക്ഷയം (അ—പു—ദ്വി—ഏ) ന (അ) അൎഹതി (ലട്ട്—പ—പ—പ്ര—പു ഏ) വിഷവൃക്ഷഃ (അ—പു—പ്ര—ഏ) അപി (അ) സംവൎദ്ധ്യ (ല്യ—അ) സ്വയം (അ) ഛെത്തും (തുമു—അ) അസാംപ്രതം (അ).

അന്വയാൎത്ഥം എങ്കൽ നിന്ന പ്രാപ്തശ്രീയായിരിക്കുന്ന ആ ദൈത്യൻ എങ്കൽനിന്ന തന്നെ ക്ഷയത്തെ അൎഹിക്കുന്നില്ല. വിഷവൃക്ഷവും സംവൎദ്ധിപ്പിച്ചിട്ട തന്നാൽ ഛെദിക്കപ്പെടുവാനായിക്കൊണ്ട യൊഗ്യമായി ഭവിക്കുന്നില്ല.

പരിഭാഷാ— പ്രാപ്തശ്രീ=പ്രാപ്തയായിരിക്കുന്ന ശ്രീയൊടുകൂടിയവൻ. പ്രാപ്താ=പ്രാപിക്കപ്പെട്ടത— ശ്രീ=സമ്പത്ത— ക്ഷയം=നാശം— അൎഹിക്ക=പ്രാപിപ്പാനായിക്കൊണ്ട യൊഗ്യനായി ഭവിക്ക— വിഷവൃക്ഷം=വിഷമുള്ളവൃക്ഷം— സംവൎദ്ധിപ്പിക്ക=വളി

ഘൊരമെ വദ്ധിപ്പിക്ക-ദഹിക്ക=എരിക്ക-

൫൬- വൃതംതെനെദമെവപ്രാങ്മയാചാസ്മൈപ്രതിശ്രുതം । വ
രെണാശമിതംലൊകാനലംദഗ്ദ്ധുംഹിതത്തപഃ ॥

അന്വയം—— തെന (തച്ശ-പു-പ്ര-ഏ) പ്രാക് (അ) ഇദം (ഇദംശ-ന-പ്ര-ഏ) ഏവ (അ) വൃതം (അ-ന-പ്ര-ഏ) ഇദം-ഏവ- മയാ (അസ്മച്ശ-തൃ-ഏ) അസ്മൈ (ഇദംശ-പു-ച-ഏ) പ്രതിശ്രുതം (അ-ന-പ്ര-ഏ) ച-ഹി (അ) വരെണ (അ-പു-തൃ-ഏ) അശമിതം (അ-ന-പ്ര-ഏ) തത്തപഃ (സ-ന-പ്ര-ഏ) ലൊകാൻ (അ-പു-ദ്വി-ബ) ദഗ്ദ്ധും (തുമു അ) അലം (അ)-

അന്വയാൎത്ഥം- അവനാൽ മുമ്പിൽ ഇതതന്നെ വൃതമായി ഭവിച്ചു- ഇതതന്നെ എന്നാൽ ഇവനായിക്കൊണ്ടു പ്രതിശ്രുതമായിട്ടും ഭവിച്ചു. യാതൊന്നഹെതുവായിട്ട വരംകൊണ്ടു അശമിതമായിരിക്കുന്ന തത്തപസ്സ ലൊകങ്ങളെ ദഹിപ്പാനായിക്കൊണ്ടുപൎയ്യാപ്തമായി ഭവിക്കും-

പരിഭാഷാ— അവൻ=താരകൻ- വൃതം=വരിക്കപ്പെട്ടത- വരിക്ക=അപെക്ഷിക്ക- ഇവൻ=താരകൻ- പ്രതിശ്രുതം=പ്രതിശ്രവിക്കപ്പെട്ടത- പ്രതിശ്രവിക്ക=അംഗീകരിക്ക- വരം=വരദാനം- അശമിതം=ശമിതമല്ലാത്തത- ശമിതം=ശമിപ്പിക്കപ്പെട്ടത- തത്തപസ്സ=അവന്റെ തപസ്സ- അവൻ=താരകൻ- ദഹിക്ക=ഭസ്മമാക്കുക- പൎയ്യാപ്തം=മതിയാകുന്നത-

൫൭- സംയുഗെസമ്മുഖീനന്തമുൽഗ്ഗദംപ്രസഹെതകഃ । അംശാദൃതെനിഷിക്താത്തുനീലലൊഹിതരെതസഃ ।

അന്വയം—— സംയുഗെ (അ-പു-സ-ഏ) സമ്മുഖീനം- ഉൽഗ്ഗദം (അ-പു-ദ്വി-ഏ) തം (തച്ശ-പു-ദ്വി-ഏ) നിഷിക്താൽ (അ-പു-പ-ഏ) നീലലൊഹിതരെതസഃ (സ-ന-ഷ-ഏ) അംശാൽ (അ-പു-പ-ഏ) ഋതെ (ഉമു-അ) കഃ (കിംശ-പു-പ്ര-ഏ) പ്രസഹെത (ലിങ് ആ-പ- -പു-ഏ).

അന്വയാൎത്ഥം- സംയുഗത്തിങ്കൽ സമ്മുഖീനനായി ഉൽഗ്ഗദനായിരിക്കുന്ന അവനെ നിഷിക്തമായിരിക്കുന്ന നീലലൊഹിതരെതസ്സിന്റെ അംശത്തെയൊഴിച്ച ഏവനൊരുത്തൻ പ്രസഹിക്കും-

പരിഭാഷാ- സംയുഗം=യുദ്ധം- സമ്മുഖീനൻ=നെരിട്ട വരുന്നവൻ- ഉൽഗ്ഗദൻ=ഉദ്ധൃതയായിരിക്കുന്ന ഗദയൊട കൂടിയവൻ- ഉദ്ധൃതാ=ധരിക്കപ്പെട്ടത- അവൻ=താരകൻ- നിഷിക്തം=നിഷെചിക്കപ്പെട്ടത- നിഷെചിക്ക=വിസൎജ്ജിക്ക- നീലലൊ

ഹിതരെതസ്സ=നീലലൊഹിതന്റെ രെതസ്സ- നീലലൊഹിതൻ=
പരമെശ്വരൻ- രെതസ്സ=ശുക്ലം- പ്രസഹിക്ക=അഭിഭവിക്ക-

ദേവ- സഹിദെവഃപരംജ്യൊതിസ്തമഃപാരെപ്രതിഷ്ഠിതം । പ
രിച്ഛിന്നപ്രഭാവദ്ധിന്നമയാനചവിഷ്ണുനാ॥

അന്വയം— സഃ (തച്ഛ-പു-പ്ര-ഏ) ദെവഃ (അ-പു-പ്ര-ഏ) തമഃപാരെ (അ-ന-സ-ഏ) പ്രതിഷ്ഠിതം (അ-ന-പ്ര-ഏ) പരം (അ-ന-പ്ര-ഏ) ജ്യൊതിഃ (സ-ന-പ്ര-ഏ) ഹി (അ) മയാ (അസ്മച്ഛ-തൃ-ഏ) പരിച്ഛിന്നപ്രഭാവദ്ധിഃ (ഇ-പു-പ്ര-ഏ) ന (അ) ഭവതി (ലട്ട-പ-പ-പ്ര-പു-ഏ) വിഷ്ണുനാ (ഉ-പു-തൃ-ഏ) ച (അ) ന (അ)

അന്വയാൎത്ഥം— ആ ദെവൻ തമഃപാരത്തിങ്കൽ പ്രതിഷ്ഠിതമായി പരമായിരിക്കുന്ന ജ്യൊതിസ്സായി ഭവിക്കുന്നു എന്നതയാതൊന്നു ഇത ഹെതുവായിട്ട എന്നാൽ പരിച്ഛിന്നപ്രഭാവദ്ധിയായി ഭവിക്കുന്നില്ലാ വിഷ്ണുവിനാലുമില്ല.

പരിഭാഷാ— ആദെവൻ=നീലലൊഹിതൻ- തമഃപാരം=തമസ്സിന്റെ പാരം- തമസ്സ=അജ്ഞാനം- പാരം=മറുകര- പ്രതിഷ്ഠിതം=സ്ഥിതിയൊടുകൂടിയത- പരമായിരിക്കുന്ന ജ്യൊതിസ്സ=പരബ്രഹ്മം- പരിച്ഛിന്നപ്രഭാവദ്ധി=പരിച്ഛിന്നയായിരിക്കുന്ന പ്രഭാവദ്ധിയൊടുകൂടിയത- പരിച്ഛിന്നാ=പരിച്ഛെദിക്കപ്പെട്ടത- പരിച്ഛെദിക്ക=ഇത്രയെന്ന നിശ്ചയിക്ക- പ്രഭാവദ്ധി=പ്രഭാവത്തിന്റെ ഋദ്ധി- പ്രഭാവം=സാമൎത്ഥ്യം- ഋദ്ധി= അതിശയം-

ൻ- ഉമാരൂപെണതെയൂയംസംയമസ്തിമിതംമനഃ । ശംഭൊ
ൎയ്യതദ്ധ്വമാക്രഷ്ടുമയസ്കാന്തെനലൊഹവൽ॥

അന്വയം— തെ (തച്ഛ-പു-പ്ര-ബ) യൂയം (യുഷ്മച്ഛ-പ്ര-ബ) സംയമസ്തിമിതം (അ-ന-ദ്വി-ഏ) ശംഭൊഃ (ഉ-പു-ഷ-ഏ) മനഃ (സ-ന-ദ്വി-ഏ) ഉമാരൂപെണ (അ-ന-തൃ-ഏ) അയസ്കാന്തെന (അ-പു-തൃ-ഏ) ലൊഹവൽ (അ) ആക്രഷ്ടും (തുമു-അ) യതദ്ധ്വം (ലൊട്ട-ആ-പ-മ-പു-ബ)

അന്വയാൎത്ഥം— ആ നിങ്ങൾ സംയമസ്തിമിതമായിരിന്ന ശംഭുവിന്റെ മനസ്സിനെ ഉമാരൂപംകൊണ്ടു അയസ്കാന്തംകൊണ്ടു ലൊഹത്തെ എന്നപൊലെ ആകൎഷിപ്പാനായിക്കൊണ്ടു യത്നംചെയ്യാലും-

പരിഭാഷാ— സംയമസ്തിമിതം=സംയമം ഹെതുവായിട്ട സ്തിമിതം- സംയമം=രാഗദ്വെഷാദികളുടെ വെർപാട- സ്തിമിതം=നിശ്ചലം- ശംഭു=പരമെശ്വരൻ- ഉമാരൂപം=ഉമയുടെ രൂപം- ഉ

മാ=പാൎവ്വതീ- രൂപം=സൌന്ദൎയ്യം- അയസ്കാന്തം=അയസ്കാന്ത ശിലാ- ലൊഹം=ഇരുമ്പ- ആകൎഷിക്ക=വലിക്കുക- യത്നംചെ യ്ക=പ്രയത്നംചെയ്ക-

൫൭- ഉഭയൊരെവക്ഷമെവൊഢുമുഭയൊൎവ്വീൎയ്യമാഹിതം । സാവാ ശംഭൊസ്തദീയാവാമൂൎത്തിൎജ്ജലമയീമമ॥

അന്വയം— ഉഭയൊഃ (സം-പു-ഷ-ദ്വി) ആഹിതം-വീൎയ്യം (അ-ന-ദ്വി-ഏ) വൊഢും (തുമു-അ) ഉഭെ (സം-സ്ത്രീ-പ്ര-ദ്വി) ഏവ (അ) ക്ഷമെ (ആ-സ്ത്രീ-പ്ര-ദ്വി) ശംഭൊഃ (ഉ-പു-ഷ-ഏ) സാ (തച്ശ-സ്ത്രീ-പ്ര-ഏ) വാ (അ) മമ (അസ്മച്ശ-ഷ-ഏ) തദീ യാ (ആ-സ്ത്രീ-പ്ര-ഏ) ജലമയീ (ഠരം-സ്ത്രീ-പ്ര-ഏ) മൂൎത്തിഃ (ഇ- പു-പ്ര-ഏ) വാ (അ)

അന്വയാൎത്ഥം— ഇരുവരുടെ ആഹിതമായിരിക്കുന്ന വീൎയ്യ ത്തെ വഹിപ്പാനായിക്കൊണ്ട ഇരുവർ തന്നെ ക്ഷമകളായി ഭ വിക്കുന്നു- ശംഭുവിന്റെ വീൎയ്യത്തെ വഹിപ്പാനായിക്കൊണ്ട അവൾതന്നെ എന്റെ വീൎയ്യത്തെ വഹിപ്പാനായിക്കൊണ്ട ത ദീയയായി ജലമയിയായിരിക്കുന്ന മൂൎത്തിതന്നെ-

പരിഭാഷാ— ഇരുവർ= രണ്ടുപുരുഷന്മാർ- ആഹിത = ആധാനം ചെയ്യപ്പെട്ടത- ആധാനംചെയ്ക= നിക്ഷെപി ക്ക- വീൎയ്യം=തെജസ്സ- ഇരുവർ=രണ്ടുസ്ത്രീകൾ- ശംഭു=പ രമെശ്വരൻ- അവൾ=പാൎവ്വതീ- തദീയാ=അവനെ സംബ ന്ധിച്ചത- അവൻ=പരമെശ്വരൻ- ജലമയി=ജലസ്വരൂ പാ മൂൎത്തി=ശരീരം-

൫൮- തസ്യാത്മാശിതികണ്ഠസ്യസൈനാപത്യമുപെത്യവഃ । മൊക്ഷ്യതിസ്വൎഗ്ഗവന്ദീനാംവെണീൎവ്വീൎയ്യവിഭൂതിഭിഃ॥

അന്വയം—ശിതികണ്ഠസ്യ (അ-പു-ഷ-ഏ) തസ്യ (തച്ശ-പു- ഷ-ഏ) ആത്മാ (ന-പു-പ്ര-ഏ) വഃ (യുഷ്മച്ശ-ഷ-ബ) സൈനാ പത്യം (അ-ന-ദ്വി-ഏ) ഉപെത്യ (ല്യ-അ) വീൎയ്യവിഭൂതിഭിഃ (ഇ- സ്ത്രീ-തൃ-ബ) സ്വൎഗ്ഗവന്ദീനാം (ഠരം-സ്ത്രീ-ഷ-ബ) വെണീഃ (ഇ- സ്ത്രീ-ദ്വി-ബ) മൊക്ഷ്യതി (ല്യട്ട-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— ശിതികണ്ഠനായിരിക്കുന്ന അവന്റെ ആ ത്മാവ നിങ്ങളുടെ സൈനാപത്യത്തെ പ്രാപിച്ചിട്ട വീൎയ്യവിഭൂ തികൾകൊണ്ട സ്വൎഗ്ഗ വന്ദികളുടെ വെണികളെ മൊചിക്കും.

പരിഭാഷാ— ശിതികണ്ഠൻ=നീലകണ്ഠൻ- അവൻ പരമെ ശ്വരൻ- ആത്മാവ=പുത്രൻ- സൈനാപത്യം=സെനാപതിയാ വു എന്നുള്ളത- സെനാപതി=പടനായകൻ- വീൎയ്യവിഭൂതിക

ൾ= ഐശ്വൎയ്യസമ്പത്തുകൾ- സ്വൎഗ്ഗവന്ദികൾ= സ്വൎഗ്ഗസംബ ന്ധിനികളായ വന്ദികൾ- വന്ദികൾ=ബലാൽകാരെണ അപ ഹരിക്കപ്പെട്ട സ്ത്രീകൾ- വെണികൾ=സംശ്ലിഷ്ടകബരീബന്ധ ങ്ങൾ (രോമങ്ങൾ തമ്മിലൊട്ടിയ തലമുടിക്കെട്ടുകൾ) മൊചിക്ക= അഴിപ്പിക്ക- ।

൩൭- ഇതിവ്യാഹൃത്യവിബുധാൻവിശ്വയോനിസ്തിരൊദധെ മനസ്യാഹിതകൎത്തവ്യാസ്തെപിദെവാദിവംയയുഃ॥

അന്വയം— വിശ്വയോനിഃ (ഇ-പു-പ്ര-ഏ) ഇതി (അ) വിബുധാൻ (അ-പു-ദ്വി-ബ) വ്യാഹൃത്യ (ല്യ-അ) തിരൊ ദധെ (ലിട്ട്-ആ-പ-പ്ര-പു-ഏ) തെ (തച്ശ-പു-പ്ര-ബ)ദെവാഃ (അ-പു-പ്ര-ബ) അപി (അ) മനസി (സ-ന-സ-ഏ) ആ ഹിതകൎത്തവ്യാഃ (അ-പു-പ്ര-ബ) ദിവം (വ-സ്ത്രീ-ദ്വി-ഏ) യ യുഃ (ലട്ട്-പ-പ-പ്ര-പു-ബ)

അന്വയാൎത്ഥം—വിശ്വയോനി ഇപ്രകാരം വിബുധന്മാരൊട വ്യാഹരിച്ചിട്ട തിരൊധാനം ചെയ്തു. ആ ദെവന്മാരും മനസ്സി ങ്കൽ ആഹിതകൎത്തവ്യന്മാരായിട്ട സ്വൎഗ്ഗത്തെ യാനം ചെയ്തു.

പരിഭാഷാ— വിശ്വയോനി=ബ്രഹ്മാവ- വിബുധന്മാർ=ദെ വന്മാർ- വ്യാഹരിക്ക=പറക- തിരൊധാനംചെയ്ക=മറക- ആ ഹിതകൎത്തവ്യന്മാർ=ആഹിതമായിരിക്കുന്ന കൎത്തവ്യത്തൊട കൂടി യവർ- ആഹിതം=ആധാനംചെയ്യപ്പെട്ടത- ആധാനംചെയ്ക= നിക്ഷെപിക്ക- കൎത്തവ്യം=കാൎയ്യം- യാനംചെയ്ക= പ്രാപിക്ക-

൩൮- തത്രനിശ്ചിത്യകന്ദൎപ്പമഗമൽപാകശാസനഃ। മനസാകാ ൎയ്യസംസിദ്ധിത്വരാദ്വിഗുണരംഹസാ॥

അന്വയം—പാകശാസനഃ (അ-പു-പ്ര-ഏ) തത്ര (അ) ക ന്ദൎപ്പം (അ-പു-ദ്വി-ഏ) നിശ്ചിത്യ (ല്യ-അ) കാൎയ്യസംസി ദ്ധിത്വരാദ്വിഗുണരംഹസാ- മനസാ- (സ-ന-തൃ-ഏ) അഗമ ൽ (ലുങ്-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— പാകശാസനൻ അതിങ്കൽ കന്ദൎപ്പനെ നി ശ്ചയിച്ചിട്ട കാൎയ്യസംസിദ്ധിത്വരാദ്വിഗുണ രംഹസ്സായിരിക്കുന്ന മനസ്സകൊണ്ട ഗമിച്ചു.

പരിഭാഷാ— പാകശാസനൻ=ഇന്ദ്രൻ- അത=ഹരചിത്താ കൎഷണം- കന്ദൎപ്പൻ=കാമദെവൻ- കാൎയ്യസംസിദ്ധിത്വരാദ്വിഗു ണരംഹസ്സ= കാൎയ്യസംസിദ്ധിത്വരാദ്വിഗുണമായിരിക്കുന്ന രം ഹസ്സൊട കൂടിയത- കാൎയ്യസംസിദ്ധിത്വരാദ്വിഗുണം=കാൎയ്യസം സിദ്ധിത്വരാ ഹെതുവായിട്ട ദ്വിഗുണം- കാൎയ്യസംസിദ്ധിത്വ

നാ=കാൎയ്യസംസിദ്ധിയിങ്കലുള്ള ത്വരാ- കാൎയ്യസംസിദ്ധി=കാൎയ്യത്തിന്റെ സംസിദ്ധി- സംസിദ്ധി=വഴിപോലെയുള്ളസിദ്ധി- ത്വരാ=ഔത്സുക്യം- ദ്വിഗുണം=ഇരട്ടിച്ചത- രംഹസ്സ=വേഗം- ഗമിക്ക=പ്രാപിക്ക-

൧൧- അഥസലളിതയോഷിൽഭ്രൂലതാചാരുശൃംഗംരതിവലയപദാംകെചാപമാസജ്യകണ്ഠെ । സഹചരമധുഹസ്തന്യസ്തചൂതാംകുരാസ്ത്രശ്ശതമഖമുപതസ്ഥെ പ്രാഞ്ജലിഃപുഷ്പധന്വാ॥

അന്വയം— അഥ (അ) സഃ (തച്ഛ-പു-പ്ര-ഏ) പുഷ്പധന്വാ (ന-പു-പ്ര-ഏ)ലളിതയോഷിൽഭ്രൂലതാചാരുശൃംഗം-ചാപം(അ-പു-ദ്വി-ഏ) രതിവലയപദാംകെ- കണ്ഠെ (അ-പു-സ-ഏ) ആസജ്യ (ല്യ-അ) സഹചരമധുഹസ്തന്യസ്തചൂതാംകുരാസ്ത്രഃ (അ-പു-പ്ര-ഏ)പ്രാഞ്ജലിഃ(ഇ-പു-പ്ര-ഏ) ശതമഖം(അ-പു-ദ്വി-ഏ) ഉപതസ്ഥെ (ലിട്ട-ആ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— അനന്തരം ആ പുഷ്പധന്വാവലളിതയോഷിൽഭ്രൂലതാചാരുശൃംഗമായിരിക്കുന്ന ചാപത്തെ രതിവലയപദാംകമായിരിക്കുന്ന കണ്ഠത്തിങ്കൽ ആസജ്ജിപ്പിച്ചിട്ട സഹചരമധുഹസ്തന്യസ്തചൂതാങ്കുരാസ്ത്രനായി പ്രാഞ്ജലിയായിട്ട ശതമഖനെ ഉപസ്ഥാനം ചെയ്തു.

പരിഭാഷാ— പുഷ്പധന്വാവ=കാമദെവൻ- ലളിതയോഷിൽഭ്രൂലതാചാരുശൃംഗം= ലളിതയോഷിൽഭ്രൂലതാചാരുക്കളായിരിക്കുന്ന ശൃംഗങ്ങളൊടുകൂടിയത- ലളിതയോഷിൽഭ്രൂലതാചാരുക്കൾ=ലളിതയോഷിൽ ഭ്രൂലതകൾപൊലെ ചാരുക്കൾ- ലളിതയോഷിൽ ഭ്രൂലതകൾ=ലളിതയോഷിത്തിന്റെ ഭ്രൂലതകൾ- ലളിതയോഷിത്ത= ലളിതയായിരിക്കുന്ന യോഷിത്ത-ലളിതാ=സുന്ദരി- യോഷിത്ത= സ്ത്രീ- ഭ്രൂലതകൾ=ലതകൾപൊലെ ഇരിക്കുന്ന ഭ്രൂക്കൾ- ലതകൾ=വള്ളികൾ- ഭ്രൂക്കൾ=കൺപുരികങ്ങൾ- ചാരുക്കൾ=മനോഹരങ്ങൾ- ശൃംഗങ്ങൾ=അഗ്രങ്ങൾ- ചാപം=വില്ലു- രതിവലയപദാംകം=രതിവലയപദങ്ങളാകുന്ന അങ്കങ്ങളൊടു കൂടിയത- രതിവലയപദങ്ങൾ=രതിവലയങ്ങളുടെ പദങ്ങൾ- രതിവലയങ്ങൾ= രതിയുടെ വലയങ്ങൾ- രതി=രതിദെവി- വലയങ്ങൾ=വളകൾ- പദങ്ങൾ=സ്ഥാനങ്ങൾ- അങ്കങ്ങൾ=അടയാളങ്ങൾ- കണ്ഠം=കഴുത്ത- ആസജ്ജിപ്പിക്ക=ചെൎത്തുവെക്ക- സഹചരമധുഹസ്തന്യസ്തചൂതാംകുരാസ്ത്രൻ= സഹചരമധുഹസ്തന്യസ്തമായിരിക്കുന്ന ചൂതാംകുരാസ്ത്രത്തൊടുകൂടിയവൻ- സഹചരമധുഹസ്തന്യസ്തം=സഹചരമധുഹസ്തത്തിങ്കൽ ന്യസ്തം- സഹചരമധുഹസ്തം=സഹചാ

രമധുവിന്റെ ഹസ്തം— സഹചരമധു=സഹചരനായിരിക്കുന്ന മധു— സഹചരൻ=സഖി— മധു=വസന്തം— ഹസ്തം=കയ്യ— ന്യസ്തം=ന്യസിക്കപ്പെട്ടത— ന്യസിക്ക=വെക്ക— ചൂതാംകുരാസ്ത്രം=ചൂതാംകുരമാകുന്ന അസ്ത്രം— ചൂതാംകുരം=ചൂതത്തിന്റെ അംകുരം— ചൂതം=ചൂതകുസുമം— (മാവിൻപൂവ) അംകുരം=മുള— പ്രാഞ്ജലി=അഞ്ജലിയെബന്ധിച്ചവൻ— അഞ്ജലി=കൂപ്പുകൈ— ശതമഖൻ=ദെവെന്ദ്രൻ— ഉപസ്ഥാനംചെയ്ക=പ്രാപിക്ക—

ഇതി വാശാംസൊപനാമകരാമാനന്ദ നാഥപണ്ഡിത പാരശവെന്ദ്രകൃതൌ കുമാരസംഭവവ്യാഖ്യായാംസുഖബൊധിന്യാം ദ്വിതീയസൎഗ്ഗഃ॥

# കുമാരസംഭവം
# കാവ്യം

സവ്യാഖ്യാനേ കുമാരസംഭവകാവ്യേ
തൃതീയസർഗ്ഗപ്രാരംഭഃ.

൧— തസ്മിൻമഘോനസ്ത്രിദശാൻവിഹായസഹസ്രമക്ഷ്ണാംയു
ഗപൽപപാത।പ്രയോജനാപേക്ഷിതയാപ്രഭൂണാംപ്രായശ്ചലം
ഗൌരവമാശ്രിതേഷു॥

അന്വയം— മഘോനഃ (ന-പു-ഷ-ഏ) അക്ഷ്ണാം (ന-ന-ഷ-ബ) സഹസ്രം (അ-ന-പ്ര-ഏ) ത്രിദശാൻ (അ-പു-ദ്വി-ബ) വിഹായ (ല്യ-അ) തസ്മിൻ (ത്യ-പു-സ-ഏ) യുഗപൽ (അ) പപാത (ലിട്-പ-പ-പ്ര-പു-ഏ) പ്രയോജനാപേക്ഷിതയാ (ആ-സ്ത്രീ-തൃ-ഏ) പ്രഭൂണാം (ഉ-പു-ഷ-ബ) ആശ്രിതേഷു (അ-പു-ഷ-ബ) ഗൌരവം (അ-ന-പ്ര-ഏ) പ്രായഃ (അ) ചലം (അ-ന-പ്ര-ഏ).

അന്വയാൎത്ഥം— മഘവാവിന്റെ അക്ഷികളുടെ സഹസ്രം ത്രിദശന്മാരെ ഉപേക്ഷിച്ചിട്ട അവങ്കൽ ഒരുമിച്ച പതിച്ചു. പ്രയോജനാപേക്ഷിതഹേതുവായിട്ട പ്രഭുക്കളുടെ ആശ്രിതന്മാരിലുള്ള ഗൌരവം പ്രായേണ ചലമാകുന്നു.

പരിഭാഷാ— മഘവാവ=ദേവേന്ദ്രൻ- അക്ഷികൾ=കണ്ണുകൾ- സഹസ്രം=ആയിരം- ത്രിദശന്മാർ- ദേവന്മാർ- അവൻ=കാമദേവൻ- പതിക്ക=വീഴുക- പ്രയോജനാപേക്ഷിതാ=പ്രയോജനാപേക്ഷികളാവൂ എന്നുള്ളത- പ്രയോജനാപേക്ഷികൾ=പ്രയോജനത്തെ അപേക്ഷിക്കുന്നവര- പ്രഭുക്കൾ=വലുതായിരിക്കുന്നവർ- ആശ്രിതന്മാർ=ആശ്രയിച്ചവർ- ഗൌരവം=ആദരം- ചലം=അസ്ഥിരം-

൨— സവാസവേനാസനസന്നികൃഷ്ടമിതോനിഷീദേതിവി
സൃഷ്ടഭൂമിഃ। ഭർത്തുഃപ്രസാദംപ്രതിഗൃഹ്യമൂർദ്ധ്നാവക്തുംമിഥഃപ്രാക്ര
മതൈനമേവം॥

അന്വയം— സഃ (ത്യ-പു-പ്ര-ഏ) വാസവേന (അ-പു-

ത്സ—ഏ) ആസനസന്നികൃഷ്ടം (ക്രി—വി) ഇതഃ (തസി—അ) നിഷീദ (ലൊട്ട്—പ—പ—മ—പു—ഏ) ഇതി (അ) വിസൃഷ്ടഭൂമിഃ (ഇ—പു—പ്ര—ഏ.) ഭർത്തുഃ (ഋ—പു—ഷ—ഏ) പ്രസാദം (അ—പു—ദ്വി—ഏ) മൂർദ്ധ്നാ (ന—പു—തൃ—ഏ) പ്രതിഗൃഹ്യ (ല്യ—അ) മിഥഃ (അ) ഏനം (ഇദംശ—പു—ദ്വി—ഏ) ഏവം (അ) വക്തും (തുമു—അ) പ്രാക്രമത (ലങ്—ആ—പ—പ്ര—പു—ഏ).

അന്വയാർത്ഥം—— അവൻ വാസവനാൽ ആസനസന്നികൃഷ്ടമാകുംവണ്ണം ഇവിടെനിഷദിച്ചാലുമെന്നിങ്ങിനെ വിസൃഷ്ടഭൂമിയായിട്ട ഭർത്താവിന്റെ പ്രസാദത്തെ മൂർദ്ധാവുകൊണ്ട പ്രതിഗ്രഹിച്ചിട്ട രഹസ്സിംകൽ ഇവനൊട ഇപ്രകാരം വചിപ്പാനായിക്കൊണ്ട പ്രക്രമിച്ചു

പരിഭാഷാ— അവൻ=കാമദെവൻ— വാസവൻ=ദെവെന്ദ്രൻ— ആസനസന്നികൃഷ്ടം= സന്നികൃഷ്ടമായിരിക്കുന്ന ആസനത്തൊടുകൂടിയത— സന്നികൃഷ്ടം=സമീപസ്ഥം— ആസനം=സിംഹാസനം— നിഷദിക്ക=ഇരിക്ക— വിസൃഷ്ടഭൂമി=വിസൃഷ്ടയായിരിക്കുന്ന ഭൂമിയൊടുകൂടിയവൻ— വിസൃഷ്ട=വിസർജ്ജിക്കപ്പെട്ടത— വിസർജ്ജിക്ക=ദാനംചെയ്ക— ഭർത്താവ=സ്വാമി— മൂർദ്ധാവ=ശിരസ്സ— പ്രതിഗ്രഹിക്ക=സ്വീകരിക്ക— രഹസ്സ=വിജനപ്രദെശം— ഇവൻ=ദെവെന്ദ്രൻ— വചിക്ക=പറക— പ്രക്രമിക്ക=ആരംഭിക്ക—

൩— ആജ്ഞാപയ ജ്ഞാതവിശെഷപുംസാം ലൊകെഷു യത്തെ കരണീയമസ്തി । അനുഗ്രഹം സംസ്മരണപ്രവൃത്തമിച്ഛാമി സംവർദ്ധിതമാജ്ഞയാ തെ ॥

അന്വയം— പുംസാം (സ—പു—ഷ—ബ) ജ്ഞാതവിശെഷ (അ—പു—സം—പ്ര—ഏ) ലൊകെഷു (അ—പു—സ—ബ) തെ (യുഷ്മച്ഛ—ഷ—ഏ) മയാ (അസ്മച്ഛ—തൃ—ഏ) യൽ (യച്ഛ—ന—പ്ര—ഏ) കരണീയം(അ—ന—പ്ര—ഏ)അസ്തി(ലട്ട്—പ—പ—പ്ര—പു—ഏ) തൽ (തച്ഛ—ന—ദ്വി—ഏ) ആജ്ഞാപയ (ലൊട്ട്—പ—പ—മ—പു—ഏ) അഹം (അസ്മച്ഛ—പ്ര—ഏ) സംസ്മരണപ്രവൃത്തം— അനുഗ്രഹം (അ—പു—ദ്വി—ഏ) തെ (യുഷ്മച്ഛ ഷ—ഏ) ആജ്ഞയാ (ആ—സ്ത്രീ-ദ്വി-ഏ) സംവർദ്ധിതം (അ—പു—ദ്വി—ഏ) ഇച്ഛാമി (ലട്ട്—പ—പ—ഉ—പു—ഏ)

അന്വയാർത്ഥം— അല്ലയൊ പുമാന്മാരുടെ ജ്ഞാതവിശെഷനായുള്ളൊവെ ലൊകങ്ങളിൽ അങ്ങെക്കായിക്കൊണ്ട എന്നാൽ യാതൊന്ന കരണീയമായി ഭവിക്കുന്നുവൊ അതിനെ ആജ്ഞാ

പിച്ചാലും. ഞാൻസംസ്മരണ പ്രവൃത്തമായിരിക്കുന്നഅനുഗ്രഹത്തെ അങ്ങയുടെ ആജ്ഞകൊണ്ട സംവൎദ്ധിതമാക്കി ചെവാനായിക്കൊണ്ട ഇഛിക്കുന്നു.

പരിഭാഷ – പുമാന്മാർ=പുരുഷന്മാർ– ജ്ഞാതവിശെഷൻ=ജ്ഞാതമായിരിക്കുന്ന വിശെഷത്തൊടുകൂടിയവൻ– ജ്ഞാതം=അറിയപ്പെട്ടന്നത– കരണീയം=ചെയ്യപ്പെടുവാൻയൊഗ്യം–ആജ്ഞാപിക്ക=കല്പിക്ക– സംസ്മരണപ്രവൃത്തം=സംസ്മരണം ഹെതുവായിട്ടുപ്രവൃത്തം– സംസ്മരണം=വഴിപൊലെയുള്ളസ്മരണം–പ്രവൃത്തം=ഉണ്ടായത– ആജ്ഞാ=നിയൊഗം– സംവൎദ്ധിതം=സംവൎദ്ധിപ്പിക്കപ്പെട്ടത– സംവൎദ്ധിപ്പിക്ക=നല്ലവണ്ണം വൎദ്ധിപ്പിക്ക–

൯– കെനാഭ്യസൂയാപദകാംക്ഷിണാതെനിതാന്തദീൎഘൈൎജ്ജനിതാതപൊഭിഃ । യാവൽഭവത്യാഹിതസായകസ്യമൽകാൎമ്മുകസ്യൈഷനിദെശവൎത്തി ॥

അന്വയം — പദകാംക്ഷിണാ (ന–പു–തൃ–ഏ) കെന (കിംശ–പു–തൃ–ഏ) നിതാന്തദീൎഘൈഃ (അ–ന–തൃ–ബ) തപൊഭിഃ (സ–ന–തൃ–ബ) തെ (യുഷ്മച്ഛ–ഷ–ഏ) അഭ്യസൂയാ (ആ–സ്ത്രീ–പ്ര–ഏ) ജനിതാ (ആ–സ്ത്രീ–പ്ര–ഏ) ഏഷഃ (ഏതച്ഛ–പു–പ്ര–ഏ) ആഹിതസായകസ്യ–മൽകാൎമ്മുകസ്യ (അ–പു–ഷ–ഏ) നിദെശവൎത്തി (ന–പു–പ്ര–ഏ) യാവൽ (അ) ഭവതി (ലട്ട്–പ–പ–പ്ര–പു–ഏ)–

അന്വയാൎത്ഥം — പദകാംക്ഷിയായിരിക്കുന്നഏതവനൊരുത്തനാൽ നിതാന്തദീൎഘങ്ങളായിരിക്കുന്ന തപസ്സുകൾകൊണ്ട അങ്ങെക്ക അഭ്യസൂയാജനിതയായി ഭവിക്കുന്നു. ഇവൻ ആഹിതസായകമായിരിക്കുന്നമൽകാൎമ്മുകത്തിന്റെ നിദെശവൎത്തിയായിഭവിക്കും–

പരിഭാഷാ——— പദകാംക്ഷി=പദത്തെ കാംക്ഷിക്കുന്നവൻ– പദം=സ്ഥാനം– കാംക്ഷിക്ക=ആഗ്രഹിക്ക– നിതാന്തദീൎഘങ്ങൾ=ഏറ്റവുംദീൎഘങ്ങൾ=ദീൎഘങ്ങൾ=നീണ്ടിരിക്കുന്നവ–അഭ്യസൂയാ=അസൂയാ– ജനിതാ=ജനിപ്പിക്കപ്പെട്ടത– ആഹിതസായകം=ആഹിതമായിരിക്കുന്ന സായകത്തൊടുകൂടിയത– ആഹിതം= ആധാനംചെയ്യപ്പെട്ടത– ആധാനംചെയ്ക=തൊടുക്കുക– സായകം=ശരം– മൽകാൎമ്മുകം=എന്റെ കാൎമ്മുകം– കാൎമ്മുകം=വില്ല– നിദെശവൎത്തീ=നിദെശത്തിങ്കൽ വൎത്തിക്കുന്നവൻ– നിദെശം=ആജ്ഞാ–വൎത്തിക്ക=സ്ഥിതിചെയ്ക–

൰– അസമ്മതഃകസ്തവമുക്തിമാൎഗ്ഗംപുനൎഭവക്ലെശഭയാൽപ്രപന്നഃ । ബദ്ധശ്ചിരംതിഷ്ഠതുസുന്ദരീണാമാരെചിതഭ്രൂചതുരൈഃരപാംഗൈ

ലാസൈഃ॥

അന്വയം— ത്വം (യുഷ്മച്ഛ-ഷ-ഏ) അസമ്മതഃ (അ-പു-പ്ര-ഏ) പുനർഭവക്ലേശഭയാൽ(അ-പു-പ-ഏ)മുക്തിമാർഗ്ഗം(അ-പു-ദ്വി-ഏ) പ്രപന്നഃ (അ-പു-പ്ര-ഏ) കഃ (കിംശ-പു-പ്ര-ഏ) ആരേചിതഭ്രൂചതുരൈഃ (അ-പു-തൃ-ബ) സുന്ദരീണാം (ഈ-സ്ത്രീ-ഷ-ബ) വിലാസൈഃ (അ-പു-തൃ-ബ) ബദ്ധഃ (അ-പു-പ്ര-ഏ) ചിരം (അ) തിഷ്ഠതു (ലോട്ട്-പ-പ-പ്ര-പു-ഏ)

അന്വയാർത്ഥം— അങ്ങയ്ക്കു അസമ്മതനായി പുനർഭവക്ലേശഭയം ഹേതുവായിട്ടു മുക്തിമാർഗ്ഗത്തെ പ്രപന്നനായിരിക്കുന്ന ഏവനൊരുത്തൻ ആരേചിതഭ്രൂചതുരങ്ങളായിരിക്കുന്ന സുന്ദരിമാരുടെ വിലാസങ്ങളാൽ ബദ്ധനായിട്ടു വളരെ കാലം സ്ഥിതി ചെയ്യേണം.

പരിഭാഷ— അസമ്മതൻ=സമ്മതനല്ലാത്തവൻ- പുനർഭവക്ലേശഭയം=പുനർഭവക്ലേശങ്ങളിൽനിന്നുള്ള ഭയം- പുനർഭവക്ലേശങ്ങൾ=പുനർഭവത്തിങ്കലെ ക്ലേശങ്ങൾ- പുനർഭവം=പുനർജ്ജന്മം- ക്ലേശങ്ങൾ=ദുഃഖങ്ങൾ- മുക്തിമാർഗ്ഗം=മോക്ഷമാർഗ്ഗം- പ്രപന്നൻ=പ്രപദിച്ചവൻ- പ്രപദിക്ക=പ്രാപിക്ക- ആരേചിതഭ്രൂചതുരങ്ങൾ=ആരേചിതഭ്രൂക്കൾ ഹേതുവായിട്ടു ചതുരങ്ങൾ- ആരേചിതഭ്രൂക്കൾ=ആരേചിതകളായിരിക്കുന്ന ഭ്രൂക്കൾ- ആരേചിതകൾ=ആരേചിപ്പിക്കപ്പെട്ടവ- ആരേചിപ്പിക്ക=അല്പമായി ഇളക്കുക- ഭ്രൂക്കൾ=കൺപുരികങ്ങൾ- ചതുരങ്ങൾ=മനോഹരങ്ങൾ- വിലാസങ്ങൾ= ലീലാവിശേഷങ്ങൾ- ബദ്ധൻ= ബന്ധിക്കപ്പെട്ടവൻ- ബന്ധിക്ക=വശീകരിക്ക- സ്ഥിതിചെയ്ക=വസിക്കുക-

ന- അദ്ധ്യാപിതസ്യോശനസാപി നീതിം പ്രയുക്തരാഗപ്രണിധിർദ്വിഷസ്തേ। കസ്യാർത്ഥധർമ്മൌ വദ പീഡയാമി സിന്ധോസ്തടാവോഘ ഇവ പ്രവൃദ്ധഃ॥

അന്വയം— ഉശനസാ (സ-പു-തൃ-ഏ) നീതിം (ഇ-സ്ത്രീ-ദ്വി-ഏ) അദ്ധ്യാപിതസ്യ (അ-പു-ഷ-ഏ) അപി (അ) തേ (യുഷ്മച്ഛ-ഷ-ഏ) ദ്വിഷഃ (ഷ-പു-ഷ-ഏ) കസ്യ (കിം-പു-ഷ-ഏ) അർത്ഥധർമ്മൌ (അ-പു-ദ്വി-ഏ) അഹം (അസ്മച്ഛ-പ്ര-ഏ) പ്രയുക്തരാഗപ്രണിധിഃ (ഇ-പു-പ്ര-ഏ) പ്രവൃദ്ധഃ-ഓഘഃ (അ-പു-പ്ര-ഏ) സിന്ധോഃ (ഉ-സ്ത്രീ-ഷ-ഏ) തടൌ (അ-പു-ദ്വി-ദ്വി) ഇവ (അ) പീഡയാമി(ലോട്ട്-പ-പ-ഉ-പു-ഏ)വദ(ലോട്ട്-പ-പ-മ-പു-ഏ)

അന്വയാർത്ഥം— ഉശനസ്സിനാൽ നീതിയെ അദ്ധ്യാപിതനാ

യിരിക്കിലും അങ്ങയുടെ ചിട്ടായിരിക്കുന്ന ഏവനൊരുത്തന്റെ അൎത്ഥധൎമ്മങ്ങളെ ഞാൻ പ്രയുക്തരാഗപ്രണിധിയായിട്ട പ്രവൃദ്ധമായിരിക്കുന്ന ഓഘം സിന്ധുവിന്റെ തടങ്ങളെ എന്നപോലെ പീഡിക്കേണം വദിച്ചാലും.

പരിഭാഷാ— ഉശനസ്സ=ശുക്രൻ– നീതി=നീതിശാസ്ത്രം– അദ്ധ്യാപിതൻ= അദ്ധ്യയനംചെയ്യിക്കപ്പെട്ടവൻ– അദ്ധ്യയനം ചെയ്യിക്ക=പഠിപ്പിക്ക– ചിട്ട=ശത്രു– അൎത്ഥധൎമ്മങ്ങൾ= അൎത്ഥവും ധൎമ്മവും– അൎത്ഥം=ധനം– ധൎമ്മം=സുകൃതം– പ്രയുക്തരാഗപ്രണിധി=പ്രയുക്തനായിരിക്കുന്ന രാഗപ്രണിധിയോടു കൂടിയവൻ– പ്രയുക്തൻ= പ്രയോഗിക്കപ്പെട്ടവൻ– പ്രയോഗിക്ക= പറഞ്ഞയക്ക. രാഗപ്രണിധി=രാഗമാകുന്ന പ്രണിധി– രാഗം=വിഷയേച്ഛ– പ്രണിധി=ചരൻ– (ഗൂഢസഞ്ചാരിയായ പുരുഷൻ) പ്രവൃദ്ധം=ഏററവും വൎദ്ധിച്ചത– ഓഘം=പ്രവാഹം– സിന്ധു=നദി– തടങ്ങൾ=വക്കുകൾ– പീഡിക്ക=ലോപിക്ക– വദിക്ക=പറക–

൭— കാമൈകപത്നീവ്രതദുഃഖശീലാംലോലംമനശ്ചാരുതയാപ്രവിഷ്ടാം। നിതംബിനീമിച്ഛസിമുക്തലജ്ജാംകണ്ഠേസ്വയംഗ്രാഹവിഷക്തബാഹും॥

അന്വയം— ഏകപത്നീവ്രതദുഃഖശീലാം (ആ–സ്ത്രീ–ദ്വി–ഏ) ചാരുതയാ (ആ–സ്ത്രീ–തൃ–ഏ) ലോലം (അ–ന–ദ്വി–ഏ) മനഃ (സ–ന–ദ്വി–ഏ) പ്രവിഷ്ടാം (ആ–സ്ത്രീ–ദ്വി–ഏ) കാം (കിംശ–സ്ത്രീ–ദ്വി–ഏ, നിതംബിനീം(ഈ–സ്ത്രീ–ദ്വി–ഏ) മുക്തലജ്ജാം(ആ–സ്ത്രീ–ദ്വി–ഏ) കണ്ഠെ (അ–പു–സ–ഏ) സ്വയംഗ്രാഹവിഷക്തബാഹും (ഉ–സ്ത്രീ ദ്വി–ഏ) ഇച്ഛസി(ലട്ട്–പ–പ–മ–പു–ഏ)

അന്വയാൎത്ഥം—ഏകപത്നീവ്രതദുഃഖശീലയായി ചാരുതഹേതുവായിട്ട ലോലമായിരിക്കുന്ന മനസ്സിനെ പ്രവിഷ്ടയായിരിക്കുന്ന ഏതൊരുനിതംബിനിയെ മുക്തലജ്ജയാക്കീട്ടും കണ്ഠത്തിങ്കൽസ്വയംഗ്രാഹവിഷക്തബാഹുവാക്കീട്ടും അങ്ങുന്ന ഇച്ഛിക്കുന്നു.

പരിഭാഷാ—— ഏകപത്നീവ്രതദുഃഖശീലാ=ഏകപത്നീവ്രതാ ഹേതുവായിട്ട ദുഃഖശീലാ–ഏകപത്നീവ്രതം=ഏകപത്നിയുടെ വ്രതം– ഏകപത്നീ=പതിവ്രതാ– വ്രതം=പരപുരുഷാദൎശനാദി– ദുഃഖശീലാ=ദുഃഖമായിരിക്കുന്ന ശീലത്തോടുകൂടിയവൾ– ദുഃഖം=ദുഃഖകരം– ശീലം=സ്വഭാവം– ചാരുതാ=സൌന്ദൎയ്യം. ലോലം=സാഭിലാഷം. (ആഗ്രഹത്തോടുകൂടിയത) പ്രവിഷ്ടാ=പ്രവെശിച്ചവൾ– നിതംബിനീ=സുന്ദരി– മുക്തലജ്ജാ=മുക്തയായിരിക്കുന്ന ലജ്ജയോടുകൂടിയവൾ– മുക്താ=മോചിക്കപ്പെട്ടത– മോചിക്ക=ഉ

പെക്ഷിക്ക- കണ്ഠാ=കഴുത്ത- സ്വയംഗ്രാഹവിഷക്തബാഹൂ=സ്വയംഗ്രാഹം ഹെതുവായിട്ട വിഷക്തങ്ങളായിരിക്കുന്ന ബാഹുക്കളൊടുകൂടിയവൾ- സ്വയംഗ്രാഹം=തന്നാൽതന്നെ ഉള്ള ഗ്രാഹം- ഗ്രാഹം=ഗ്രഹണപ്രേരണാ- വിഷക്തങ്ങൾ=പററിയവ- ബാഹുക്കൾ=കൈകൾ-

൮- കയാസികാമിൻസഹസാപരാധാൽപാദാനതഃകൊപനയാവധൂതഃ। തസ്യാഃകരിഷ്യാമിദൃഢാനുതാപംപ്രവാളശയ്യാശരണംശരീരം॥

അന്വയം— ഹെ കാമിൻ (ന-പു-സം-പ്ര-ഏ) അപരാധാൽ(അ-പു-പ-ഏ) പാദാനതഃ(അ-പു-പ്ര-ഏ)കൊപനയാ(ആ-സ്ത്രീ-തൃ-ഏ) കയാ (കിംശ-സ്ത്രീ-തൃ-ഏ) സഹസാ (അ) അവധൂതഃ (അ-പു-പ്ര-ഏ) അസി (ലട്ട-പ-പ-മ-പു-ഏ) തസ്യാഃ-(തച്ഛ-സ്ത്രീ-ഷ-ഏ) ശരീരം-ദൃഢാനുതാപം-പ്രവാളശയ്യാശരണം-(അ-ന-ദ്വി-ഏ) കരിഷ്യാമി (ലൃട്ട-പ-പ-ഉ-പു-ഏ)

അന്വയാൎത്ഥം— അല്ലയൊ കാമിയായുള്ളൊവെ അപരാധം ഹെതുവായിട്ട പാദാനതനായിരിക്കുന്ന അങ്ങുന്ന കൊപനയായിരിക്കുന്ന ഏവളൊരുത്തിയാൽ വിചാരിക്കാതെ അവധൂതനായിഭവിക്കുന്നു, അവളുടെ ശരീരത്തെ ഞാൻ ദൃഢാനുതാപമാക്കിയും പ്രവാളശയ്യാശരണമാക്കിയും ചെയ്യുന്നുണ്ട.

പരിഭാഷാ—— കാമി=കാമുകൻ- അപരാധം=അന്യസ്ത്രീഗമനം- പാദാനതൻ=പാദങ്ങളിൽ ആനതൻ- പാദങ്ങൾ=ചരണങ്ങൾ- ആനതൻ=പ്രണതൻ- (നമസ്കരിച്ചവൻ) കൊപനാ=കൊപശീലാ- അവധൂതൻ=അവധൂനനം ചെയ്യപ്പെട്ടവൻ- അവധൂനനം ചെയ്ക=നിരാകരിക്ക- ദൃഢാനുതാപം=ദൃഢമായിരിക്കുന്ന അനുതാപത്തൊടുകൂടിയത- അനുതാപം=പശ്ചാത്താപം- പ്രവാളശയ്യാശരണം=പ്രവാളശയ്യയാകുന്ന ശരണത്തൊടു കൂടിയത- പ്രവാളശയ്യാ=തളിർകിടക്ക-

൯- പ്രസീദവിശ്രാമ്യതുവീരവജ്രംശരൈൎമ്മദീയൈഃകതമസ്സുരാരിഃ। ബിഭെതുമൊഘീകൃതബാഹുവീൎയ്യസ്ത്രീഭ്യൊപികൊപസ്ഫുരിതാധരാഭ്യഃ॥

അന്വയം— ഹെവീര (അ-പു-സം-പ്ര-ഏ) ത്വം (യുഷ്മച്ഛ-പ്ര-ഏ) പ്രസീദ (ലൊട്ട-പ-പ-മ-പു-ഏ) വജ്രം(അ-ന-പ്ര-ഏ) വിശ്രാമ്യതു (ലൊട്ട-പ-പ-പ്ര-പു-ഏ) മദീയൈഃ-ശരൈഃ (അ-പു-തൃ-ഏ) കതമഃ (അ-പു-പ്ര-ഏ)സുരാരിഃ (ഇ-പു-പ്ര-ഏ) മൊഘീകൃതബാഹുവീൎയ്യഃ(അ-പു-പ്ര-ഏ) കൊപസ്ഫുരിതാ

ധരാഭ്യഃ (ആ-സ്ത്രീ-പ-ബ) സ്ത്രീഭ്യഃ (ഈം-സ്ത്രീ-പ-ബ) അപി (അ) ബിഭേതു (ലോട്ട്-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— അല്ലയൊ വീരനായുള്ളൊവെ അങ്ങുന്ന പ്രസാദിച്ചാലും വജ്രം വിശ്രമിക്കട്ടെ. മദീയങ്ങളായിരിക്കുന്ന ശരങ്ങൾ ഹേതുവായിട്ട ഏതൊരു സുരാരി മോഘീകൃതബാഹുവീൎയ്യനായിട്ട കോപസ്ഫുരിതാധരകളായിരിക്കുന്ന സ്ത്രീകളിൽനിന്നും ഭയത്തെ പ്രാപിക്കേണം.

പരിഭാഷാ— വീരൻ=പരാക്രമീ- വജ്രം=വജ്രായുധം-വിശ്രമിക്ക=ഒളച്ചുതീൎക്കക- മദീയങ്ങൾ=എന്നെ സംബന്ധിച്ചവ- ശരങ്ങൾ=അസ്ത്രങ്ങൾ- സുരാരീ=അസുരൻ- മോഘീകൃതബാഹുവീൎയ്യൻ=മോഘീകൃതമായിരിക്കുന്ന ബാഹുവീൎയ്യത്തോടു കൂടിയവൻ- മോഘീകൃതം=മോഘമാക്കപ്പെട്ടത- മോഘം=നിഷ്ഫലം- ബാഹുവീൎയ്യം=ബാഹുക്കളുടെ വീൎയ്യം- ബാഹുക്കൾ=കൈകൾ- വീൎയ്യം=പരാക്രമം-കോപസ്ഫുരിതാധരകൾ=കോപസ്ഫുരിതങ്ങളായിരിക്കുന്ന അധരങ്ങളോടു കൂടിയവർ- കോപസ്ഫുരിതങ്ങൾ=കോപം ഹേതുവായിട്ട സ്ഫുരിതങ്ങൾ- സ്ഫുരിതങ്ങൾ=കമ്പിതങ്ങൾ- അധരങ്ങൾ=ചുണ്ടുകൾ-

ശ്ലോ— തവപ്രസാദാൽകുസുമായുധോപിസഹായമേകംമധുമേവലബ്ധ്വാ।
കുൎയ്യാംഹരസ്യാപിപിനാകപാണേൎദ്ധൈൎയ്യച്യുതിം കേമമധന്വിനോന്യേ॥

അന്വയം— കുസുമായുധഃ (അ-പു-പ്ര-ഏ) അപി (അ) അഹം (അസ്മച്ഛ-പ്ര-ഏ) തവ (യുഷ്മച്ഛ-ഷ-ഏ) പ്രസാദാൽ (അ-പു-പ-ഏ) മധും (ഉ-പു-ദ്വി-ഏ) ഏകം(അ-പു-ദ്വി-ഏ) ഏവ (അ) സഹായം (അ-പു-ദ്വി-ഏ) ലബ്ധ്വാ (ക്ത്വാ-അ) പിനാകപാണേഃ (ഇ-പു-ഷ-ഏ) അപി (അ) ഹരസ്യ (അ-പു-ഷ-ഏ) ധൈൎയ്യച്യുതിം(ഇ-സ്ത്രീ-ദ്വി-ഏ) കുൎയ്യാം(ലിങ്-പ-പ-ഉ-പു-ഏ) അന്യെ (അ-പു-പ്ര-ബ) ധന്വിനഃ (ന-പു-പ്ര-ബ) മമ (അസ്മച്ഛ-ഷ-ഏ) കെ (കിംശ-പു-പ്ര-ബ)

അന്വയാൎത്ഥം— കുസുമായുധനായിരുന്നു എങ്കിലും ഞാൻ അങ്ങയുടെ പ്രസാദം ഹേതുവായിട്ട മധുവാകുന്ന ഒന്നിനെ തന്നെ സഹായമാക്കി ലഭിച്ചിട്ട പിനാകപാണിയായിരുന്നു എങ്കിലും ഹരന്റെ ധൈൎയ്യച്യുതിയെ ചെയ്യാം. അന്യന്മാരായിരിക്കുന്ന ധന്വികൾ ഇനിക്ക ആരാകുന്നു.

പരിഭാഷാ— കുസുമായുധൻ= കുസുമമാകുന്ന ആയുധത്തോടുകൂടിയവൻ- കുസുമം=പുഷ്പം- മധു=വസന്തം- പിനാകപാ

ണി=പിനാകംപാണിയിങ്കലുള്ളവൻ- പിനാകം=പിനാകമെന്നു പെരൊട്ടുകൂടിയ വില്ലു- പാണി=കയ്യ- ഹരൻ=പരമെശ്വരൻ-

ധൈൎയ്യച്യുതി=ധൈൎയ്യഭ്രംശം- അന്യന്മാർ=മററുള്ളവർ- ധന്വി കൾ=വില്ലാളികൾ-

൬൫- അഥൊരുദെശാദവതാൎയ്യപാദമാക്രാന്തിസംഭാവിതപാദ പീഠഃ। സങ്കല്പിതാൎത്ഥെ വിവൃതാത്മശക്തിമാഖണ്ഡലഃകാമമിദം ബഭാഷെ॥

അന്വയം— അഥ (അ) ആഖണ്ഡലഃ (അ-പു-പ്ര-ഏ) ഊരുദെശാൽ (അ-പു-പ-ഏ) പാദം (അ-പു-ദ്വി-ഏ) അവതാൎയ്യ (ല്യ-അ) ആക്രാന്തിസംഭാവിതപാദപീഠഃ (അ-പു-പ്ര-ഏ) സങ്കല്പിതെ- അൎത്ഥെ (അ-പു-സ-ഏ) വിവൃതാത്മശക്തിം (ഇ-പു-ദ്വി-ഏ) കാമം (അ-പു-ദ്വി-ഏ) ഇദം (ഇദംശ-ന-ദ്വി-ഏ) ബഭാഷെ (ലിട്ട-ആ-പ-പ്ര-പു-ഏ)-

അന്വയാൎത്ഥം— അനന്തരം ആഖണ്ഡലൻ ഊരുദെശത്തിങ്കൽനിന്നു പാദത്തെ അവതരിപ്പിച്ചിട്ടു ആക്രാന്തിസംഭാവിത പാദപീഠനായിട്ടു സങ്കല്പിതമായിരിക്കുന്ന അൎത്ഥത്തിങ്കൽ വിവൃതാത്മശക്തിയായിരിക്കുന്ന കാമനൊടു ഇതിനെ ഭാഷിച്ചു.

പരിഭാഷാ——— ആഖണ്ഡലൻ=ഇന്ദ്രൻ- ഊരുദെശം=ഊരുപ്രദെശം- (തുടയുടെ ഉപരിഭാഗം) പാദം=കാല- അവതരിപ്പിക്ക=ഇറക്കുക- ആക്രാന്തിസംഭാവിതപാദപീഠൻ=ആക്രാന്തിസംഭാവിതമായിരിക്കുന്ന പാദപീഠത്തൊടു കൂടിയവൻ- ആക്രാന്തിസംഭാവിതം=ആക്രാന്തികൊണ്ടു സംഭാവിതം- ആക്രാന്തി=ആക്രമണം- (പദന്യാസം) സംഭാവിതം= സംഭാവനം ചെയ്യപ്പെട്ടതു- സംഭാവനം=ചെയ്ക സമ്മാനിക്ക- പാദപീഠം=മെതിയടി- സങ്കല്പിതം=സങ്കല്പിക്കപ്പെട്ടതു- അൎത്ഥം=പ്രയൊജനം- വിവൃതാത്മശക്തി=വിവൃതയായിരിക്കുന്ന ആത്മശക്തിയൊടു കൂടിയവൻ- വിവൃതാ=വിവരിക്കപ്പെട്ടതു- വിവരിക്ക= പ്രകാശിപ്പിക്ക- ആത്മശക്തി=സ്വസാമൎത്ഥ്യം- കാമൻ=കാമദെവൻ- ഭാഷിക്ക= പറക-

൬൬- സൎവ്വംസഖെത്വയ്യുപപന്നമെതദുഭെമമാസ്ത്രെകുലിശം ഭവാംശ്ച। പൂൎവ്വംതപൊവീൎയ്യമഹൽസ്സുകുണ്ഠംത്വംസൎവ്വതൊഗാമിചസാധകശ്ച॥

അന്വയം— ഹെസഖെ (ഇ-പു-സം-പ്ര-ഏ) സൎവ്വം (അ-ന-പ്ര-ഏ) ഏതൽ (ഏതച്ഛ-ന-പ്ര-ഏ) ത്വയി (യുഷ്മച്ഛ-സ-ഏ) ഉപപന്നം (അ-ന-പ്ര-ഏ) മമ (അസ്മച്ഛ-ഷ-ഏ) കുലിശം

(അ-ന-പ്ര-ഏ) ഭവാൻ (ത-പു-പ്ര-ഏ) ച (അ) ഉഭെ (സം-ന-പ്ര-ദ്വി) അസ്ത്രെ (അ-ന-പ്ര-ദ്വി; പൂൎവ്വം (അ-ന-പ്ര-ഏ) തപോവീൎയ്യമഹൽസു (ത-പു-സ-ബ) കുണ്ഠം (അ-ന-പ്ര-ഏ) തചം (അ-ന-പ്ര-ഏ) സൎവ്വതൊഗാമി (ന-ന-പ്ര-ഏ) ച (അ) സാധകം (അ-ന-പ്ര-ഏ) ച (അ).

അന്വയാൎത്ഥം— അല്ലയൊ സഖിയായുള്ളവനെ സൎവ്വമായിരിക്കുന്ന ഇത അങ്ങയിങ്കൽ ഉപപന്നമായി ഭവിക്കുന്നു. ഇനിക്ക കലിശവും അങ്ങുന്നുമാകുന്ന രണ്ട അസ്ത്രങ്ങൾ ഭവിക്കുന്നു. അതുകളിൽവെച്ച പൂൎവ്വം തപൊവീൎയ്യമഹത്തുകളിൽ കുണ്ഠമായി ഭവിക്കുന്നു. തചംസൎവ്വതൊഗാമിയായിട്ടും സാധകമായിട്ടും ഭവിക്കുന്നു.

പരിഭാഷാ— സൎവ്വം=ഒട്ടൊഴിയാതെയുള്ളവ- ഉപപന്നം=യുക്തം- കലിശം=വജ്രം- പൂൎവ്വം=ആദ്യത്തെത- (വജ്രസ്വരൂപമായിരിക്കുന്ന അസ്ത്രമെന്നസാരം.) തപൊവീൎയ്യമഹത്തുകൾ=തപൊവീൎയ്യം ഹെതുവായിട്ട മഹത്തുകൾ- തപൊവീൎയ്യം=തപശ്ശക്തി- മഹത്തുകൾ=പ്രബലന്മാർ- കുണ്ഠം=മന്ദം- തചം=അപരം- (അങ്ങുന്നാകുന്ന അസ്ത്രമെന്ന സാരം) സൎവ്വതൊഗാമി=സൎവ്വങ്ങളിലും ഗമിക്കുന്നത- സൎവ്വങ്ങൾ=ഒട്ടൊഴിയാതെ ഉള്ളവ- ഗമിക്ക=പ്രാപിക്ക- സാധകം= സാധിപ്പിക്കുന്നത- സാധിപ്പിക്ക= പ്രയൊജനസിദ്ധിയെ ഉണ്ടാക്കുക.

൧൩— അവൈമിതെസാരമതഃഖലുത്വാംകാൎയ്യെഗുരുണ്യാത്മസമംനിയൊക്ഷ്യെ । വ്യാദിഷ്ടവാൻഭൂധരതാമവെക്ഷ്യകൃഷ്ണെനദെഹൊദ്വഹനായശെഷഃ ॥

അന്വയം——അഹം (അസ്മ-ശ-പ്ര-ഏ) തെ (യുഷ്മ-ശ-ഷ-ഏ) സാരം (അ-പു-ദ്വി-ഏ) അവൈമി (ലട്ട-പ-പ-ഉ-പു-ഏ) അതഃ (തസി-അ) ഖലു (അ) ആത്മസമം (അ-പു-ദ്വി-ഏ) ത്വാം (യുഷ്മ-ശ-ദ്വി-ഏ) ഗുരുണി (ഉ-ന-സ-ഏ) കാൎയ്യെ (അ-ന-സ-ഏ) നിയൊക്ഷ്യെ (ലൃട്ട-ആ-പ-ഉ-പു-ഏ) കൃഷ്ണെന (അ-പു-തൃ-ഏ) ഭൂധരതാം (ആ-സ്ത്രീ-ദ്വി-ഏ) അവെക്ഷ്യ (ല്യ-അ) ശെഷഃ (അ-പു-പ്ര-ഏ) ദെഹൊദ്വഹനായ (അ-ന-ച-ഏ) വ്യാദിഷ്ടവാൻ (ലട്ട-ആ-പ-പ്ര-പു-ഏ).

അന്വയാൎത്ഥം—— ഞാൻ അങ്ങയുടെ സാരത്തെ അറിയുന്നു. ഇതഹെതുവായിട്ടുതന്നെ ആത്മസമനായിരിക്കുന്ന അങ്ങയെ ഗുരുവായിരിക്കുന്ന കാൎയ്യത്തിങ്കൽ നിയൊഗിപ്പാൻ പൊകുന്നു. കൃഷ്ണനാൽ ഭൂധരതയെ അപെക്ഷിച്ചിട്ട ശെഷൻ ദെഹൊദ്വഹ

നത്തിനായിക്കൊണ്ട വ്യാദെശിക്കപ്പെട്ടനു.

പരിഭാഷാ—— സാരം=ബലം— ആത്മസമൻ=തനൊടുസമൻ— ഗുരു=മഹത്ത— നിയൊഗിക്ക=പ്രവൎത്തിപ്പിക്ക— കൃഷ്ണൻ=വിഷ്ണു— ഭൂധരതാ=ഭൂധരനാവു എന്നുള്ളത. ഭൂധരൻ—ഭുവിനെധരിക്കുന്നവൻ— ഭുവ—ഭൂമി— അപെക്ഷിക്ക=മശിക്ക— ശെഷൻ=അനന്തൻ— ദെഹൊദ്വഹനം=ദെഹത്തിന്റെ ഉദ്വഹനം— ദെഹം=സ്വശരീരം— ഉദ്വഹനം=ധാരണം— വ്യാദെശിക്ക=നിയൊഗിക്ക—

൫൦. ആശംസതാബാണഗതിംവൃഷാംകെകാൎയ്യംത്വയാതഃ പ്രതിപന്നകല്പം। നിബൊധയജ്ഞാംശഭുജാമമീഷാമുച്ചൈസ്സുരാമീപ്സിതമൎത്ഥമത്ര॥

അന്വയം— വൃഷാംകെ (അ— പു— സ—ഏ) ബാണഗതിം (ഇ—സ്ത്രീ—ദ്വി—ഏ) ആശംസതാ (ത—പു— തൃ—ഏ) ത്വയാ (യുഷ്മച്ശ— തൃ—ഏ) തഃ (അസ്മച്ശ— ഷ— ബ) കാൎയ്യം— പ്രതിപന്നകല്പം (അ—ന— പ്ര—ഏ) അമീഷാം (അദംശ— പു— ഷ— ബ) യജ്ഞാംശഭുജാം (യ—പു—ഷ—ബ) ഉച്ചൈസ്സുരാം (അ) ഈപ്സിതം— അൎത്ഥം (അ—പു—ദ്വി—ഏ) അത്ര (അ) നിബൊധ (ലൊട്ട— പ— പ— മ— പു—ഏ)—

അന്വയാൎത്ഥം— വൃഷാംകങ്കൽബാണഗതിയെ ആശംസനായിരിക്കുന്ന അങ്ങയാൽഞങ്ങളുടെകാൎയ്യം പ്രതിപന്നകല്പമായിഭവിക്കുന്നു. ഈയജ്ഞാംശഭുക്കുകളുടെ ഏററവുംഉച്ചൈസ്സാകുംവണ്ണം ഈപ്സിതമായിരിക്കുന്ന അൎത്ഥത്തെഇതിംകൽ എന്നു നിബൊധിച്ചാലും.

പരിഭാഷാ— വൃഷാംകൻ=പരമെശ്വരൻ— ബാണഗതി=ബാണത്തിന്റെഗതി— ബാണം=ശരം—ഗതി=പ്രാപ്തി— ആശംസൻ=ആശംസിച്ചിരിക്കുന്നവൻ— ആശംസിക്ക=പറക— പ്രതിപന്നകല്പം=പ്രായെണ പ്രതിപന്നം. പ്രതിപന്നം=പ്രതിപദിക്കപ്പെട്ടത— പ്രതിപദിക്ക=അംഗീകരിക്ക. യജ്ഞാംശഭുക്കുകൾ— ദെവന്മാർ ഉച്ചൈസ്സ=ഉന്നതം— ഈപ്സിതം ആപിപ്പാനായിക്കൊണ്ടഇച്ഛിക്കപ്പെടുന്നത. ആപിക്ക=ലഭിക്ക. അൎത്ഥം=പ്രയൊജനം. ഇത=ഇങ്ങിനെയുള്ളബാണഗതി— നിബൊധിക്ക=അറിക.

൫൧. അമീഹിവീൎയ്യപ്രഭവംഭവസ്യജയായസെനാന്യമുശന്തിദെവാഃ। സചത്വദെകെഷുനിപാതസാദ്ധ്യൊബ്രഹ്മാംഗഭൂൎബ്രഹ്മണിയൊജിതാത്മാ॥

അന്വയം— ഹി (അ) അമീ (അദംശ— പു— പ്ര— ബ) ദെവാഃ

(അ-പു-പ്ര-ബ)ജയായ (അ-പു-ച-ഏ) ഭവസ്യ (അ-പു-ഷ-ഏ) വീൎയ്യപ്രഭവം (അ-പു-ദ്വി-ഏ) സേനാന്യം (ഈ-പു-ദ്വി-ഏ) ഉശന്തി (ലട്ട-പ-പ-പ്ര-പു-ബ) ബ്രഹ്മാംഗഭൂഃ (ഊ-പു-പ്ര-ഏ) ബ്രഹ്മണി (ന-ന-സ-ഏ) യോജിതാത്മാ (ന-ന-പ്ര-ഏ) സഃ (തച്ഛ-പു-പ്ര-ഏ) ച (അ) ത്വദേകേഷുനിപാതഹാൎയ്യഃ (അ-പു-പ്ര-ഏ) ഭവതി (ലട്ട-പ-പ-പ്ര-ഏ).

അന്വയാൎത്ഥം— യാതൊന്ന ഹേതുവായിട്ട ഈ ദേവന്മാർ ജയത്തിനായിക്കൊണ്ട ഭവന്റെ വീൎയ്യപ്രഭവനായിരിക്കുന്ന സേനാനിയെ ഇച്ഛിക്കുന്നു. ബ്രഹ്മാംഗഭൂവായി ബ്രഹ്മത്തിങ്കൽ യോജിതാത്മാവായിരിക്കുന്ന അവനും ത്വദേകേഷുനിപാതഹാൎയ്യനായി ഭവിക്കുന്നു.

പരിഭാഷാ— ഭവൻ=പരമേശ്വരൻ- വീൎയ്യപ്രഭവൻ=വീൎയ്യമാകുന്ന പ്രഭവത്തോടു കൂടിയവൻ- വീൎയ്യം=തേജസ്സ- പ്രഭവം=കാരണം- സേനാനീ=സേനാപതി- ബ്രഹ്മാംഗഭൂ=ബ്രഹ്മാവാകുന്ന അംഗഭൂവോടു കൂടിയവൻ- അംഗഭൂ=പുത്രൻ- ബ്രഹ്മം=പരമാത്മാവ- യോജിതാത്മാവ=യോജിതമായിരിക്കുന്ന ആത്മാവോടു കൂടിയവൻ- യോജിതം=യോജിപ്പിക്കപ്പെട്ടത- യോജിപ്പിക്ക=ചേൎക്കുക- ആത്മാവ=മനസ്സ- അവൻ=പരമേശ്വരൻ- ത്വദേകേഷുനിപാതഹാൎയ്യൻ=ത്വദേകേഷുനിപാതത്താൽ ഹാൎയ്യൻ- ത്വദേകേഷുനിപാതം=ത്വദേകേഷുവിന്റെ നിപാതം ത്വദേകേഷു=അങ്ങയുടെ ഏകേഷു- ഏകേഷു=ഏകമായിരിക്കുന്ന ഇഷു- ഏകം=ഒന്ന- ഇഷു=ശരം- നിപാതം=പതനം- ഹാൎയ്യൻ=ഹരിക്കപ്പെടുവാൻ ശക്യൻ-ഹരിക്ക=വശീകരിക്ക-

ശ്ലോ— തസ്മൈ ഹിമാദ്രേഃ പ്രയതാം തനൂജാം യതാത്മനേ രോചയിതും യതസ്വ । യോഷിത്സു തദ്വീൎയ്യനിഷേകഭൂമിസ്സൈവ ക്ഷമേത്യാത്മഭുവോപദിഷ്ടം ॥

അന്വയം— യതാത്മനേ (ന-പു-ച-ഏ) തസ്മൈ (തച്ഛ-പു-ച-ഏ) പ്രയതാം (ആ-സ്ത്രീ-ദ്വി-ഏ) ഹിമാദ്രേഃ (ഇ-പു-ഷ-ഏ) തനൂജാം (ആ-സ്ത്രീ-ദ്വി-ഏ) രോചയിതും (തുമു-അ) യതസ്വ (ലോട്ട-ആ-പ-മ-പു-ഏ) യോഷിത്സു (ത-സ്ത്രീ-സ-ബ) സാ (തച്ഛ-സ്ത്രീ-പ്ര-ഏ) ഏവ (അ) ക്ഷമാ (ആ-സ്ത്രീ-പ്ര-ഏ) തദ്വീൎയ്യനിഷേകഭൂമിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇതി (അ) ആത്മഭുവാ (ഊ-പു-തൃ-ഏ) ഉപദിഷ്ടം (അ-ന-പ്ര-ഏ)

അന്വയാൎത്ഥം— യതാത്മാവായിരിക്കുന്ന അവനായിക്കൊണ്ട പ്രയതയായിരിക്കുന്ന ഹിമാദ്രിയുടെ കന്യയെ രുചിപ്പിപ്പാനായി

കൊണ്ടെ യത്നംചെയ്താലും യോഷിത്തുകളിൽവെച്ച അവൾതന്നെ ക്ഷമയായിരിക്കുന്ന തദീയനിഷേകഭൂമിയായി ഭവിക്കുന്നുഎന്നആത്മഭൂവിനാൽഉപദിഷ്ടമായി.

പരിഭാഷാ— യതാത്മാവ=യതമായിരിക്കുന്ന ആത്മാവൊടുകൂടിയവൻ— യതം=യമിക്കപ്പെട്ടത— യമിക്ക=വിഷയങ്ങളിൽനിന്ന നിവൎത്തിപ്പിക്ക— ആത്മാവ=മനസ്സ— അവൻ=പരമെശ്വരൻ— പ്രയതാ=ശുദ്ധാ— ഹിമാദ്രീ=ഹിമവാൻ—തനൂജാ=പുത്രി— രുചിപ്പിക്ക=രാഗാസ്പദമാക്കിചെയ്ക— യത്നംചെയ്ക=പ്രയത്നംചെയ്ക—യോഷിത്തുകൾ=സ്ത്രീകൾ— അവൾ=പാൎവ്വതീ— ക്ഷമാ=ധാരണസമൎത്ഥാ— തദീയനിഷേകഭൂമി=തദീയനിഷേകത്തിനായിക്കൊണ്ടുള്ളഭൂമി— തദീയനിഷേകം=തദീയത്തിന്റെനിഷേകം— തദീയം=അവന്റെവീൎയ്യം— അവൻ=പരമെശ്വരൻ—വീൎയ്യം=ശുക്ലം— നിഷേകം=സെചനം— ഭൂമി=ക്ഷെത്രം— ആത്മഭൂ=ബ്രഹ്മാവ— ഉപദിഷ്ടം=ഉപദെശിക്കപ്പെട്ടത— ഉപദെശിക്ക=പറക.

൧൬ ഗുരൊൎന്നിയോഗാച്ചനഗേന്ദ്രകന്യാസ്ഥാണുംതപസ്യന്തമധിത്യകായാം॥ അനന്യാസ്തഇത്യപ്സരസാംമുഖെഭ്യശ്ശ്രുതംമയാമൽപ്രണിധിസ്സവൎഗ്ഗഃ॥

അന്വയം——നഗേന്ദ്രകന്യ (ആ-സ്ത്രീ-പ്ര-ഏ) ച (അ) ഗുരൊഃ (ഉ-പു-ഷ-ഏ) നിയോഗാൽ (അ-പു-പ-ഏ) അധിത്യകായാം(ആ-സ്ത്രീ-സ-ഏ)തപസ്യന്തം (ത-പു-ദ്വി-ഏ)സ്ഥാണും (ഉ-പു-ദ്വി-ഏ) അന്വാസ്തെ (ലട്ട-ആ-പ-പ്ര-പു-ഏ) ഇതി (അ) മയാ (അസ്മച്ഛ-തൃ-ഏ) അപ്സരസാം (സ-സ്ത്രീ-ഷ-ബ) മുഖെഭ്യഃ(അ-ന-പ-ബ) ശ്രുതം (അ ന-പ്ര-ഏ) സഃ(തച്ഛ-പു പ്ര-ഏ) വൎഗ്ഗഃ (അ-പു-പ്ര-ഏ) മൽപ്രണിധിഃ (ഇ-പു-പ്ര-ഏ).

അന്വയാൎത്ഥം നഗേന്ദ്രകന്യയും ഗുരുവിന്റെ നിയോഗംഹെതുവായിട്ട അധിത്യകയിങ്കൽ തപസ്യന്നായിരിക്കുന്ന സ്ഥാണുവിനെ അന്വാസിക്കുന്നു എന്ന എന്നാൽ അപ്സരസ്സുകളുടെ മുഖങ്ങളിൽ നിന്ന ശ്രുതമായി ആ വൎഗ്ഗം മൽപ്രണിധിയായി ഭവിക്കുന്നു.

പരിഭാഷാ——നഗേന്ദ്രകന്യാ=പാൎവ്വതി—ഗുരു=പിതാവ— നിയോഗം=ആജ്ഞാ— അധിത്യകാ=ഹിമവാന്റെ ഊൎദ്ധ്വഭൂമി— തപസ്യൻ=തപസ്സിനെ ചെയ്യുന്നവൻ— സ്ഥാണു=പരമെശ്വരൻ— അന്വാസിക്ക=സെവിക്ക— അപ്സരസ്സുകൾ=അപ്സര

സ്ത്രീകൾ- ശ്രുതം=ശ്രവിക്കപ്പെട്ടത- ശ്രവിക്ക=കെൾക്ക- വ ൎഗ്ഗം=സമൂഹം- മൽപ്രണിധി=എന്റെ പ്രണിധി- പ്രണിധി= ചാരസ്ഥാനീയം- (ആരെന്നറിയാതെ അന്യദെശത്തിങ്കൽ ചെ ന്ന അവിടെ ഉള്ള വിശെഷവൃത്താന്തത്തെ അറിഞ്ഞ രാജാ ക്കന്മാരൊട വന്നുപറയുന്നഭൃത്യന്മാർ ചാരന്മാർ എന്ന പെരാ കുന്നു. അവരുടെസ്ഥാനത്തിങ്കൽ ഭവിച്ചുവ എന്നൎത്ഥം)

ഏവം തൽഗച്ഛസിദ്ധ്യൈകരുദൈവകാൎയ്യമൎത്ഥൊയമൎത്ഥാന്തരഭാ വ്യഏവ। അപെക്ഷതെപ്രത്യയമുത്തമന്ത്വാംബീജാംകുരഃപ്രാഗുദ യാദിവാംഭഃ॥

അന്വയം— തൽ (അ) ത്വം (യുഷ്മച്ഛ-പ്ര-ഏ)- സിദ്ധ്യൈ (ഇ-സ്ത്രീ-ച-ഏ)ഗച്ഛ(ലൊട്ട-പ-പ-മ-പു-ഏ) ദൈവകാൎയ്യം(അ ന-ദ്വി-ഏ) കുരു(ലൊട്ട-പ-പ-മ-പു-ഏ) അയം (ഇദംശ- പു-പ്ര-ഏ)അൎത്ഥഃ (അ-പു-പ്ര-ഏ) അൎത്ഥാന്തരഭാവ്യഃ(അ-പു- പ്ര-ഏ) ഏവ (അ) ബീജാംകുരഃ (അ-പു-പ്ര-ഏ) ഉദയാൽ (അ-പു-പ-ഏ) പ്രാക്ക (അ) അംഭഃ (സ-ന-ദ്വി-ഏ) ഇവ (അ) ത്വാം (യുഷ്മച്ഛ-ദ്വി-ഏ) ഉത്തമം പ്രത്യയം (അ-പു-ദ്വി- ഏ) അപെക്ഷതെ(ലട്ട-ആ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— അതഹെതുവായിട്ട സിദ്ധിക്കായിക്കൊണ്ടുഗ മിച്ചാലും ദൈവകാൎയ്യത്തെ ചെയ്യാലും ഒരം അൎത്ഥം അൎത്ഥാന്തര ഭാവ്യം തന്നെ എങ്കിലും ബീജാംകുരം ഉദയത്തിങ്കൽ നിന്നമു മ്പിൽ അംഭസ്സിനെ എന്നപൊലെ അങ്ങുന്നാകുന്ന ഉത്തമമാ യിരിക്കുന്ന പ്രത്യയത്തെ അപെക്ഷിക്കുന്നു.

പരിഭാഷാ—സിദ്ധി=പ്രയൊജനസിദ്ധി- അൎത്ഥം=പ്രയൊ ജനം. അൎത്ഥാന്തരഭാവ്യം=അൎത്ഥാന്തരത്താൽ ഭവിപ്പിക്കപ്പെട്ടു ന്നത. അൎത്ഥാന്തരം=അന്യമായിരിക്കുന്ന അൎത്ഥം അന്യം=മ റെറാന്ന. അൎത്ഥം=പദാൎത്ഥം. ഭവിപ്പിക്ക=ഉണ്ടാക്കുക. ബീജാം കുരം=ബീജത്തിന്റെ അങ്കുരം. ബീജം=വിത്ത. അങ്കുരം=മു ള- ഉദയം=ഉൽപ്പത്തി- അംഭസ്സ=ജലം. ഉത്തമം=ചരമം_ (ഒടുക്കത്തെത) പ്രത്യയം=കാരണം, അപെക്ഷിക്ക=അനുവൎത്തി ക്ക—

൧൯- തസ്മിൻസുരാണാംവിജയാഭ്യുപായെതവൈവനാമാ സ്ത്രഗതിഃകൃതീത്വം। അപ്യപ്രസിദ്ധംയശസെഹിപുംസാമനന്യ സാധാരണമെവകൎമ്മ॥

അന്വയം ____ സുരാണാം (അ— പു-ഷ-ബ)വിജയാഭ്യുപായെ (അ-പു-സ-ഏ)തസ്മിൻ (തച്ഛ-പു-സ-ഏ) തവ (യുഷ്മച്ഛ-ഷ

ഏ) ഏവ (അ) അഗ്ര്യഗതിഃ (ഇ-സ്ത്രീ-പ്ര-ഏ) ത്വാം (യുഷ്മച്ഛ-പ്ര-ഏ) കൃതീ (ന-പു-പ്ര-ഏ) അനന്യസാധാരണം (അ-ന-പ്ര-ഏ) ഏവ (അ) കൎമ്മ (ന-ന-പ്ര-ഏ) അപ്രസിദ്ധം (അ-ന-പ്ര-ഏ) അപി (അ) പുംസാം (സ-ന-ഷ-ബ) യശസേ (സ-ന-ച-ഏ) ഹി (അ)

അന്വയാൎത്ഥം— സുരന്മാരുടെ വിജയാഭ്യുപായമായിരിക്കുന്ന അവങ്കൽ അങ്ങേയ്ക്കുതന്നെ അഗ്ര്യഗതി ഭവിക്കുന്നു· അങ്ങുന്നു ധന്യനായിഭവിക്കുന്നു· അനന്യസാധാരണമായിതന്നെ ഇരിക്കുന്നകൎമ്മം അപ്രസിദ്ധമായാലും പുമാന്മാൎക്കു യശസ്വിനായിക്കൊണ്ട ഭവിക്കുന്നുവെല്ലൊ—

പരിഭാഷാ——— സുരന്മാർ=ദെവന്മാർ— വിജയാഭ്യുപായം=ജയൊപായം— അവൻ=പരമെശ്വരൻ— അഗ്ര്യഗതി=അഗ്ര്യപ്രാപ്തി— കൃതി=ധന്യൻ— അനന്യസാധാരണം=അന്യസാധാരണമല്ലാത്തത— അന്യസാധാരണം=അന്യന്ന സാധാരണം— അന്യൻ=മററൊരുത്തൻ— സാധാരണം=സമാനം— കൎമ്മം=വ്യാപാരം— അപ്രസിദ്ധം=പ്രസിദ്ധമല്ലാത്തത— പ്രസിദ്ധം=സഫലമായി ഭവിച്ചത— പുമാന്മാർ=പുരുഷന്മാർ— യശസ്സ=കീൎത്തി—

൨൦— സുരാസ്സമഭ്യൎത്ഥയിതാരഏതെകാൎയ്യംത്രയാണാമപിവിഷ്ടപാനാം । ചാപെനതെകൎമ്മനചാതിഹിംസ്രമഹൊബതാസിസ്പൃഹണീയവീൎയ്യഃ॥

അന്വയം— ഏതെ (ഏതച്ഛ-പു-പ്ര-ബ) സുരാഃ (അ-പു-പ്ര-ബ) സമഭ്യൎത്ഥയിതാരഃ (ഋ-പു-പ്ര-ബ) കാൎയ്യം (അ-ന-പ്ര-ഏ) ത്രയാണാം (സം-ന-ഷ-ബ) വിഷ്ടപാനാം (അ-ന-ഷ-ബ) അപി (അ) കൎമ്മ (അ-ന-പ്ര-ഏ) തെ (യുഷ്മച്ഛ-ഷ-ഏ) ചാപെന (അ-പു-തൃ-ഏ) അതിഹിംസ്രം (അ-ന-പ്ര-ഏ) ന (അ) ച (അ) ത്വം (യുഷ്മച്ഛ-പ്ര-ഏ) സ്പൃഹണീയവീൎയ്യഃ (അ-പു-പ്ര-ഏ) അസി (ലട്ട-പ-പ-ഉ-പു-ഏ) അഹൊബത (അ)

അന്വയാൎത്ഥം— ഒരം സുരന്മാർ സമഭ്യൎത്ഥയിതാക്കന്മാരായി ഭവിക്കുന്നു· കാൎയ്യം മൂന്ന വിഷ്ടപങ്ങൾക്കും ഹിതമായി ഭവിക്കുന്നു· കൎമ്മം അങ്ങെയുടെ ചാപംകൊണ്ടാകുന്നു· അതിഹിംസ്രമായി ഭവിക്കുന്നതുമില്ല അങ്ങുന്നു സ്പൃഹണീയവീൎയ്യനായി ഭവിക്കുന്നു ആശ്ചൎയ്യം·

പരിഭാഷാ— സുരന്മാർ=ദെവന്മാർ— സമഭ്യൎത്ഥയിതാക്കന്മാർ=വഴിപൊലെ ആഭിമുഖ്യത്തൊടു കൂടെ അൎത്ഥിക്കുന്നവര— അൎത്ഥിക്ക=അപെക്ഷിക്ക— കാൎയ്യം=ചെയ്യപ്പെടുവാൻ യൊഗ്യമായിട്ടു

ഭൃതം വിഷ്ടപങ്ങൾ=ലോകങ്ങൾ- കൎമ്മം=വ്യാപാരം- ചാപം=വില്ല- അതിഹിംസ്രം=ഏററവുംഹിംസ്രം- ഹിംസ്രം=ഹിംസയെ ചെയ്യുന്നത- സ്പൃഹണീയവീൎയ്യൻ=സ്പൃഹണീയമായിരിക്കുന്നവീൎയ്യത്തോടു കൂടിയവൻ- സ്പൃഹണീയം=സ്പൃഹിക്കപ്പെടുവാൻയോഗ്യം- സ്പൃഹിക്ക=കാംക്ഷിക്ക- വീൎയ്യം=പരാക്രമം-

൨൧- മധുശ്ചതെമന്മഥസാഹചൎയ്യാദസാവനുക്തോപിസഹായഏവ । സമീരണശ്ചോദയിതാഭവേതിവ്യാദിശ്യതെകെനഹുതാശനസ്യ॥

അന്വയം—— ഹെമന്മഥ (അ-പു-സം-പ്ര-ഏ) അസൌ (അദംശ-പു-പ്ര-ഏ) മധുഃ (ഉ-പു-പ്ര-ഏ) തെ (യുഷ്മച്ഛ-ഷ-ഏ) സാഹചൎയ്യാൽ (അ-ന-പ-ഏ) അനുക്തഃ (അ-പു-പ്ര-ഏ) അപി (അ) സഹായഃ (അ-പു-പ്ര-ഏ) ഏവ (അ) ഹുതാശനസ്യ (അ-പു-ഷ-ഏ) ചോദയിതാ (ൠ-പു-പ്ര-ഏ) ഭവ (ലോട്ട-പ-മ-പു-ഏ) ഇതി (അ) സമീരണഃ (അ-പു-പ്ര-ഏ) കെന (കിംശ-പു-തൃ-ഏ) വ്യാദിശ്യതെ (ലട്ട-ആ-പ-പ്ര-പു-ഏ).

അന്വയാൎത്ഥം— അല്ലയൊ മന്മഥനായുള്ളാവെ, ഠരം മധുവും അങ്ങയുടെ സാഹചൎയ്യം ഹെതുവായിട്ട അനുക്തനായാലും സഹായമായി തന്നെ ഭവിക്കുന്നു. ഹുതാശനന്റെ ചോദയിതാവായി ഭവിച്ചാലുമെന്നിങ്ങിനെ സമീരണൻ ഏവനൊരുത്തനാൽ വ്യാദേശിക്കപ്പെടുന്നു.

പരിഭാഷാ— മന്മഥൻ=കാമദെവൻ- മധു=വസന്തം- സാഹചൎയ്യം=സഹചാരിയാവു എന്നുള്ളത- സഹചാരി=സഖി- അനുക്തൻ=ഉക്തനല്ലാത്തവൻ- ഉക്തൻ=വചിക്കപ്പെട്ടവൻ- വചിക്ക=പറക- ഹുതാശനൻ=അഗ്നി- ചോദയിതാവ=പ്രേരകൻ- സമീരണൻ=വായു- വ്യാദേശിക്ക=നിയോഗിക്ക-

൨൨- തഥെതിശെഷാമിവഭൎത്തുരാജ്ഞാമാദായമൂൎദ്ധ്നാമദനഃപ്രതസ്ഥെ । ഐരാവതാസ്ഫാലനകൎക്കശെനഹസ്തെനപസ്പൎശതദംഗമിന്ദ്രഃ॥

അന്വയം— മദനഃ (അ-പു-പ്ര-ഏ) തഥാ (അ) ഇതി (അ) ശെഷാം (ആ-സ്ത്രീ-ദ്വി-ഏ) ഇവ (അ) ഭൎത്തുഃ (ൠ-പു-ഷ-ഏ) ആജ്ഞാം (ആ-സ്ത്രീ-ദ്വി-ഏ) മൂൎദ്ധ്നാ (ന-പു-തൃ-ഏ) ആദായ (ല്യ-അ) പ്രതസ്ഥെ (ലിട്ട-ആ-പ-പ്ര-പു-ഏ) ഇന്ദ്രഃ (അ-പു-പ്ര-ഏ) ഐരാവതാസ്ഫാലനകൎക്കശെന (അ-പു-തൃ-ഏ) ഹസ്തെന (അ-പു-തൃ-ഏ) തദംഗം (അ-ന-ദ്വി-ഏ) പസ്പൎശ (ലിട്ട-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— മദനൻ അപ്രകാരമെന്നു പറഞ്ഞിട്ടു ശേഷയെ എന്നപോലെ ഭൎത്താവിന്റെ ആജ്ഞയെ മൂൎദ്ധാവുകൊണ്ടു ആദാനംചെയ്തിട്ടു പ്രസ്ഥാനംചെയ്തു. ഇന്ദ്രൻ ഐരാവതാസ്ഫാലനകൎക്കശമായിരിക്കുന്ന ഹസ്തംകൊണ്ടു തദംഗത്തെ സ്പൎശിച്ചു.

പരിഭാഷാ—— മദനൻ=കാമദേവൻ- ശേഷാ=സ്രക്ചന്ദനാദിനിൎമ്മാല്യം— (ദേവാലയത്തിങ്കൽനിന്നു ലഭിക്കപ്പെട്ട മാല ചന്ദനംമുതലായതു എന്നൎത്ഥം) ഭൎത്താവ=സ്വാമി- ആജ്ഞാ=കല്പനാ— മൂൎദ്ധാവ=ശിരസ്സ- ആദാനംചെയ്ക=സ്വീകരിക്ക— പ്രസ്ഥാനംചെയ്ക=പുറപ്പെടുക- ഐരാവതാസ്ഫാലനകൎക്കശം=ഐരാവതാസ്ഫാലനംഹേതുവായിട്ടുകൎക്കശം- ഐരാവതാസ്ഫാലനം=ഐരാവതത്തിന്റെ ആസ്ഫാലനം— ഐരാവതം=ഐരാവതമെന്ന ഗജം. ആസ്ഫാലനം=താഡനം. കൎക്കശം=കഠിനം. ഹസ്തം=കൈ-തദംഗം=അവന്റെ അംഗം— അവൻ=കാമദേവൻ— അംഗം=ശരീരം- സ്പൎശിക്ക=തൊടുക-

൨൪. സമാധവേനാഭിമതേനസഖ്യാരത്യാചസാശംകമനുപ്രയാതഃ । അംഗവ്യയപ്രാൎത്ഥിതകൎമ്മസിദ്ധിസ്ഥാണ്വാശ്രമംഹൈമവതംജഗാമ ॥

അന്വയം— സഃ (ത്ച-പു-പ്ര-ഏ) അഭിമതേന (അ-പു-തൃ-ഏ) സഖ്യാ (ഇ-പു-തൃ-ഏ) മാധവേന (അ-പു-തൃ-ഏ) അനുപ്രയാതഃ (അ-പു-പ്ര-ഏ) സാശംകം (ക്രി-വി) രത്യാ (ഇ-സ്ത്രീ-തൃ-ഏ) ച (അ) അംഗവ്യയപ്രാൎത്ഥിതകൎമ്മസിദ്ധിഃ (ഇ-പു-പ്ര-ഏ) ഹൈമവതം- സ്ഥാണ്വാശ്രമം (അ-പു-ദ്വി-ഏ) ജഗാമ (ലിട്ട-പ-പ-പ്ര-പു-ഏ).

അന്വയാൎത്ഥം— അവൻ അഭിമതമായി സഖിയായിരിക്കുന്ന മാധവത്താൽ അനുപ്രയാതനായി സാശംകമാകുംവണ്ണം രതിയാലും അനുപ്രയാതനായി അംഗവ്യയപ്രാൎത്ഥിതകൎമ്മസിദ്ധിയായിട്ടു ഹൈമവതമായിരിക്കുന്ന സ്ഥാണ്വാശ്രമത്തെ ഗമിച്ചു

പരിഭാഷാ—— അവൻ=കാമദേവൻ- അഭിമതൻ=അഭിമാനിക്കപ്പെട്ടവൻ- അഭിമാനിക്ക=ബഹുമാനപൂൎവ്വകമായി വിചാരിക്ക- (ഇവനുള്ളപ്പോൾ ഇനിക്കു ദുഃഖമായിട്ടു ഒന്നുമില്ലെന്നുള്ള അഭിമാനത്തിന്നു വിഷയമെന്നൎത്ഥം). മാധവം=വസന്തം- അനുപ്രയാതൻ=അനുപ്രയാണം ചെയ്യപ്പെട്ടവൻ- അനുപ്രയാണംചെയ്ക=അനുഗമിക്കുക- സാശങ്കം=ആശങ്കയോടുകൂടിയത- ആശംകാ=ഭയം-രതീ=രതീദേവീ- അനുപ്രയാതൻ=അനു

ഗതൻ— അംഗവ്യയപ്രാൎത്ഥിതകൎമ്മസിദ്ധി=അംഗവ്യയംകൊണ്ടു പ്രാൎത്ഥിതകൎമ്മസിദ്ധിയൊടുകൂടിയവൻ— അംഗവ്യയം=ശരീരനാശം— പ്രാൎത്ഥിതകൎമ്മസിദ്ധി=പ്രാൎത്ഥിതകൎമ്മത്തിന്റെ സിദ്ധി— പ്രാൎത്ഥിതകൎമ്മം=പ്രാൎത്ഥിതമായിരിക്കുന്ന കൎമ്മം—പ്രാൎത്ഥിതം=പ്രാൎത്ഥിക്കപ്പെട്ടത— പ്രാൎത്ഥിക്ക=അപെക്ഷിക്ക— കൎമ്മം=വ്യാപാരം— സിദ്ധി—ഫലം— ഹൈമവതം=ഹിമവാങ്കൽവെച്ചുള്ളത— സ്ഥാണ്വാശ്രമം=സ്ഥാണുവിന്റെ ആശ്രമം— സ്ഥാണു=പരമെശ്വരൻ— ആശ്രമം=തപൊവനം— ഗമിക്ക=പ്രാപിക്ക—

൨൪— തസ്മിൻവനെസംയമിനാംമുനീനാംതപസ്സമാധിപ്രതികൂലവൃത്തിഃ । സങ്കല്പയൊനെരഭിമാനഭൂതമാത്മാനമാധായമധുൎജ്ജജൃംഭെ ॥

അന്വയം— തസ്മിൻ (ത്സു—ന—സ—ഏ) മധുഃ (ഉ—പു—പ്ര—ഏ) സംയമിനാം (ന—പു—ഷ—ബ) മുനീനാം (ഇ—പു—ഷ—ബ) തപസ്സമാധിപ്രതികൂലവൃത്തിഃ (ഇ—പു—പ്ര—ഏ) സങ്കല്പയൊനെഃ (ഇ—പു—ഷ—ഏ) അഭിമാനഭൂതം (അ—പു—ദ്വി—ഏ) ആത്മാനം (ന—പു—ദ്വി—ഏ) ആധായ (ല്യ—അ) ജജൃംഭെ (ലിട്ട—ആ—പ—പ്ര—പു—ഏ)·

അന്വയാൎത്ഥം— ആ വനത്തിങ്കൽ മധുസംയമികളായിരിക്കുന്ന മുനികളുടെ തപസ്സമാധിപ്രതികൂലവൃത്തിയായിട്ടു സങ്കല്പയൊനിയുടെ അഭിമാനഭൂതമായിരിക്കുന്ന ആത്മാവിനെ ആധാനം ചെയ്തിട്ടു ജൃംഭിച്ചു·

പരിഭാഷ— മധു=വസന്തം— സംയമികൾ=സംയമമുള്ളവർ— സംയമം=ചിത്തനിഗ്രഹം— മുനികൾ=മഹൎഷിമാർ— തപസ്സമാധിപ്രതികൂലവൃത്തി= തപസ്സമാധിപ്രതികൂലയായിരിക്കുന്ന വൃത്തിയൊടുകൂടിയത— തപസ്സമാധിപ്രതികൂലാ=തപസ്സമാധിക്കുപ്രതികൂലാ— തപസ്സമാധി=തപസ്സിങ്കലുള്ള സമാധി— സമാധി=ചിത്തൈകാഗ്ര്യം— (മനസ്സിന്റെ സ്ഥിരമായുള്ള നില്പ·) പ്രതികൂലാ=വിരൊധിനി— വൃത്തി=വ്യാപാരം— സങ്കല്പയൊനി=കാമദെവൻ— അഭിമാനഭൂതം=അഭിമാനസ്വരൂപം— ആത്മാവ=ശരീരം— ആധാനംചെയ്ക=അടുപ്പിക്ക— ജൃംഭിക്ക=പ്രകാശിക്ക—

൨൫— കുബെരനാഥാംദിശമുഷ്ണരശ്മൗഗന്തുംപ്രവൃത്തെസമയംവിലംഘ്യ । ദിഗ്ദക്ഷിണാഗന്ധവഹംമുഖെനവ്യളീകനിശ്വാസമിവൊത്സസൎജ്ജ ॥

അന്വയം— ഉഷ്ണരശ്മൗ (ഇ—പു—സ—ഏ) സമയം (അ—പു—ദ്വി—ഏ) വിലംഘ്യ (ല്യ—അ) കുബെരനാഥാം (ആ—സ്ത്രീ—ദ്വി—ഏ)

ഏ) ദിശം (ശ-സ്ത്രീ-ദ്വി-ഏ) ഗന്തും (തു-അ) പ്രവൃത്തേ (ത-പു-സ-ഏ) ദക്ഷിണാ (ആ-സ്ത്രീ-പ്ര-ഏ) ദിക് (ശ-സ്ത്രീ-പ്ര-ഏ) മുഖേന (അ-ന-തൃ-ഏ) വ്യളീകനിശ്വാസം (അ-പു-ദ്വി-ഏ) ഇവ (അ) ഗന്ധവാഹം (അ-പു-ദ്വി-ഏ) ഉത്സസർജ്ജ (ലിട്-പ-പ-പ്ര-പു ഏ)

അന്വയാർത്ഥം— ഉഷ്ണരശ്മി സമയത്തെ വിലംഘിച്ചിട്ട കുബേരനാഥയായിരിക്കുന്ന ദിക്കിനെ ഗമിപ്പാനായിക്കൊണ്ട പ്രവൃത്തനായിരിക്കും വിഷയത്തിങ്കൽ ദക്ഷിണയായിരിക്കുന്ന ദിക്ക മുഖംകൊണ്ട വ്യളീകനിശ്വാസമെന്ന തോന്നുംവണ്ണമിരിക്കുന്ന ഗന്ധവാഹനെ ഉത്സർജ്ജിച്ചു-

പരിഭാഷാ— ഉഷ്ണരശ്മി=ആദിത്യൻ- (സാഹസികനായിരിക്കുന്ന നായകൻ) സമയം=കാലം- (ശപഥം) വിലംഘിക്ക=അതിക്രമിക്ക- കുബേരനാഥയായിരിക്കുന്ന ദിക്ക=വടക്കെ ദിക്ക- (അന്യനാകുന്ന നാഥനോട കൂടിയ നായികാ)- ഗമിക്ക=പ്രാപിക്ക- പ്രവൃത്തൻ=ആരംഭിച്ചവൻ- ദക്ഷിണയായിരിക്കുന്ന ദിക്ക=തെക്കെ ദിക്ക- (ദാക്ഷിണ്യമുള്ള ഒരു നായികാ) മുഖം=പുരോഭാഗം- (വദനം) വ്യളീകനിശ്വാസം=വ്യളീകം ഹേതുവായിട്ടുള്ള നിശ്വാസം- വ്യളീകം=അപ്രിയം- നിശ്വാസം=ദീർഘശ്വാസം- ഗന്ധവാഹൻ=വായു- ഉത്സർജ്ജിക്ക=വിടുക-

൨൬- അസൂത സദ്യഃ കുസുമാന്യശോകസ്സ്കന്ധാൽ പ്രഭൃത്യേവ സപല്ലവാനി । പാദേന നാപൈക്ഷത സുന്ദരീണാം സമ്പർക്കമാശിഞ്ജിതനൂപുരേണ ॥

അന്വയം— അശോകഃ (അ-പു-പ്ര-ഏ) സദ്യഃ (അ) സ്കന്ധാൽ (അ-പു-പ-ഏ) പ്രഭൃതി-ഏവ (അ) സപല്ലവാനി- കുസുമാനി (അ-ന-ദ്വി-ബ) അസൂത (ലങ്-ആ-പ-പ്ര-പു-ഏ) ആശിഞ്ജിതനൂപുരേണ (അ-പു-തൃ-ഏ) സുന്ദരീണാം (ഈ-സ്ത്രീ-ഷ-ബ) പാദേന (അ-പു-തൃ-ഏ) സമ്പർക്കം (അ-പു-ദ്വി-ഏ) ന (അ) അപൈക്ഷത (ലങ്-ആ-പ-പ്ര-പു-ഏ)

അന്വയാർത്ഥം— അശോകം പൊടുന്നനവെ സ്കന്ധത്തിങ്കൽ നിന്ന തുടങ്ങീട്ടുതന്നെ സപല്ലവങ്ങളായിരിക്കുന്ന കുസുമങ്ങളെ പ്രസവിച്ചു ആശിഞ്ജിതനൂപുരമായിരിക്കുന്ന സുന്ദരിമാരുടെ പാദത്തോടുള്ള സമ്പർക്കത്തെ അപേക്ഷിച്ചില്ല.

പരിഭാഷാ— അശോകം=അശോകവൃക്ഷം- സ്കന്ധം=പ്രകാണ്ഡം- (കടക്കൽനിന്ന കൊമ്പുവരെയുള്ളതടി) സപല്ലവങ്ങ

ൾ=പല്ലവങ്ങളോടുകൂടിയവ- പല്ലവങ്ങൾ=തളിരുകൾ- കുസുമങ്ങൾ=പുഷ്പങ്ങൾ- പ്രസവിക്ക=ജനിപ്പിക്ക- ആശിഞ്ജിതനൂപുരം=ആശിഞ്ജിതമായിരിക്കുന്ന നൂപുരത്തോടു കൂടിയത- ആശിഞ്ജിതം=അല്പമായിരിക്കുന്ന ശബ്ദത്തോടുകൂടിയത- നൂപുരം=കാൽചിലമ്പ- പാദം=കാല- സംപക്കം=സംബന്ധം-

൨൭- സദ്യഃപ്രവാളോൽഗമചാരുപത്രെനീതെസമാപ്തിംനവചൂതബാണെ നിവെശയാമാസമധുർദ്വിരെഫാൻനാമാക്ഷരാണീവമനൊഭവസ്യ॥

അന്വയം- മധുഃ (ഉ-പു-പ്ര-ഏ) പ്രവാളൊൽഗമചാരുപത്രെ (അ-പു-സ-ഏ) സമാപ്തിം (ഇ-സ്ത്രീ-ദ്വി-ഏ) നീതെ (ത-പു-സ-ഏ) സദ്യഃ (ഇ-പു-ഷ-ഏ) നവചൂതബാണെ (അ-പു-സ-ഏ) മനൊഭവസ്യ (അ-പു-ഷ-ഏ) നാമാക്ഷരാണി (അ-ന-ദ്വി-ബ) ഇവ (അ) ദ്വിരെഫാൻ (അ-പു-ദ്വി-ബ) നിവെശയാമാസ (ലിട്ട-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം- മധുപ്രവാളൊൽഗമചാരുപത്രമായി സമാപ്തിയെ നിയതമായിരിക്കുന്ന നവചൂതബാണത്തിങ്കൽ മനൊഭവന്റെ നാമാക്ഷരങ്ങളൊ എന്നു തൊന്നുംവണ്ണമിരിക്കുന്ന ദ്വിരെഫങ്ങളെ നിവെശിപ്പിച്ചു-

പരിഭാഷാ- മധു=വസന്തം- പ്രവാളൊൽഗമചാരുപത്രം=പ്രവാളൊൽഗമങ്ങളാകുന്ന ചാരുപത്രങ്ങളൊടുകൂടിയത- പ്രവാളൊൽഗമങ്ങൾ=പ്രവാളങ്ങളുടെ ഉൽഗമങ്ങൾ- പ്രവാളങ്ങൾ=തളിരുകൾ- ഉൽഗമങ്ങൾ=ഉത്ഭവങ്ങൾ- ചാരുപത്രങ്ങൾ=ചാരുക്കളായിരിക്കുന്ന പത്രങ്ങൾ- ചാരുക്കൾ=മനൊഹരങ്ങൾ- പത്രങ്ങൾ=ചിറകുകൾ- സമാപ്തി=സംപൂൎണ്ണത- നീതം=നയിക്കപ്പെട്ടത- നയിക്ക=പ്രാപിപ്പിക്ക- നവചൂതബാണം=നവമായിരിക്കുന്ന ചൂതബാണം- നവം=നൂതനം- ചൂതബാണം=ചൂതമാകുന്ന ബാണം- ചൂതം=ചൂതകുസുമം- (മാവിൻപൂവു) ബാണം=ശരം- മനൊഭവൻ=കാമദെവൻ- നാമാക്ഷരങ്ങൾ=നാമത്തിന്റെ അക്ഷരങ്ങൾ- നാമം=പെര- ദ്വിരെഫങ്ങൾ=വണ്ടുകൾ- നിവെശിപ്പിക്ക=സ്ഥിതിചെയ്യിപ്പിക്ക-

൨൮- വൎണ്ണപ്രകൎഷെസതികൎണ്ണികാരംദുനൊതിനിൎഗ്ഗന്ധതയാസ്മചെതഃ। പ്രായെണസാമഗ്ര്യവിധൌഗുണാനാംപരാങ്മുഖീവിശ്വസൃജഃപ്രവൃത്തിഃ॥

അന്വയം- കൎണ്ണികാരം- (അ-ന-പ്ര-ഏ) വൎണ്ണപ്രകൎഷെ (അ-പു-സ-ഏ) സതി (ത-പു-സ-ഏ) നിൎഗ്ഗന്ധതയാ (ആ-സ്ത്രീ-തൃ-

ഏ) ചേതഃ(സ-ന-ദ്വി-ഏ) ദുനോതി (ലട്ട-പ-പ-പ്ര-പു-ഏ) സ്മ (അ) പ്രായേണ (അ) വിശ്വസൃജഃ (ജ-പു-ഷ-ഏ) പ്രവൃത്തിഃ (ഇ-സ്ത്രീ-പ്ര-ഏ) ഗുണാനാം (അ-പു-ഷ-ബ) സാമഗ്ര്യവിധൌ (ഇ-പു-സ-ഏ) പരാങ്മുഖീ (ഈ-സ്ത്രീ-പ്ര-ഏ)

അന്വയാൎത്ഥം— കൎണ്ണികാരം വൎണ്ണപ്രകൎഷം സത്തായിരിക്കും വിഷയത്തിങ്കൽ നിൎഗ്ഗന്ധത ഹേതുവായിട്ട ചേതസ്സിനെ ദവിച്ചു. പ്രായേണ വിശ്വസൃട്ടിന്റെ പ്രവൃത്തി ഗുണങ്ങളുടെ സാമഗ്ര്യവിധിയിങ്കൽ പരാങ്മുഖിയായി ഭവിക്കുന്നു.

പരിഭാഷാ- കൎണ്ണികാരം=കൎണ്ണികാരകുസുമം വൎണ്ണപ്രകൎഷം= വൎണ്ണത്തിന്റെ പ്രകൎഷം- വൎണ്ണം=നിറം- പ്രകൎഷം=ഉൽകൎഷം- സതി=ഭവിച്ചിരിക്കുന്നത- നിൎഗ്ഗന്ധതാ-നിൎഗ്ഗന്ധമാവു എന്നുള്ളത- നിൎഗ്ഗന്ധം=ഗന്ധത്തോടുകൂടാത്തത- ചേതസ്സ=മനസ്സ- ദവിക്ക-പരിതപിപ്പിക്ക- വിശ്വസൃട്ട=ബ്രഹ്മാവ- പ്രവൃത്തി=യത്നം- സാമഗ്ര്യവിധി=സാമഗ്ര്യത്തിന്റെ വിധി- സാമഗ്ര്യം= സാകല്യം-(തികവ) വിധി=സൃഷ്ടി- പരാങ്മുഖീ=പരാക്കായിരിക്കുന്ന മുഖത്തോടുകൂടിയത- പരാക്ക=നിവൃത്തം-(മടങ്ങിയത-)

൨൯— ബാലേന്ദുവക്രാണ്യവികാസഭാവാൽബഭുഃ പലാശാന്യതിലോഹിതാനി। സദ്യോവസന്തേനസമാഗതാനാംനഖക്ഷതാനീവവനസ്ഥലീനാം॥

അന്വയം— അവികാസഭാവാൽ (അ-പു-പ-ഏ) ബാലേന്ദുവക്രാണി-അതിലോഹിതാനി-പലാശാനി (അ-ന-പ്ര-ബ) വസന്തേന (അ-പു-തൃ-ഏ) സമാഗതാനാം (ആ-സ്ത്രീ-ഷ-ബ) വനസ്ഥലീനാം (ഈ-സ്ത്രീ-ഷ-ബ) സദ്യഃ (അ) നഖക്ഷതാനി (അ-ന-പ്ര-ബ) ഇവ (അ) ബഭുഃ (ലിട്ട-പ-പ-പ്ര-പു-ബ)

അന്വയാൎത്ഥം— അവികാസഭാവം ഹേതുവായിട്ട ബാലേന്ദുവക്രങ്ങളായി അതിലോഹിതങ്ങളായിരിക്കുന്ന പലാശങ്ങൾ വസന്തത്തോടെ സമാഗതകളായിരിക്കുന്ന വനസ്ഥലികളുടെ അപ്പോൾ ഉണ്ടായിട്ടുള്ള നഖക്ഷതങ്ങളൊ എന്ന തോന്നുംവൎണ്ണം ശോഭിച്ചു.

പരിഭാഷാ— അവികാസഭാവം =അവികാസങ്ങളാവു എന്നുള്ളത- അവികാസങ്ങൾ=വികാസത്തോടു കൂടാത്തവ- വികാസം=വിടൎച്ച- ബാലേന്ദുവക്രങ്ങൾ= ബാലേന്ദു എന്ന പോലെ വക്രങ്ങൾ- ബാലേന്ദു=ബാലചന്ദ്രൻ- വക്രങ്ങൾ=വളഞ്ഞവ- അതിലോഹിതങ്ങൾ= ഏററവും ലോഹിതങ്ങൾ- ലോഹിതങ്ങ

[illegible] *

ൾ=ചുവന്നവ- പലാശങ്ങൾ=പ്ലാശിൻപൂക്കൾ- വസന്തം=വസന്തമെന്ന ഋതു- സമാഗതകൾ=സമ്മിളിതകൾ- (ചെന്നവ) വനസ്ഥലികൾ=വനഭൂമികൾ- നഖക്ഷതങ്ങൾ= നഖവ്രണങ്ങൾ-

൩൦- ലഗ്നദ്വിരേഫാഞ്ജനഭക്തിചിത്രംമുഖേമധുശ്രീസ്തിലകംപ്രകാശ്യ। രാഗേണബാലാരുണകോമളേനചൂതപ്രവാളോഷ്ഠമലംചകാര॥

അന്വയം- മധുശ്രീഃ (൧൨-സ്ത്രീ-പ്ര-ഏ) ലഗ്നദ്വിരേഫാഞ്ജനഭക്തി (ഇ-ന-ദ്വി-ഏ) ചിത്രം-തിലകം (അ-ന-ദ്വി-ഏ) മുഖേ (അ-ന-സ-ഏ) പ്രകാശ്യ (ല്യ-ന്താ) ബാലാരുണകോമളേന-രാഗേണ (അ-പു-തൃ-ഏ) ചൂതപ്രവാളോഷ്ഠം (അ-പു-ദ്വി-ഏ) അലംചകാര (ലിട്ട്-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം- മധുശ്രീ ലഗ്നദ്വിരേഫാഞ്ജനഭക്തിയായി ചിത്രമായിരിക്കുന്ന തിലകത്തെ മുഖത്തിങ്കൽ പ്രകാശിപ്പിച്ചിട്ടു ബാലാരുണകോമളമായിരിക്കുന്ന രാഗംകൊണ്ടു ചൂതപ്രവാളൊഷ്ഠത്തെ അലങ്കരിച്ചു.

പരിഭാഷാ- മധുശ്രീ=വസന്തലക്ഷ്മീ- (സ്ത്രീലിംഗനിർദ്ദേശം ഹേതുവായിട്ടു ഒരു സ്ത്രീയെന്ന അൎത്ഥവും തൊന്നുന്നു. ലഗ്നദ്വിരേഫാഞ്ജനഭക്തി= ലഗ്നദ്വിരേഫങ്ങളാകുന്ന അഞ്ജനഭക്തികളൊടു കൂടിയതു- ലഗ്നദ്വിരേഫങ്ങൾ=ലഗ്നങ്ങളായിരിക്കുന്ന ദ്വിരേഫങ്ങൾ- ലഗ്നങ്ങൾ=പറ്റിയവ- ദ്വിരേഫങ്ങൾ=വണ്ടുകൾ- അഞ്ജനഭക്തികൾ=മഷിച്ചെൎപ്പുകൾ- (ഇതിന്നുതന്നെ ലഗ്നദ്വിരേഫങ്ങൾപോലെ ഇരിക്കുന്ന അഞ്ജനഭക്തികളൊടു കൂടിയതു എന്നും അൎത്ഥമുണ്ടു ആ പക്ഷത്തിങ്കലും ലഗ്നദ്വിരേഫങ്ങൾ ഇത്യാദി പദങ്ങളുടെ പരിഭാഷ മേൽപ്രകാരം തന്നെ. ൧൨ അൎത്ഥം മധുശ്രീയെന്ന ഒരു നായികയെന്നുള്ളടത്തെക്കു ചെരുന്നതാകുന്നു.) ചിത്രം=നാനാവൎണ്ണം. (വിസ്മയകരം എന്നും) തിലകം=തിലകകുസുമം- (തിലകക്കുറിയെന്നും) മുഖം=പ്രാരംഭം (വദനമെന്നും-) ബാലാരുണകോമളം=ബാലാരുണനെന്ന പൊലെ കോമളം- ബാലാരുണൻ=ബാലാദിത്യൻ- കോമളം=മനോഹരം- രാഗം=ചുവപ്പു- (ലാക്ഷാരസമെന്നും) ചൂതപ്രവാളൊഷ്ഠം=ചൂതപ്രവാളമാകുന്ന ഓഷ്ഠം- ചൂതപ്രവാളം=ചൂതത്തിന്റെ പ്രവാളം- ചൂതം=മാവു- പ്രവാളം=തളിര- ഓഷ്ഠം=ചുണ്ടു- (ചൂതപ്രവാളൊഷ്ഠം=ചൂതപ്രവാളംപൊലെ ഇരിക്കുന്ന ഓഷ്ഠമെന്നും)

൩൧- മൃഗാഃപ്രിയാളുദ്രുമമഞ്ജരീണാംരജഃകണൈൎവിഘ്നിതദൃ

ഷ്ടിപാതാഃ। മദോദ്ധതാഃ പ്രത്യനിലം വിചേരുൎവ്വനസ്ഥലീൎമ്മർമ്മരപത്രമോക്ഷാഃ॥

അന്വയം - മൃഗാഃ (അ-പു-പ്ര-ബ) പ്രിയാളദ്രുമമഞ്ജരീണാം (ന-സ്ത്രീ-ഷ-ബ) രജഃകണൈഃ (അ-പു-തൃ-ബ) വിഘ്നിതദൃഷ്ടിപാതാഃ-മദോദ്ധതാഃ (അ-പു-പ്ര-ബ) പ്രത്യനിലം (അ) മൎമ്മരപത്രമോക്ഷാഃ (ആ-സ്ത്രീ-പ്ര-ബ) വനസ്ഥലീഃ (ന-സ്ത്രീ-ദ്വി-ബ) വിചേരുഃ (ലിട്-പ-പ-പ്ര-പു-ബ)

അന്വയാൎത്ഥം — മൃഗങ്ങൾ പ്രിയാളദ്രുമമഞ്ജരികളുടെ രജഃകണങ്ങൾ ഹേതുവായിട്ട വിഘ്നിതദൃഷ്ടിപാതങ്ങളായി മദോദ്ധതങ്ങളായിട്ട അനിലന്നനെരെ മൎമ്മരപത്രമോക്ഷകളായിരിക്കുന്ന വനസ്ഥലികളെ വ്യാപിച്ചിട്ട ചരിച്ചു.

പരിഭാഷാ - പ്രിയാളദ്രുമമഞ്ജരികൾ=പ്രിയാളദ്രുമങ്ങളുടെ മഞ്ജരികൾ-പ്രിയാളദ്രുമങ്ങൾ=പ്രിയാളവൃക്ഷങ്ങൾ- മഞ്ജരികൾ=പൂക്കുലകൾ- രജഃകണങ്ങൾ=രജസ്സിന്റെ കണങ്ങൾ- രജസ്സ=പൊടി- കണങ്ങൾ=ലെശങ്ങൾ- വിഘ്നിതദൃഷ്ടിപാതങ്ങൾ=വിഘ്നിതമായിരിക്കുന്ന ദൃഷ്ടിപാതത്തൊടു കൂടിയത- വിഘ്നിതം=സഞ്ജാതമായിരിക്കുന്ന വിഘ്നത്തൊടു കൂടിയത- സഞ്ജാതം=വഴിപൊലെ ജാതം- ജാതം=ജനിച്ചുത- വിഘ്നം=തടവ- ദൃഷ്ടിപാതം=ദൃഷ്ടികളുടെ പാതം-ദൃഷ്ടികൾ=കണ്ണുകൾ-പാതം=പതനം-മദൊദ്ധതങ്ങൾ=മദം ഹെതുവായിട്ട ഉദ്ധതങ്ങൾ- മദം=മനൊവസ്ഥാവിശെഷം- ഉദ്ധതങ്ങൾ=ഉന്നതങ്ങൾ- (വളരെ മദത്തൊടു കൂടിയവയെന്ന സാരം-) അനിലൻ=വായു- മൎമ്മരപത്രമൊക്ഷകൾ=മൎമ്മരമായിരിക്കുന്ന പത്രമൊക്ഷത്തൊടു കൂടിവ- മൎമ്മരം=മൎമ്മരശബ്ദത്തൊടുകൂടിയത- പത്രമൊക്ഷം പത്രങ്ങളുടെമൊക്ഷം-പത്രങ്ങൾ=ഉണങ്ങിയ ഇലകൾ-, മൊക്ഷം മൊചനം- വനസ്ഥലികൾ=വനഭൂമികൾ- ചരിക്ക=സഞ്ചരിക്ക

൩൨- ചൂതാംകുരാസ്വാദകഷായകണ്ഠഃ പുംസ്കോകിലോ യന്മധുരം ചുകൂജ। മനസ്വിനീമാനവിഘാതദക്ഷം തദേവ ജാതം വചനം സ്മരസ്യ॥

അന്വയം — പുംസ്കോകിലഃ- ചൂതാംകുരാസ്വാദകഷായകണ്ഠഃ (അ-പു-പ്ര-ഏ) മധുരം (ക്രി വി) ചുകൂജ (ലിട്-പ-പ-പ്ര-പു-ഏ) യ (യദ്-ന-പ്ര-ഏ) തൽ(തദ്-ന-പ്ര-ഏ) ഏവ (അ) മനസ്വിനീമാനവിഘാതദക്ഷം (അ-ന-പ്ര-ഏ) സ്മരസ്യ (അ-പു-ഷ-ഏ) വചനം-ജാതം (അ-ന-തൃ-ഏ)

അന്വയാൎത്ഥം — പുംസ്കോകിലം ചൂതാംകുരാസ്വാദകഷായകണ്ഠ

മായിട്ടു മധുരമാകുംവണ്ണം കൂജിച്ചു എന്നതു യാതൊന്നൊ അതു തന്നെ മനസ്വിനീമാനവിഘാതദക്ഷമായിരിക്കുന്ന സ്മരന്റെ വചനമായിട്ടു ജാതമായി—

പരിഭാഷാ പുംസ്കോകിലം=പുമാനായിരിക്കുന്ന കോകിലം— പുമാൻ=പുരുഷൻ— കോകിലം=കുയില— ചൂതാംകുരാസ്വാദകഷായകണ്ഠം= ചൂതാംകുരാസ്വാദകഷായമായിരിക്കുന്ന കണ്ഠത്തോടു കൂടിയതു— ചൂതാംകുരാസ്വാദകഷായം=ചൂതാംകുരാസ്വാദം ഹെതുവായിട്ടു കഷായം— ചൂതാംകുരാസ്വാദം=ചൂതാംകുരങ്ങളുടെ ആസ്വാദം— ചൂതാംകുരങ്ങൾ=ചൂതപുഷ്പമുകുളങ്ങൾ— ആസ്വാദം=ഭക്ഷണം— കഷായം=സുസ്വരം— (നല്ലസ്വരത്തോടു കൂടിയതു—) മധുരം=മനോഹരം— കൂജിക്ക=ശബ്ദിക്ക— മനസ്വിനീമാനവിഘാതദക്ഷം=മനസ്വിനീമാനവിഘാതത്തിങ്കൽ ദക്ഷം— മനസ്വിനീമാനവിഘാതം=മനസ്വിനികളുടെ മാനവിഘാതം— മനസ്വിനികൾ=സ്ഥിരചിത്തകളായിരിക്കുന്ന സ്ത്രീകൾ— മാനവിഘാതം=മാനനിരാസം— (മാനത്തെ കളക) ദക്ഷം=സമൎത്ഥം— സ്മരൻ=കാമദെവൻ— വചനം=വാക്ക— ജാതം=ജനിച്ചതു—

൩൩. ഹിമവ്യപായാദ്വിശദാധരാണാമാപാണ്ഡുരീഭൂതമുഖച്ഛവീനാം । സ്വെദൊൽഗമഃകിംപുരുഷാംഗനാനാംചക്രെപദംപത്രവിശെഷകെഷു ॥

അന്വയം—ഹിമവ്യപായാൽ (അ-പു-പ-ഏ) വിശദാധരാണാം (ആ-സ്ത്രീ-ഷ-ബ) ആപാണ്ഡുരീഭൂതമുഖച്ഛവീനാം (ഇ-സ്ത്രീ-ഷ-ബ) കിംപുരുഷാംഗനാനാം (ആ-സ്ത്രീ-ഷ-ബ) പത്രവിശെഷകെഷു (അ-ന-സ-ബ) സ്വെദൊൽഗമഃ (അ-പു-പ്ര-ഏ) പദം (അ-ന-ദ്വി-ഏ) ചക്രെ (ലിട്-ആ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— ഹിമവ്യപായം ഹെതുവായിട്ടു വിശദാധരകളായി ആപാണ്ഡുരീഭൂതമുഖച്ഛവികളായിരിക്കുന്ന കിംപുരുഷാംഗനമാരുടെ പത്രവിശെഷകങ്ങളിൽ സ്വെദൊൽഗമം പദത്തെ ചെയ്തു.

പരിഭാഷാ—ഹിമവ്യപായം=ഹിമത്തിന്റെ വ്യപായം— ഹിമം=മഞ്ഞു— വ്യപായം=അപഗമം— (വെർപാട) വിശദാധരകൾ=വിശദങ്ങളായിരിക്കുന്ന അധരങ്ങളൊടു കൂടിയവർ— വിശദങ്ങൾ=ശുദ്ധങ്ങൾ— അധരങ്ങൾ=ചുണ്ടുകൾ— ആപാണ്ഡുരീഭൂതമുഖച്ഛവികൾ=ആപാണ്ഡുരീഭൂതയായിരിക്കുന്ന മുഖച്ഛവിയൊടു കൂടിയവർ— ആപാണ്ഡുരീഭൂതാ=ആപാണ്ഡുരയായിഭവിച്ചതു— ആപാണ്ഡുരാ=ഈഷദ്ധവളാ (അല്പമായ വെളുപ്പൊടു കൂടിയതു—) മു

ചെപ്പൂവി=മുഖശോഭ— കിംപുരുഷാംഗനമാർ=കിന്നരസ്ത്രീകൾ— പത്രവിശേഷങ്ങൾ=പത്രങ്ങളും വിശേഷങ്ങളും— പത്രങ്ങൾ=പത്തിക്കീറുകൾ— വിശേഷകങ്ങൾ=തിലകങ്ങൾ— സ്വേദോൽഗമം=സ്വേദത്തിന്റെ ഉൽഗമം— സ്വേദം=വിയർപ്പു— ഉൽഗമം=ഉദയം— പദം=പാദന്യാസം—

൩൪— തപസ്വിനസ്ഥാണുവനൌകസസ്താമാകാലികീംവീക്ഷ്യമധുപ്രവൃത്തിം । പ്രയത്നസംസ്തംഭിതവിക്രിയാണാംകഥഞ്ചിദീശാമനസാംബഭൂവുഃ ॥

അന്വയം ——സ്ഥാണുവനൌകസഃ (സ—പു—പ്ര—ബ) തപസ്വിനഃ (ന—പു—പ്ര—ബ) ആകാലികീം (രം—സ്ത്രീ—ദ്വി—ഏ) താം (തച്ശ്ശ—സ്ത്രീ—ദ്വി—ഏ) മധുപ്രവൃത്തിം (ഇ—സ്ത്രീ—ദ്വി—ഏ) വീക്ഷ്യ (ല്യ—അ) പ്രയത്നസംസ്തംഭിതവിക്രിയാണാം (അ—ന—ഷ—ബ) മനസാം (സ—ന—ഷ—ബ) കഥഞ്ചിൽ (അ) ഈശാഃ (അ—പു—പ്ര—ബ) ബഭൂവുഃ (ലിട്ട—പ—പ—പ്ര—പു—ബ).

അന്വയാർത്ഥം— സ്ഥാണുവനൌകസ്സുകളായിരിക്കുന്ന തപസ്വികൾ ആകാലികിയായിരിക്കുന്ന ആ മധുപ്രവൃത്തിയെ വീക്ഷിച്ചിട്ടു പ്രയത്നസംസ്തംഭിതവിക്രിയങ്ങളായിരിക്കുന്ന മനസ്സുകൾക്കു പണിപ്പെട്ടു ഈശന്മാരായി ഭവിച്ചു.

പരിഭാഷാ—— സ്ഥാണുവനൌകസ്സുകൾ=സ്ഥാണുവനമാകുന്ന ഒകസ്സോടുകൂടിയവർ— സ്ഥാണുവനം=സ്ഥാണുവിന്റെ വനം— സ്ഥാണു=പരമേശ്വരൻ— ഒകസ്സ=വാസസ്ഥാനം— മുനികൾ=മഹർഷിമാർ— ആകാലികീ=അകാലത്തിങ്കൽ ഭവിച്ചതു— അകാലം=അസമയം— മധുപ്രവൃത്തി=മധുവിന്റെ പ്രവൃത്തി— മധു=വസന്തം— വീക്ഷിക്ക=ദർശിക്ക— പ്രയത്നസംസ്തംഭിതവിക്രിയങ്ങൾ= പ്രയത്നസംസ്തംഭിതയായിരിക്കുന്ന വിക്രിയയോടുകൂടിയവ— പ്രയത്നസംസ്തംഭിതാ=പ്രയത്നംകൊണ്ടു സംസ്തംഭിതാ— സംസ്തംഭിതാ=സംസ്തംഭിപ്പിക്കപ്പെട്ടതു— സംസ്തംഭിപ്പിക്ക=വഴിപോലെ സ്തംഭിപ്പിക്ക— വിക്രിയാ=വികാരം— ഈശന്മാർ=നിയന്താക്കന്മാർ— (നിയമിക്കുന്നവർ—)

൩൫— തംദേശമാരോപിതപുഷ്പചാപെരതിദ്വിതീയെമദനെ പ്രപന്നെ । കാഷ്ഠാഗതസ്നേഹരസാനുവിദ്ധംദ്വന്ദ്വാനിഭാവം ക്രിയയാവിവവ്രുഃ ॥

അന്വയം— ആരോപിതപുഷ്പചാപെ—രതിദ്വിതീയെ— മദനെ (അ—പു—സ—ഏ) തം (തച്ശ്ശ—പു—ദ്വി—ഏ) ദേശം (അ—പു—ദ്വി—ഏ) പ്രപന്നെ (അ—പു—സ—ഏ) ദ്വന്ദ്വാനി (അ—ന—പ്ര

പരിഭാഷാ——ദ്വിരെഫം=വണ്ടു— കുസുമൈകപാത്രം=കുസുമ
മാകുന്ന ഏകപാത്രം—കുസുമം=പുഷ്പം— ഏകപാത്രം=ഏകമായി
രിക്കുന്നപാത്രം— ഏകം=ഒന്നു. മധു=പുഷ്പരസം— സ്വാ=തന്റെ
സംബന്ധിച്ചവൾ— പ്രിയാ=ഭാൎയ്യാ— അനുവൎത്തമാനം=അനു
വൎത്തിച്ചിയങ്ങുന്നതു— അനുവൎത്തിക്ക=അനുസരിക്ക— പാനം
ചെയ്തു= കുടിക്കുക— കൃഷ്ണസാരം=കൃഷ്ണമൃഗം—സംസ്പൎശനിമീലി
താക്ഷീ=സംസ്പൎശം ഹെതുവായിട്ടു നിമീലിതങ്ങളായിരിക്കുന്ന
അക്ഷികളൊടുകൂടിയവൾ— സംസ്പൎശം=സ്പൎശസുഖം— നിമീലി
തങ്ങൾ=ചിമ്മിയവ— അക്ഷികൾ=കണ്ണുകൾ— മൃഗീ=മാൻപെ
ട— ശൃംഗം=കൊമ്പു— കണ്ഡൂയനം ചെയ്തു=ചൊറിക—

൩൭, ദദൌരസാൽപങ്കജരെണുഗന്ധിഗജായഗണ്ഡൂഷജലം
കരെണുഃ । അൎദ്ധോപഭുക്തെനബിസെനജായാംസംഭാവയാമാ
സരഥാംഗനാമാ ॥

അന്വയം— കരെണുഃ (ഉ-സ്ത്രീ-പ്ര-ഏ)പംകജരെണുഗന്ധി
(ന-ന-ദ്വി-ഏ)ഗണ്ഡൂഷജലം (അ-ന-ദ്വി-ഏ) രസാൽ (അ-
പു-പ-ഏ) ഗജായ (അ-പു-ച-ഏ) ദദൌ (ലിട്ട-പ-പ-പ്ര-
പു-ഏ) രഥാംഗനാമാ (ന-പു-പ്ര-ഏ) അൎദ്ധോപഭുക്തെന-
ബിസെന (അ-ന-തൃ-ഏ) ജായാം (ആ-സ്ത്രീ-ദ്വി-ഏ) സംഭാവ
യാമാസ(ലിട്ട-പ-പ-പ്ര-പു-ഏ)—

അന്വയാൎത്ഥം — കരെണുപംകജരെണുഗന്ധിയായിരിക്കുന്ന
ഗണ്ഡൂഷജലത്തെ ഗജത്തിന്നായിക്കൊണ്ടു ദാനംചെയ്തു. രഥാംഗ
നാമാവു അൎദ്ധോപഭുക്തമായിരിക്കുന്ന ബിസംകൊണ്ടു ജായയെ
സംഭാവനം ചെയ്തു—

പരിഭാഷാ— കരെണു=പിടിയാന—പംകജരെണുഗന്ധി=പം
കജരെണുഗന്ധമുള്ളതു— പംകജരെണു=പംകജത്തിന്റെരെണു—
പംകജം താമരപ്പൂവു—രെണു=പൊടി ഗണ്ഡൂഷജലം=ഗണ്ഡൂഷമാ
യിരിക്കുന്ന ജലം ഗണ്ഡൂഷം=മുഖപൂരിതം— (വായിൽ നിറയ്ക്ക
പ്പെട്ടതു—) ദാനംചെയ്തു=കൊടുക്കുക— രഥാംഗനാമാവു=ചക്രവാക
പക്ഷി— അൎദ്ധോപഭുക്തം=പകുതി ഭക്ഷിക്കപ്പെട്ടതു—ബിസം=താ
മരവളയം—ജായാ=ഭാൎയ്യാ—സംഭാവനം ചെയ്തു=സമ്മാനിക്ക—

൩൮. ഗീതാന്തരെചശ്രമവാരിലെശൈഃകിഞ്ചിൽസമുച്ഛ്വാ
സിതപത്രലെഖം പുഷ്പാസവാഘൂൎണ്ണിതനെത്രശൊഭിപ്രിയാമുഖം
കിംപുരുഷശ്ചുചുംബെ ॥

അന്വയം——കിംപുരുഷഃ(അ-പു-പ്ര-ഏ)ഗീതാന്തരെ(അ-
ന-സ-ഏ) ച (അ) ശ്രമവാരിലെശൈഃ (അ-പു-തൃ-ബ) കി

ഞ്ചിൽസമുച്ഛ്വാസിതപത്രരേഖം (അ-ന-ദ്വി-ഏ) പുഷ്പാസവാഘൂർണ്ണിതനേത്രശോഭി (ന-ന-ദ്വി-ഏ) പ്രിയാമുഖം (അ-ന-ദ്വി-ഏ) ചുചുംബ (ലിട്ട-പ-പ-പ്ര-പു-ഏ)-

അന്വയാൎത്ഥം— കിംപുരുഷൻ ഗീതാന്തരത്തിങ്കലും ശ്രമവാരിലെശങ്ങളാൽ കിഞ്ചിൽ സമുച്ഛ്വാസിതപത്രരേഖമായി പുഷ്പാസവാഘൂർണ്ണിതനേത്രശോഭിയായിരിക്കുന്ന പ്രിയാമുഖത്തെ ചുംബിച്ചു.

പരിഭാഷാ— കിംപുരുഷൻ=കിന്നരൻ- ഗീതാന്തരം=ഗീതത്തിന്റെ അന്തരം- ഗീതം=പാട്ടു- അന്തരം=മദ്ധ്യം- ശ്രമവാരിലെശങ്ങൾ=ശ്രമവാരിയുടെ ലെശങ്ങൾ- ശ്രമവാരി=വിയർപ്പുനീർ- കിഞ്ചിൽ സമുച്ഛ്വാസിതപത്രരേഖം=കിഞ്ചിൽസമുച്ഛ്വാസിതകളായിരിക്കുന്ന പത്രരേഖകളോടു കൂടിയതു- കിഞ്ചിൽസമുച്ഛ്വാസിതകൾ=അല്പമാകുംവണ്ണം സമുച്ഛ്വസിപ്പിക്കപ്പെട്ടവ- സമുച്ഛ്വസിപ്പിക്ക=ചിട്ടെഴുതിപ്പിക്ക- പത്രരേഖകൾ=പത്തിക്കീറ്റുകൾ- പുഷ്പാസവാഘൂർണ്ണിതനേത്രശോഭി= പുഷ്പാസവാഘൂർണ്ണിതനേത്രങ്ങൾ ഹേതുവായിട്ടു ശോഭിക്കുന്നതു- പുഷ്പാസവാഘൂർണ്ണിതനേത്രങ്ങൾ=പുഷ്പാസവാഘൂർണ്ണിതങ്ങളായിരിക്കുന്ന നേത്രങ്ങൾ- പുഷ്പാസവാഘൂർണ്ണിതങ്ങൾ=പുഷ്പാസവത്താൽ ആഘൂർണ്ണിതങ്ങൾ- പുഷ്പാസവം=പുഷ്പങ്ങളുടെ ആസവം- ആസവം=മധു- ആഘൂർണ്ണിതങ്ങൾ=ഇളക്കപ്പെട്ടവ- നേത്രങ്ങൾ=കണ്ണുകൾ- പ്രിയാമുഖം=പ്രിയയുടെ മുഖം- പ്രിയാ=ഭാൎയ്യാ-

ശ്ലോ- പൎയ്യാപ്തപുഷ്പസ്തബകസ്തനീഭ്യഃ സ്ഫുരൽപ്രവാളോഷ്ഠമനോഹരാഭ്യഃ। ലതാവധൂഭ്യസ്തരവോപ്യവാപുൎവ്വിനമ്രശാഖാഭുജബന്ധനാനി॥

അന്വയം— തരവഃ (ഉ-പു-പ്ര-ബ) അപി (അ) പൎയ്യാപ്തപുഷ്പസ്തബകസ്തനീഭ്യഃ (ഈം-സ്ത്രീ-പ-ബ) സ്ഫുരൽപ്രവാളോഷ്ഠമനോഹരാഭ്യഃ (ആ-സ്ത്രീ-പ-ബ) ലതാവധൂഭ്യഃ (ഊ-സ്ത്രീ-പ-ബ) വിനമ്രശാഖാഭുജബന്ധനാനി (അ-ന-ദ്വി-ബ) അവാപുഃ (ലിട്ട-പ-പ-പ്ര-പു-ബ)-

അന്വയാൎത്ഥം— തരുക്കളും പൎയ്യാപ്തപുഷ്പസ്തബകസ്തനികളായി സ്ഫുരൽപ്രവാളോഷ്ഠമനോഹരകളായിരിക്കുന്ന ലതാവധൂക്കളിൽനിന്നു വിനമ്രശാഖാഭുജബന്ധനങ്ങളെ അവാപിച്ചു.

പരിഭാഷാ—— തരുക്കൾ=വൃക്ഷങ്ങൾ- പൎയ്യാപ്തപുഷ്പസ്തബകസ്തനികൾ=പൎയ്യാപ്തപുഷ്പസ്തബകങ്ങളാകുന്ന സ്തനങ്ങളോടു കൂടിയവർ- പൎയ്യാപ്തപുഷ്പസ്തബകങ്ങൾ=പൎയ്യാപ്തങ്ങളായിരിക്കു

ന്ന പുഷ്പസ്തബകങ്ങളും— പൎയ്യാപ്തങ്ങൾ=പരിപൂൎണ്ണങ്ങൾ— പുഷ്പസ്തബകങ്ങൾ=പൂങ്കുലകൾ— സ്തനങ്ങൾ=കുചങ്ങൾ— സ്ഫുരൽപ്രവാളൊഷ്ഠമനൊഹരകൾ=സ്ഫുരൽപ്രവാളൊഷ്ഠങ്ങൾ ഹെതുവായിട്ട മനൊഹരകൾ— സ്ഫുരൽപ്രവാളൊഷ്ഠങ്ങൾ=സ്ഫുരത്തുകളായിരിക്കുന്ന പ്രവാളൊഷ്ഠങ്ങൾ— സ്ഫുരത്തുകൾ=സ്ഫുരിച്ചിയങ്ങുന്നവ— സ്ഫുരിക്ക=പ്രകാശിക്ക— പ്രവാളങ്ങൾ=തളിരുകൾ— ഓഷ്ഠങ്ങൾ=ചുണ്ടുകൾ— ലതാവധൂക്കൾ=ലതകളാകുന്ന വധൂക്കൾ— ലതകൾ=വള്ളികൾ— വിനമ്രശാഖാഭുജബന്ധനങ്ങൾ= വിനമ്രശാഖാഭുജങ്ങൾകൊണ്ടുള്ള ബന്ധനങ്ങൾ— വിനമ്രശാഖാഭുജങ്ങൾ=വിനമ്രശാഖകളാകുന്ന ഭുജങ്ങൾ— വിനമ്രശാഖകൾ=വിനമ്രകളായിരിക്കുന്ന ശാഖകൾ— വിനമ്രകൾ=വിനമിച്ചവ— വിനമിക്ക=താഴുക— ശാഖകൾ=കൊമ്പുകൾ— ഭുജങ്ങൾ=കൈകൾ— ബന്ധനങ്ങൾ=ആലിംഗനങ്ങൾ—

൪൦— ശ്രുതാപ്സരോഗീതിരപിക്ഷണെസ്മിൻഹരഃപ്രസംഖ്യാനപരൊബഭൂവ । ആത്മെശ്വരാണാംനഹിജാതുവിഘ്നാസ്സമാധിഭെദപ്രഭവൊഭവന്തി ॥

അന്വയം— അസ്മിൻ (ഇദംശ—പു—സ—ഏ) ക്ഷണെ (അ—പു—സ—ഏ) ശ്രുതാപ്സരോഗീതിഃ (ഇ—പു—പ്ര—ഏ) അപി (അ) ഹരഃ (അ—പു—പ്ര—ഏ) പ്രസംഖ്യാനപരഃ (അ—പു—പ്ര—ഏ) ബഭൂവ (ലിട്ട—പ—പ—പ്ര—പു—ഏ) ഹി (അ) ആത്മെശ്വരാണാം (അ—പു—ഷ—ബ) വിഘ്നാഃ (അ—പു—പ്ര—ബ) ജാതു (അ) സമാധിഭെദപ്രഭവഃ (ഉ പു—പ്ര—ബ) ന (അ) ഭവന്തി (ലട്ട—പ—പ—പ്ര—പു—ബ)

അന്വയാൎത്ഥം— ഈ ക്ഷണത്തിങ്കൽ ശ്രുതാപ്സരൊഗീതിയായി എങ്കിലും ഹരൻ പ്രസംഖ്യാനപരനായി ഭവിച്ചു. യാതൊന്ന ഹെതുവായിട്ട ആത്മെശ്വരന്മാൎക്ക വിഘ്നങ്ങൾ ഒരിക്കലും സമാധിഭെദപ്രഭുക്കളായി ഭവിക്കുന്നില്ല.

പരിഭാഷാ— ക്ഷണം=കാലവിശെഷം— ശ്രുതാപ്സരൊഗീതി=ശ്രുതയായിരിക്കുന്ന അപ്സരൊഗീതിയൊട കൂടിയവൻ— ശ്രുതാ=ശ്രവിക്കപ്പെട്ടത— ശ്രവിക്ക=കെൾക്ക— അപ്സരൊഗീതി=അപ്സരസ്സുകളുടെഗീതി— അപ്സരസ്സുകൾ=അപ്സരസ്ത്രീകൾ— ഗീതി=പാട്ട— ഹരൻ=പരമെശ്വരൻ— പ്രസംഖ്യാനപരൻ=പ്രസംഖ്യാനത്തിങ്കൽ പരൻ— പ്രസംഖ്യാനം=ആത്മധ്യാനം— പരൻ=താല്പൎയ്യത്തൊട കൂടിയവൻ— ആത്മെശ്വരന്മാർ=മനൊവശീകരണസമൎത്ഥന്മാർ— (മനസ്സിനെ വശീകരിക്കുവാൻ സാമൎത്ഥ്യമുള്ളവർ) സ

മാധിഭേദപ്രഭുക്കൾ= സമാധിഭേദത്തിങ്കൽ പ്രഭുക്കൾ- സമാധിഭേദം=സമാധിയുടെ ഭേദം- സമാധി=ആത്മധ്യാനനിഷ്ഠാ- ഭേദം=ബന്ധനം- പ്രഭുക്കൾ=സമൎത്ഥങ്ങൾ-

൪൧- ലതാഗൃഹദ്വാരഗതോഥനന്ദീവാമപ്രകോഷ്ഠാൎപ്പിതഹേമവെത്രഃ । മുഖാൎപ്പിതൈകാംഗുലിസംജ്ഞയൈവമാചാപലായെതിഗണാൻവ്യനൈഷീൽ॥

അന്വയം—അഥ (അ) നന്ദീ (ന-പു-പ്ര-ഏ) ലതാഗൃഹദ്വാരഗതഃ വാമപ്രകോഷ്ഠാൎപ്പിതഹേമവെത്രഃ (അ-പു-പ്ര-ഏ) മുഖാൎപ്പിതൈകാംഗുലിസംജ്ഞയാ (ആ-സ്ത്രീ-തൃ-ഏ) ഏവ (അ) ചാപലായ (അ-ന-ച-ഏ) മാ (അ) ഇതി (അ) ഗണാൻ (അ-പു-ദ്വി-ബ) വ്യനൈഷീൽ (ലുങ്-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— അനന്തരം നന്ദീലതാഗൃഹദ്വാരഗതനായി വാമപ്രകോഷ്ഠാൎപ്പിതഹേമവെത്രനായിട്ടു മുഖാൎപ്പിതൈകാംഗുലിസംജ്ഞകൊണ്ടുതന്നെ ചാപലത്തിനായിക്കൊണ്ടു ഭവിക്കരുത എന്നിങ്ങിനെ ഗണങ്ങളെ വിനയിച്ചു-

പരിഭാഷാ— നന്ദീ=നന്ദീശ്വരൻ- ലതാഗൃഹദ്വാരഗതൻ=ലതാഗൃഹദ്വാരത്തെ ഗതൻ- ലതാഗൃഹദ്വാരം=ലതാഗൃഹത്തിന്റെ ദ്വാരം- ഗതൻ=ഗമിച്ചവൻ- ഗമിക്ക=പ്രാപിക്ക- വാമപ്രകോഷ്ഠാൎപ്പിതഹേമവെത്രൻ=വാമപ്രകോഷ്ഠാൎപ്പിതമായിരിക്കുന്ന ഹേമവെത്രത്തോടു കൂടിയവൻ- വാമപ്രകോഷ്ഠാൎപ്പിതം=വാമപ്രകോഷ്ഠത്തിങ്കൽ അൎപ്പിതം- വാമപ്രകോഷ്ഠം=വാമമായിരിക്കുന്ന പ്രകോഷ്ഠം- വാമം=ഇടത്തെത- പ്രകോഷ്ഠം-ബാഹുഭാഗവിശേഷം- (പടത്തിങ്കൽനിന്നു മെലെ ബാഹുമദ്ധ്യത്തിങ്കലൊളമുള്ള പ്രദെശമെന്നൎത്ഥം) അൎപ്പിതാ അൎപ്പിക്കപ്പെട്ടത- അൎപ്പിക്ക=വെക്കുക- ഹെമവെത്രം=പൊൻചൂരൽ- മുഖാൎപ്പിതൈകാംഗുലിസംജ്ഞാ=മുഖാൎപ്പിതൈകാംഗുലികൊണ്ടുള്ള സംജ്ഞാ- മുഖാൎപ്പിതൈകാംഗുലി=മുഖാൎപ്പിതയായിരിക്കുന്നഏകാംഗുലി- മുഖാൎപ്പിതാ=മുഖത്തിങ്കൽഅൎപ്പിതാ- അൎപ്പിതാ=അൎപ്പിക്കപ്പെട്ടത- അൎപ്പിക്ക=വെക്ക- ഏകാംഗുലി=ഏകയായിരിക്കുന്ന അംഗുലീ-ഏകാ=ഒന്ന- അംഗുലീ=വിരല- സംജ്ഞാ=അൎത്ഥസൂചനാ- ചാപലം=ചപലകൎമ്മം- ഗണങ്ങൾ=ഭൂതങ്ങൾ- വിനയിക്ക=ശിക്ഷിക്ക-

൪൨- നിഷ്കംപവൃക്ഷംനിഭൃതദ്വിരെഫംമൂകാണ്ഡജംശാന്തമൃഗപ്രചാരം । തച്ഛാസനാൽകാനനമെവസൎവ്വംചിത്രാൎപ്പിതാരംഭമിവാവതസ്ഥേ॥

അന്വയം—തച്ഛാസനാൽ (അ-ന-പ-ഏ) സൎവ്വം (അ-ന-

പ്ര-ഏ) ഏവ (അ) കാനനം (അ-ന-പ്ര-ഏ) നിഷ്കമ്പവൃക്ഷം-നിഭൃതദ്വിരേഫം-മൂകാണ്ഡജം-ശാന്തമൃഗപ്രചാരം-ചിത്രാൎപ്പിതാരണ്യം (അ-ന-പ്ര-ഏ) ഇവ (അ) അവതസ്ഥേ (ലിട്ട-ആ-പ-പ്ര-പു-ഏ)·

അന്വയാൎത്ഥം— തച്ഛാസനം ഹേതുവായിട്ട സൎവ്വമായിത്തന്നെ ഇരിക്കുന്ന കാനനം നിഷ്കമ്പവൃക്ഷമായി നിഭൃതദ്വിരേഫമായി മൂകാണ്ഡജമായി ശാന്തമൃഗപ്രചാരമായിട്ട ചിത്രാൎപ്പിതാരണ്യമെന്നപൊലെ അവസ്ഥിതി ചെയ്തു.

പരിഭാഷാ— തച്ഛാസനം=അവന്റെ ശാസനം— അവൻ=നന്ദികേശ്വരൻ— ശാസനം=ആജ്ഞാ— സൎവ്വം=ഒട്ടൊഴിയാതെ ഉള്ളത— നിഷ്കമ്പവൃക്ഷം=നിഷ്കമ്പങ്ങളായിരിക്കുന്ന വൃക്ഷങ്ങളൊടുകൂടിയത— നിഷ്കമ്പങ്ങൾ=കമ്പത്തൊടുകൂടാത്തവ— കമ്പം=ഇളക്കം. നിഭൃതദ്വിരേഫം=നിഭൃതങ്ങളായിരിക്കുന്ന ദ്വിരേഫങ്ങളൊടുകൂടിയത— നിഭൃതങ്ങൾ=നിശ്ശബ്ദങ്ങൾ— ദ്വിരേഫങ്ങൾ=വണ്ടുകൾ— മൂകാണ്ഡജങ്ങൾ=മൂകങ്ങളായിരിക്കുന്ന അണ്ഡജങ്ങളൊടുകൂടിയത— മൂകങ്ങൾ=ശബ്ദിക്കാത്തവ— അണ്ഡജങ്ങൾ=പക്ഷികൾ— ശാന്തമൃഗപ്രചാരം=ശാന്തമായിരിക്കുന്ന മൃഗപ്രചാരത്തൊടുകൂടിയത— ശാന്തം=ശമിച്ചത. മൃഗപ്രചാരം=മൃഗങ്ങളുടെ പ്രചാരം— പ്രചാരം=സഞ്ചാരം— ചിത്രാൎപ്പിതാരണ്യം=ചിത്രാൎപ്പിതമായിരിക്കുന്ന അരണ്യം— ചിത്രാൎപ്പിതം=ചിത്രത്തിങ്കൽ അൎപ്പിതം— അൎപ്പിതം=ന്യസ്തം— (എഴുതപ്പെട്ടത എന്ന സാരം) അരണ്യം=കാട— അവസ്ഥിതിചെയ്ക=നില്ക്കുക—

൪൩— ദൃഷ്ടിപ്രദീപം പരിഹൃത്യ തസ്യ കാമഃ പുരശ്ശുക്രമിവ പ്രയാണെ । പ്രാന്തെഷു സംസക്തനമെരുശാഖം ധ്യാനാസ്പദം ഭൂതപതെൎവ്വിവെശ ॥

അന്വയം— കാമഃ (അ-പു-പ്ര-ഏ) പ്രയാണെ (അ-ന-സ-ഏ) പുരശ്ശുക്രം (അ-പു-ദ്വി-ഏ) ഇവ (അ) തസ്യ (തച്ഛ-പു-ഷ-ഏ) ദൃഷ്ടിപ്രദീപം (അ-പു-ദ്വി-ഏ) പരിഹൃത്യ (ല്യ-അ) പ്രാന്തെഷു (അ-പു-സ-ബ) സംസക്തനമെരുശാഖം (അ-ന-ദ്വി-ഏ) ഭൂതപതെഃ (ഇ-പു-ഷ-ഏ) ധ്യാനാസ്പദം (അ-ന-ദ്വി-ഏ) വിവെശ (ലിട്ട-പ-പ-പ്ര-പു-ഏ)·

അന്വയാൎത്ഥം— കാമൻ പ്രയാണത്തിങ്കൽ പുരശ്ശുക്രനെയെന്നപൊലെ അവന്റെ ദൃഷ്ടിപ്രദീപത്തെ പരിഹരിച്ചിട്ട പ്രാന്തങ്ങളിൽ സംസക്തനമെരുശാഖമായിരിക്കുന്ന ഭൂതപതിയുടെ ധ്യാനാസ്പദത്തെ പ്രവെശിച്ചു.

പരിഭാഷാ— കാമൻ=കാമദെവൻ- പ്രയാണം=യാത്രാ- പുരസ്ഥശുക്രൻ=പുരൊഭാഗത്തിങ്കലുള്ള ശുക്രൻ- പുരൊഭാഗം=അഗ്രഭാഗം- അവൻ=പരമെശ്വരൻ- ദൃഷ്ടിപ്രദീപം=ദൃഷ്ടിയാകുന്ന പ്രദീപം- ദൃഷ്ടി=കണ്ണ- പ്രദീപം=വിളക്ക- പരിഹരിക്ക=വൎജ്ജിക്ക- പ്രാന്തങ്ങൾ=പൎയ്യന്തഭാഗങ്ങൾ- സംസക്തനമെരുശാഖം=സംസക്തങ്ങളായിരിക്കുന്ന നമെരുശാഖങ്ങളൊടുകൂടിയത- സംസക്തങ്ങൾ=അന്യൊന്യം പററിനില്ക്കുന്നവ- നമെരുശാഖകൾ=നമെരുക്കളുടെ ശാഖകൾ- നമെരുക്കൾ=നമെരുവൃക്ഷങ്ങൾ- ശാഖകൾ=കൊമ്പുകൾ- ഭൂതപതി=പരമെശ്വരൻ- ധ്യാനാസ്പദം=ധ്യാനസ്ഥാനം- വെശിക്ക=പ്രാപിക്ക-

ശ്ലൊ— സദെവദാരുദ്രുമവെദികായാംശാൎദ്ദൂലചൎമ്മവ്യവധാനവത്യാം । ആസീനമാസന്നശരീരപാതസ്ത്ര്യംബകംസംയമിനംദദൎശ ॥

അന്വയം— ആസന്നശരീരപാതഃ (അ-പു-പ്ര-ഏ) സഃ (തച്ഛ-പു-പ്ര-ഏ) ശാൎദ്ദൂലചൎമ്മവ്യവധാനവത്യാം (ഈം-സ്ത്രീ-സ-ഏ) ദെവദാരുദ്രുമവെദികായാം (ആ-സ്ത്രീ-സ-ഏ) ആസീനം (അ-പു-ദ്വി-ഏ) സംയമിനം (ന-പു-ദ്വി-ഏ) തം (തച്ഛ-പു-ദ്വി-ഏ) ത്ര്യംബകം (അ-പു-ദ്വി-ഏ) ദദൎശ (ലിട്ട്-പ-പ-പ്ര-പു-ഏ).

അന്വയാൎത്ഥം—— ആസന്നശരീരപാതനായിരിക്കുന്ന അവൻ ശാൎദ്ദൂലചൎമ്മവ്യവധാനവതിയായിരിക്കുന്ന ദെവദാരുദ്രുമവെദികയിങ്കൽ ആസീനനായിസംയമിയായിരിക്കുന്ന ആ ത്ര്യംബകനെ ദൎശിച്ചു.

പരിഭാഷാ—— ആസന്നശരീരപാതൻ=ആസന്നമായിരിക്കുന്ന ശരീരപാതത്തൊടുകൂടിയവൻ- ആസന്നം=അടുത്തത- ശരീരപാതം=ദെഹനാശം- അവൻ=കാമദെവൻ- ശാൎദ്ദൂലചൎമ്മവ്യവധാനവതീ=ശാൎദ്ദൂലചൎമ്മംകൊണ്ടെ വ്യവധാനവതീ- ശാൎദ്ദൂലചൎമ്മം=ശാൎദ്ദൂലത്തിന്റെ ചൎമ്മം- ശാൎദ്ദൂലം=വ്യാഘ്രം- ചൎമ്മം=തൊലി- വ്യവധാനം=മറവ- ദെവദാരുദ്രുമവെദികാ=ദെവദാരുദ്രുമത്തിന്റെ വെദികാ- ദെവദാരുദ്രുമം=ദെവദാരുവൃക്ഷം- വെദികാ=തറ- ആസീനൻ=ഇരിക്കുന്നവൻ- സംയമി=സംയമമുള്ളവൻ- സംയമം=ചിത്തനിഗ്രഹം- ത്ര്യംബകൻ=പരമെശ്വരൻ- ദൎശിക്ക=കാണുക-

ശ്ലൊ— പൎയ്യംകബന്ധസ്ഥിരപൂൎവ്വകായമൃജ്വായതംസന്നമിതൊഭയാംസം । ഉത്താനപാണിദ്വയസന്നിവെശാൽപ്രഫുല്ലരാജീവമിവാംകമദ്ധ്യെ ॥

അന്വയം— പൎയ്യങ്കബന്ധസ്ഥിരപൂൎവ്വകായം– ഋജ്വായതം– സന്നമിതോഭയാംസം (അ–പു–ദ്വി–ഏ) അങ്കമദ്ധ്യേ (അ–ന–സ–ഏ) ഉത്താനപാണിദ്വയസന്നിവേശാൽ (അ–പു–പ–ഏ) പ്രഫുല്ലരാജീവം (അ–പു–ദ്വി–ഏ) ഇവ (അ)–

അന്വയാൎത്ഥം— അങ്ങിനെയിരുന്ന ത്ര്യംബകൻ– പൎയ്യങ്കബന്ധസ്ഥിരപൂൎവ്വകായനായിട്ടും ഋജ്വായതനായിട്ടും സന്നമിതോഭയാംസനായിട്ടും അങ്കമദ്ധ്യത്തിങ്കൽ ഉത്താനപാണിദ്വയസന്നിവേശം ഹേതുവായിട്ട പ്രഫുല്ലരാജീവനൊ എന്ന തൊന്നുമാറു ദൃശ്യമാനനായിട്ടിരുന്നു.

പരിഭാഷാ— പൎയ്യങ്കബന്ധസ്ഥിരപൂൎവ്വകായൻ= പൎയ്യങ്കബന്ധസ്ഥിരമായിരിക്കുന്ന പൂൎവ്വകായത്തൊടുകൂടിയവൻ– പൎയ്യങ്കബന്ധസ്ഥിരം=പൎയ്യങ്കബന്ധം ഹേതുവായിട്ട സ്ഥിരം– പൎയ്യങ്കബന്ധം=വീരാസനബന്ധം– സ്ഥിരം=നിശ്ചലം– (ഇളക്കത്തൊടുകൂടാത്തത) പൂൎവ്വകായം=കായത്തിന്റെ പൂൎവ്വഭാഗം– കായം=ശരീരം– ഋജ്വായതൻ=ഋജുവായി ആയതനായിരിക്കുന്നവൻ– ഋജു=വളവൊടുകൂടാത്തവൻ– ആയതൻ=നീണ്ടിരിക്കുന്നവൻ– സന്നമിതോഭയാംസൻ=സന്നമിതങ്ങളായിരിക്കുന്ന ഉഭയാംസങ്ങളൊടുകൂടിയവൻ– സന്നമിതങ്ങൾ=സന്നമിപ്പിക്കപ്പെട്ടവ– സന്നമിപ്പിക്ക=താഴ്ത്തുക– ഉഭയാംസങ്ങൾ=രണ്ടംസങ്ങൾ– അംസങ്ങൾ=തൊളുകൾ– അങ്കമദ്ധ്യം=അങ്കത്തിന്റെ മദ്ധ്യം–അങ്കം=മടി– മദ്ധ്യം=നടു– ഉത്താനപാണിദ്വയസന്നിവേശം=ഉത്താനപാണിദ്വയത്തിന്റെ സന്നിവേശം– ഉത്താനപാണിദ്വയം=ഉത്താനമായിരിക്കുന്ന പാണിദ്വയം– ഉത്താനം=മലൎന്നത– പാണിദ്വയം=പാണികളുടെ ദ്വയം– പാണികൾ=കയ്യുടങ്ങൾ– സന്നിവേശം=സ്ഥാപനം– (വെയ്പു) പ്രഫുല്ലരാജീവൻ=പ്രഫുല്ലങ്ങളായിരിക്കുന്ന രാജീവങ്ങളൊടുകൂടിയവൻ– പ്രഫുല്ലങ്ങൾ=വികസിതങ്ങൾ– (വിടൎന്നവ) രാജീവങ്ങൾ=താമരപ്പൂക്കൾ– ദൃശ്യമാനൻ=ദൎശിക്കപ്പെട്ടിരിക്കുന്നവൻ– ദൎശിക്ക=കാണുക–

൪൬– ഭുജംഗമോന്നദ്ധജടാകലാപം കൎണ്ണാവസക്തദ്വിഗുണാക്ഷസൂത്രം । കണ്ഠപ്രഭാസംഗവിശേഷനീലാം കൃഷ്ണത്വചം ഗ്രന്ഥിമതീം ദധാനം ॥

അന്വയം— ഭുജംഗമോന്നദ്ധജടാകലാപം– കൎണ്ണാവസക്തദ്വിഗുണാക്ഷസൂത്രം (അ–പു–ദ്വി–ഏ) കണ്ഠപ്രഭാസംഗവിശേഷനീലാം (ആ–സ്ത്രീ–ദ്വി–ഏ) ഗ്രന്ഥിമതീം (ഈ–സ്ത്രീ–ദ്വി–ഏ)

മൃഗത്വചം (പ-സ്ത്രീ-ദ്വി-ഏ) ദധാനം (അ-പു-ദ്വി-ഏ)

അന്വയാർത്ഥം— അങ്ങിനെ ഇരുന്ന ത്ര്യംബകൻ. ഭുജംഗമൊന്നദ്ധജടാകലാപനായിട്ടും കർണ്ണാവസക്തദ്വിഗുണാക്ഷസൂത്രനായിട്ടും കണ്ഠപ്രഭാസംഗവിശേഷനീലയായി ഗ്രന്ഥിമതിയായിരിക്കുന്ന മൃഗത്വക്കിനെ ദധാനനായിട്ടും ഇരുന്നു.

പരിഭാഷ — ഭുജംഗമൊന്നദ്ധജടാകലാപൻ=ഭുജംഗമൊന്നദ്ധമായിരിക്കുന്ന ജടാകലാപത്തോടുകൂടിയവൻ— ഭുജംഗമൊന്നദ്ധം=ഭുജംഗമംകൊണ്ടു ഉന്നദ്ധം— ഭുജംഗമം=സൎപ്പം— ഉന്നദ്ധം=ഉന്നഹിക്കപ്പെട്ടത— ഉന്നഹിക്ക=ഉപരിഭാഗത്തിങ്കൽ ബന്ധിക്ക— ജടാകലാപം=ജടാസമൂഹം— കർണ്ണാവസക്തദ്വിഗുണാക്ഷസൂത്രൻ=കർണ്ണാവസക്തമായി ദ്വിഗുണമായിരിക്കുന്ന അക്ഷസൂത്രത്തോടുകൂടിയവൻ— കർണ്ണാവസക്തം=കർണ്ണത്തിങ്കൽ അവസക്തം— കർണ്ണം=ചെവി— അവസക്തം=അവസഞ്ജിച്ചത— അവസഞ്ജിക്ക=അവലംബിക്ക— ദ്വിഗുണം=രണ്ടു ഗുണങ്ങളോടുകൂടിയത— ഗുണങ്ങൾ=ഇഴകൾ— അക്ഷസൂത്രം=അക്ഷമാലാ— കണ്ഠപ്രഭാസംഗവിശേഷനീലാ=കണ്ഠപ്രഭാസംഗം ഹേതുവായിട്ടു വിശേഷനീലാ— കണ്ഠപ്രഭാസംഗം=കണ്ഠപ്രഭയുടെ സംഗം— കണ്ഠപ്രഭാ=കണ്ഠത്തിന്റെ പ്രഭാ— കണ്ഠം=കഴുത്ത— പ്രഭാ=ശോഭാ— സംഗം=സംയോഗം— വിശേഷനീലാ=ഏറ്റവും നീലാ— നീലാ=കറുത്തത— ഗ്രന്ഥിമതീ=ഗ്രന്ഥിയുള്ളത— ഗ്രന്ഥി=കെട്ടു— മൃഗത്വക്ക=മൃഗചൎമ്മം— ദധാനൻ=ധരിച്ചിരിക്കുന്നവൻ—

൪൮— കിഞ്ചിൽപ്രകാശസ്തിമിതോഗ്രതാരൈർഭ്രൂവിക്രിയായാം വിരതപ്രസംഗൈഃ। നേത്രൈരവിസ്പന്ദിതപക്ഷ്മമാലൈർല്ലക്ഷീകൃതഘ്രാണമധോമയൂഖൈഃ॥

അന്വയം— കിഞ്ചിൽപ്രകാശസ്തിമിതോഗ്രതാരൈഃ (അ-ന-തൃ-ബ) ഭ്രൂവിക്രിയായാം (ആ-സ്ത്രീ-സ-ഏ) വിരതപ്രസംഗൈഃ (അ-ന-തൃ-ബ) അവിസ്പന്ദിതപക്ഷ്മമാലൈഃ— അധോമയൂഖൈഃ— നേത്രൈഃ (അ-ന-തൃ-ബ) ലക്ഷീകൃതഘ്രാണം (അ-പു-ദ്വി-ഏ).

അന്വയാർത്ഥം— അങ്ങിനെ ഇരുന്ന ത്ര്യംബകൻ. കിഞ്ചിൽപ്രകാശസ്തിമിതോഗ്രതാരങ്ങളായി ഭ്രൂവിക്രിയയിങ്കൽ വിരതപ്രസംഗങ്ങളായി അവിസ്പന്ദിതപക്ഷ്മമാലങ്ങളായി അധോമുഖങ്ങളായിരിക്കുന്ന നേത്രങ്ങളെക്കൊണ്ടു ലക്ഷീകൃതഘ്രാണനായിരുന്നു.

പരിഭാഷ— കിഞ്ചിൽപ്രകാശസ്തിമിതോഗ്രതാരങ്ങൾ=കിഞ്ചി

ൽപ്രകാശങ്ങളായ സ്തിമിതങ്ങളായി ഉഗ്രങ്ങളായിരിക്കുന്ന താരകങ്ങളോടുകൂടിയവ. കിഞ്ചിൽപ്രകാശങ്ങൾ=അല്പമായ പ്രകാശത്തോടുകൂടിയവ- സ്തിമിതങ്ങൾ=നിശ്ചലങ്ങൾ- ഉഗ്രങ്ങൾ=രൂക്ഷങ്ങൾ- താരകങ്ങൾ=കനീനികകൾ. (കൃഷ്ണമണികൾ) ഭ്രൂവിക്രിയാ ഭ്രൂക്കളുടെ വിക്രിയാ- ഭ്രൂക്കൾ=പുരികങ്ങൾ വിക്രിയ=വികാരം- വിരതപ്രസംഗങ്ങൾ=വിരതമായിരിക്കുന്ന പ്രസംഗത്തോടുകൂടിയവ. വിരതം=വിരമിച്ചത- വിരമിക്ക=നിവൎത്തിപ്പിക്ക- പ്രസംഗം=സംബന്ധം- അവിസ്പന്ദിതപക്ഷ്മമാലങ്ങൾ=അവിസ്പന്ദിതങ്ങളായിരിക്കുന്ന പക്ഷ്മമാലകളോടു കൂടിയവ- അവിസ്പന്ദിതങ്ങൾ=ഇളകാത്തവ- പക്ഷ്മമാലകൾ=പക്ഷ്മങ്ങളുടെമാലകൾ- പക്ഷ്മങ്ങൾ=രോമങ്ങൾ- മാലകൾ=സമൂഹങ്ങൾ- അധോമയൂഖങ്ങൾ=അധോമുഖങ്ങളായിരിക്കുന്ന മയൂഖങ്ങളോടു കൂടിയവ- അധോമുഖങ്ങൾ=കീഴ്പോട്ടു മുഖങ്ങളോടു കൂടിയവ- മയൂഖങ്ങൾ=രശ്മികൾ- നേത്രങ്ങൾ=കണ്ണുകൾ- ലക്ഷീകൃതഘ്രാണൻ=ലക്ഷീകൃതമായിരിക്കുന്ന ഘ്രാണത്തോടു കൂടിയവൻ- ലക്ഷീകൃതം=ലക്ഷീകരിക്കപ്പെട്ടതു. ലക്ഷീകരിക്ക=ദൃഷ്ടിവിഷയമാക്കുക- ഘ്രാണം=മൂക്കു. (മൂക്കിന്റെ അഗ്രമെന്നഭിപ്രായം.)

൪൮. അവൃഷ്ടിസംരംഭമിവാംബുവാഹമപാമിവാധാരമനുത്തരംഗം। അന്തശ്ചരാണാംമരുതാംനിരോധാന്നിവാതനിഷ്കമ്പമിവപ്രദീപം॥

അന്വയം അന്തശ്ചരാണാം (അ-പു-ഷ-ബ) മരുതാം (ത-പു-ഷ-ബ) നിരോധാൽ (അ-പു-പ-ഏ) അവൃഷ്ടിസംരംഭം (അ-പു-ദ്വി-ഏ) അംബുവാഹം (അ-പു-ദ്വി-ഏ) ഇവ (അ) അനുത്തരംഗം (അ-പു-ദ്വി-ഏ) അപാം (പ-സ്ത്രീ-ഷ-ബ) ആധാരം (അ-പു-ദ്വി-ഏ) ഇവ (അ) നിവാതനിഷ്കമ്പം-പ്രദീപം (അ-പു-ദ്വി-ഏ) ഇവ (അ)-

അന്വയാൎത്ഥം——അങ്ങിനെ ഇരുന്ന ത്ര്യംബകൻ അന്തശ്ചരങ്ങളായിരിക്കുന്ന മരുത്തുകളുടെ നിരോധം ഹേതുവായിട്ടു അവൃഷ്ടിസംരംഭമായിരിക്കുന്ന അംബുവാഹമെന്നപോലെയും അനുത്തരംഗമായിരിക്കുന്ന അപ്പുകളുടെ ആധാരമെന്ന പോലെയും നിവാതനിഷ്കമ്പമായിരിക്കുന്നപ്രദീപം എന്നപോലെയുംസ്ഥിതനായിരുന്നു.

പരിഭാഷാ— അന്തശ്ചരങ്ങൾ=ഉള്ളിൽചരിക്കുന്നവ. ചരിക്ക=സഞ്ചരിക്ക- മരുത്തുകൾ=വായുക്കൾ- നിരോധം=പുറമുള്ളതടവ. അവൃഷ്ടിസംരംഭം=വൃഷ്ടിസംരംഭത്തോടുകൂടാത്തത- വൃഷ്ടിസം

രംഭം=വൃഷ്ടിയുടെ സംരംഭം- വൃഷ്ടി=വൎഷം- സംരംഭം=ആരംഭം- അംബുവാഹം=മെഘം- അനുത്തരംഗം=ഉത്തരംഗമല്ലാത്തത- ഉത്തരംഗം=ഉൽഭൂതങ്ങളായിരിക്കുന്ന തരംഗങ്ങളോടു കൂടിയത- ഉൽഭൂതങ്ങൾ=ഉൽഭവിച്ചവ- തരംഗങ്ങൾ=തിരമാലകൾ- അപ്പുകൾ ജലങ്ങൾ- ആധാരം=സ്ഥാനം- നിവാതനിഷ്കമ്പം=നിവാതം ഹെതുവായിട്ടു നിഷ്കമ്പം- നിവാതം=കാറ്റൊടു കൂടാതെയുള്ള പ്രദെശം- നിഷ്കമ്പം=കമ്പത്തൊടു കൂടാത്തത്, കമ്പം=ഇളക്കം- പ്രദീപം=വിളക്ക-

൫൦- കപാലനെത്രാന്തരലബ്ധമാൎഗ്ഗൈൎജ്യൊതിഃപ്രരൊഹൈരുദിതൈശ്ശിരസ്തഃ । മൃണാളസൂത്രാധികസൌകുമാൎയ്യാൻബാലസ്യ രശ്മീൻ ഗ്ലപയന്തമിന്ദൊഃ ॥

അന്വയം — കപാലനെത്രാന്തരലബ്ധമാൎഗ്ഗൈഃ (അ-പു തൃ-ബ) ശിരസ്തഃ (തസി-അ) ഉദിതൈഃ-ജ്യൊതിഃപ്രരൊഹൈഃ (അ-പു-തൃ-ബ) മൃണാളസൂത്രാധികസൌകുമാൎയ്യാൻ (അ-പു-ദ്വി-ബ) ബാലസ്യ (അ-പു-ഷ-ഏ) ഇന്ദൊഃ (ഉ-പു ഷ-ഏ) രശ്മീൻ (ഇ-പു-ദ്വി-ബ) ഗ്ലപയന്തം (ത-പു ദ്വി-ഏ)-

അന്വയാൎത്ഥം അങ്ങിനെ ഇരുന്ന ത്ര്യംബകൻ. കപാലനെത്രാന്തരലബ്ധമാൎഗ്ഗങ്ങളായി ശിരസ്സിങ്കൽനിന്നു ഉദിതങ്ങളായിരിക്കുന്ന ജ്യൊതിഃപ്രരൊഹങ്ങൾകൊണ്ടു മൃണാളസൂത്രാധികസൌകുമാൎയ്യങ്ങളായിരിക്കുന്ന ബാലനായിരിക്കുന്ന ഇന്ദുവിന്റെ രശ്മികളെ ഗ്ലപയന്നായിരുന്നു.

പരിഭാഷാ- കപാലനെത്രാന്തരലബ്ധമാൎഗ്ഗങ്ങൾ=കപാലനെത്രാന്തരങ്ങളുടെ ലബ്ധമാൎഗ്ഗങ്ങൾ- കപാലനെത്രാന്തരം=കപാലനെത്രങ്ങളുടെ അന്തരം- കപാലനെത്രങ്ങൾ=കപാലത്തിന്റെ നെത്രങ്ങൾ- കപാലം=ബ്രഹ്മശിരസ്സിന്റെ ഓട- നെത്രങ്ങൾ=കണ്ണുകൾ- അന്തരം=സുഷിരം- ലബ്ധമാൎഗ്ഗങ്ങൾ=ലബ്ധമായിരിക്കുന്ന മാൎഗ്ഗത്തൊടു കൂടിയവ- ലബ്ധം=ലഭിക്കപ്പെട്ടത- മാൎഗ്ഗം=വഴി- ശിരസ്സു=മൂൎദ്ധാവ- ഉദിതങ്ങൾ=ഉൽഗമിച്ചവ- ജ്യൊതിഃപ്രരൊഹങ്ങൾ=ജ്യൊതിസ്സുകളുടെ പ്രരൊഹങ്ങൾ- ജ്യൊതിസ്സുകൾ=തെജസ്സുകൾ- പ്രരൊഹങ്ങൾ=മുളകൾ- മൃണാളസൂത്രാധികസൌകുമാൎയ്യങ്ങൾ=മൃണാളസൂത്രാധികമായിരിക്കുന്ന സൌകുമാൎയ്യത്തൊടു കൂടിയവ- മൃണാളസൂത്രാധികം=മൃണാളസൂത്രത്തെക്കാൾ അധികം- മൃണാളസൂത്രം=മൃണാളത്തിന്റെ സൂത്രം- മൃണാളം=താമരവളയം- സൂത്രം=നൂല- സൌകുമാൎയ്യം=മാൎദ്ദവം- ബാലനായിരിക്കുന്ന ഇന്ദു=ബാലചന്ദ്രൻ- ഗ്ലപയൻ=ഗ്ലപിപ്പിച്ചിയങ്ങുന്നവൻ ഗ്ലപി

ച്ചിക്ക=വാട്ടുക-

൫൦- മനോനവദ്വാരനിഷിദ്ധവൃത്തിഹൃദിവ്യവസ്ഥാപ്യസമാധിവശ്യം। യമക്ഷരംക്ഷേത്രവിദോവിദുസ്തമാത്മാനമാത്മന്യവലോകയന്തം॥

അന്വയം— നവദ്വാരനിഷിദ്ധവൃത്തി (ഇ-ന-ദ്വി-ഏ) സമാധിവശ്യം (അ-ന-ദ്വി-ഏ) മനഃ (സ-ന-ദ്വി-ഏ) ഹൃദി (ദ-ന-സ-ഏ) വ്യവസ്ഥാപ്യ (ല്യ-അ) ക്ഷേത്രവിദഃ (ദ-പു-പ്ര-ബ) യം (യച്ഛ-പു-ദ്വി-ഏ) അക്ഷരം (അ-പു-ദ്വി-ഏ) വിദുഃ (ലട്ട-പ-പ-പ്ര-പു-ബ) തം (തച്ഛ-പു-ദ്വി-ഏ) ആത്മാനം (ന-പു-ദ്വി-ഏ) ആത്മനി (ന-പു-സ-ഏ) അവലോകയന്തം (ത-പു ദ്വി-ഏ)

അന്വയാൎത്ഥം— അങ്ങിനെ ഇരുന്ന ത്ര്യംബകൻ. നവദ്വാരനിഷിദ്ധവൃത്തിയായി സമാധിവശ്യമായിരിക്കുന്ന മനസ്സിനെ ഹൃത്തിങ്കൽ വ്യവസ്ഥാപിച്ചിട്ടു ക്ഷേത്രവിത്തുകൾ യാവനൊരുത്തനെ അക്ഷരനെന്നറിയുന്നുവൊ ആ ആത്മാവിനെ ആത്മാവിങ്കൽ അവലോകയന്നായിരുന്നു.

പരിഭാഷാ— നവദ്വാരനിഷിദ്ധവൃത്തി=നവദ്വാരങ്ങളിൽനിന്ന നിഷിദ്ധയായിരിക്കുന്ന വൃത്തിയൊടു കൂടിയത- നവദ്വാരങ്ങൾ=ഒമ്പതു ദ്വാരങ്ങൾ- നിഷിദ്ധാ=നിഷെധിക്കപ്പെട്ടത- നിഷെധിക്ക=നിവാരണംചെയ്ക- വൃത്തി=സഞ്ചാരം- സമാധിവശ്യം=സമാധി ഹെതുവായിട്ടു വശ്യം- സമാധി=പ്രണിധാനം- വശ്യം=അധീനം- ഹൃത്ത=ഹൃദയം- വ്യവസ്ഥാപിക്ക=സ്ഥിരമാക്കുക- ക്ഷെത്രവിത്തുകൾ=ക്ഷെത്രസംബന്ധിയായ അറിവുള്ളവർ- ക്ഷെത്രസംബന്ധി=ശരീരസംബന്ധി- (ക്ഷെത്രക്ഷെത്രജ്ഞന്മാരുടെ സ്വരൂപത്തെ അറിയുന്നവർ എന്ന താല്പൎയ്യം)- അക്ഷരൻ=അവിനാശി- (നാശമില്ലാത്തവൻ) ആത്മാവ=പരമാത്മാവ- ആത്മാവ=താൻ- അവലൊകയൻ അവലൊകനം ചെയ്തിയങ്ങുന്നവൻ- അവലൊകനംചെയ്ക=ദൎശിക്ക-

൫൧- സ്മരസ്തഥാഭൂതമയുഗ്മനെത്രംപശ്യന്നദൂരാന്മനസാപ്യധൃഷ്യം। നാലക്ഷയൽസാധ്വസസന്നഹസ്തസ്സ്രസ്തംശരംചാപമപിസ്വഹസ്താൽ॥

അന്വയം—സ്മരഃ (അ-പു-പ്ര-ഏ) തഥാഭൂതം (അ-പു-ദ്വി-ഏ) മനസാ (സ-ന-തൃ-ഏ) അപി (അ) അധൃഷ്യം (അ-പു-ദ്വി-ഏ) അയുഗ്മനെത്രം (അ-പു-ദ്വി-ഏ) അദൂരാൽ (അ-ന-പ-ഏ) പശ്യൻ (ത-പു-പ്ര-ഏ) സാധ്വസസന്നഹസ്തഃ (അ-

പു-പ്ര-ഏ) സ്വഹസ്താൽ (അ-പു-പ-ഏ) സ്രസ്തം-ശരം- ചാപം (അ-പു-ദ്വി-ഏ) അപി (അ) ന (അ) അലക്ഷയൽ (ലങ്-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— സ്മരൻ തഥാഭൂതനായി മനസ്സുകൊണ്ടും അധൃഷ്യനായിരിക്കുന്ന അയമ്പകനേത്രനെ അദൂരത്തിങ്കൽ പശ്യനായി സാദ്ധ്വസസന്നഹസ്തനായിട്ടു സ്വഹസ്തത്തിങ്കൽ നിന്നു സ്രസ്തമായിരിക്കുന്ന ശരത്തെയും ചാപത്തെയും ലക്ഷിച്ചില്ല.

പരിഭാഷാ— സ്മരൻ=കാമദേവൻ- തഥാഭൂതൻ=അപ്രകാരം ഭവിച്ചവൻ- അധൃഷ്യൻ=ധൃഷ്യനല്ലാത്തവൻ- ധൃഷ്യൻ=ധൎഷിക്കപ്പെടുവാൻ ശക്യൻ- ധൎഷിക്ക=അഭിഭവിക്ക- അയമ്പകനേത്രൻ=പരമേശ്വരൻ- അദൂരം=സമീപം- പശ്യൻ=ദൎശിച്ചിരിക്കുന്നവൻ- ദൎശിക്ക=കാണുക- സാദ്ധ്വസസന്നഹസ്തൻ=സാദ്ധ്വസസന്നങ്ങളായിരിക്കുന്ന ഹസ്തങ്ങളോടു കൂടിയവൻ- സാദ്ധ്വസസന്നങ്ങൾ=സാദ്ധ്വസം ഹേതുവായിട്ടു സന്നങ്ങൾ- സാദ്ധ്വസം=ഭയം- സന്നങ്ങൾ=തളൎന്നവ- ഹസ്തങ്ങൾ=കൈകൾ- സ്രസ്തം=സ്രംസിച്ചത- സ്രംസിക്ക=വീഴുക- ശരം=അസ്ത്രം- ചാപം=വില്ലു- ലക്ഷിക്ക=അറിക-

ശ്ലോ— നിൎവ്വാണഭൂയിഷ്ഠമഥാസ്യ വീൎയ്യം സന്ധുക്ഷയന്തീവ വപുൎഗ്ഗുണേന । അനുപ്രയാതാ വനദേവതാഭ്യാമദൃശ്യത സ്ഥാവരരാജകന്യാ ॥

അന്വയം— അഥ (അ) നിൎവ്വാണഭൂയിഷ്ഠം (അ-ന-ദ്വി-ഏ) അസ്യ (ഇദംശ-പു-ഷ-ഏ) വീൎയ്യം (അ-ന-ദ്വി-ഏ) വപുൎഗ്ഗുണേന (അ-പു-തൃ-ഏ) സന്ധുക്ഷയന്തീ (ഗരം-സ്ത്രീ-പ്ര-ഏ) ഇവ (അ) വനദേവതാഭ്യാം (ആ-സ്ത്രീ-തൃ-ദ്വി) അനുപ്രയാതാ-സ്ഥാവരരാജകന്യാ (ആ-സ്ത്രീ-പ്ര-ഏ) അദൃശ്യത (ലങ്-ആ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— അനന്തരം നിൎവ്വാണഭൂയിഷ്ഠമായിരിക്കുന്ന ഇവന്റെ വീൎയ്യത്തെ വപുൎഗ്ഗുണംകൊണ്ടു സന്ധുക്ഷയന്തിയോ എന്നു തോന്നുമാറിരിക്കുന്നവളായി വനദേവതമാരാൽ അനുപ്രയാതയായിരിക്കുന്ന സ്ഥാവരരാജകന്യാ ദൎശിക്കപ്പെട്ടു.

പരിഭാഷാ— നിൎവ്വാണഭൂയിഷ്ഠം=നിൎവ്വാണമായിരിക്കുന്ന ഭൂയിഷ്ഠത്തോടുകൂടിയത- നിൎവ്വാണം=കെട്ടത- ഭൂയിഷ്ഠം=അധികാംശം- ഇവൻ=കാമദേവൻ- വീൎയ്യം=ഉത്സാഹവിശേഷം- വപുൎഗ്ഗുണം=സൌന്ദൎയ്യം- സന്ധുക്ഷയന്തീ=സന്ധുക്ഷിപ്പിച്ചിരിക്കുന്നവൾ- സന്ധുക്ഷിപ്പിക്ക=ദീപിപ്പിക്ക- വനദേവതമാർ=

തന്റെ സഖിമാരായ രണ്ടു വനദേവതമാർ- അനുപ്രയാതാ=അനുപ്രയാണം ചെയ്യപ്പെട്ടവൾ- അനുപ്രയാണം ചെയ്ക=അനുഗമിക്ക- സ്ഥാവരരാജകന്യാ=പാൎവ്വതീ-ദൃശ്യ=കാണുക-

൫൩. അശോകനിൎഭത്സിതപത്മരാഗമാകൃഷ്ടഹേമദ്യുതികൎണ്ണികാരം । മുക്താകലാപീകൃതസിന്ദുവാരം വസന്തപുഷ്പാഭരണം വഹന്തീ॥

അന്വയം—അശോകനിൎഭത്സിതപത്മരാഗം- ആകൃഷ്ടഹേമദ്യുതികൎണ്ണികാരം- മുക്താകലാപീകൃതസിന്ദുവാരം- വസന്തപുഷ്പാഭരണം(അ-ന-ദ്വി-ഏ)വഹന്തീ(ഇ-ന്ത-സ്ത്രീ-പ്ര-ഏ)-

അന്വയാൎത്ഥം- അങ്ങിനെ ഇരുന്ന സ്ഥാവരരാജകന്യാ- അശോകനിൎഭത്സിതപത്മരാഗമായി ആകൃഷ്ടഹേമദ്യുതി കൎണ്ണികാരമായി മുക്താകലാപീകൃതസിന്ദുവാരമായിരിക്കുന്ന വസന്തപുഷ്പാഭരണത്തെ വഹന്തിയായിരുന്നു.

പരിഭാഷാ— അശോകനിൎഭത്സിതപത്മരാഗം=അശോകനിൎഭത്സിതമായിരിക്കുന്ന പത്മരാഗത്തോടു കൂടിയത= അശോകനിൎഭത്സിതം=അശോകംകൊണ്ടു നിൎഭത്സിതം- അശോകം=അശോകകുസുമം-നിൎഭത്സിതം=നിൎഭത്സിക്കപ്പെട്ടത- നിൎഭത്സിക്ക=നിന്ദിക്ക- പത്മരാഗം=പത്മരാഗരത്നം- ആകൃഷ്ടഹേമദ്യുതികൎണ്ണികാരം= ആകൃഷ്ടഹേമദ്യുതിയായിരിക്കുന്ന കൎണ്ണികാരത്തോടു കൂടിയത- ആകൃഷ്ടഹേമദ്യുതി=ആകൃഷ്ടയായിരിക്കുന്ന ഹേമദ്യുതിയോടു കൂടിയത- ആകൃഷ്ടാ=ആക്രോശിക്കപ്പെട്ടത- ആക്രോശിക്ക=നിന്ദിക്ക- ഹേമദ്യുതി=ഹേമത്തിന്റെ ദ്യുതി- ഹേമം=സ്വൎണ്ണം- ദ്യുതി=കാന്തി-കൎണ്ണികാരം=കൎണ്ണികാരകുസുമം- മുക്താകലാപീകൃതസിന്ദുവാരം=മുക്താകലാപീകൃതമായിരിക്കുന്ന സിന്ദുവാരത്തോടുകൂടിയത- മുക്താകലാപീകൃതം=മുക്താകലാപമാക്കപ്പെട്ടത-മുക്താകലാപം=മുക്തകളുടെ കലാപം- മുക്തകൾ=മുത്തുകൾ- കലാപം=സമൂഹം- സിന്ദുവാരം സിന്ദുവാരകുസുമം- (കരുനൊച്ചിപ്പൂവ) വസന്തപുഷ്പാഭരണം=വസന്തപുഷ്പങ്ങൾ കൊണ്ടുള്ള ആഭരണം- വസന്തപുഷ്പങ്ങൾ=വസന്തത്തിങ്കലുണ്ടാകുന്ന പുഷ്പങ്ങൾ- വസന്തം=വസന്തമെന്ന ഋതു- പുഷ്പങ്ങൾ=പൂക്കൾ- വഹന്തീ=വഹിച്ചിരിക്കുന്നവൾ- വഹിക്ക=ധരിക്ക-

൫൪- ആവൎജ്ജിതാകിഞ്ചിദിവസ്തനാഭ്യാം വാസോവസാനാതരുണാൎക്കരാഗം । സുജാതപുഷ്പസ്തബകാവനമ്രാസഞ്ചാരിണീപല്ലവിതാലതേവ॥

അന്വയം— സ്തനാഭ്യാം (അ-പു-തൃ-ദ്വി) കിഞ്ചിൽ- ഇവ

(അ) ആവൎജ്ജിതാ (ആ-സ്ത്രീ-പ്ര-ഏ) തരുണാൎക്കരാഗം (അ-ന-ദ്വി-ഏ) വാസഃ (സ-ന-ദ്വി-ഏ) വസാനാ (ആ-സ്ത്രീ-പ്ര-ഏ) സുജാതപുഷ്പസ്തബകാവനമ്രാ (ആ-സ്ത്രീ-പ്ര-ഏ) സഞ്ചാരിണീ (ഈ-സ്ത്രീ-പ്ര-ഏ) പല്ലവിതാ- ലതാ (ആ-സ്ത്രീ-പ്ര-ഏ) ഇവ (അ)-

അന്വയാൎത്ഥം — അങ്ങിനെ ഇരുന്ന സ്ഥാവരരാജകന്യാ- സ്തനങ്ങൾ ഹേതുവായിട്ടു അല്പമാകുംവണ്ണം ആവൎജ്ജിതയായിട്ടും തരുണാൎക്കരാഗമായിരിക്കുന്നവാസസ്സിനെ വസാനയായിട്ടും സുജാതപുഷ്പസ്തബകാവനമ്രയായി സഞ്ചാരിണിയായി പല്ലവിതയായിരിക്കുന്ന ലതയൊ എന്നതൊന്നുമാറായിട്ടുമിരുന്നു-

പരിഭാഷാ——— സ്തനങ്ങൾ=കുചങ്ങൾ- ആവൎജ്ജിതാ=ആവൎജ്ജിച്ചവൾ- ആവൎജ്ജിക്ക=അവനമിക്ക- (താഴുക) തരുണാൎക്കരാഗം=തരുണാൎക്കന്റെ രാഗംപോലെ ഇരിക്കുന്നരാഗത്തൊടുകൂടിയത- തരുണാൎക്കൻ=ബാലാദിത്യൻ രാഗം=ചുവപ്പു- വാസസ്സ=വസ്ത്രം-. സുജാതപുഷ്പസ്തബകാവനമ്രാ=സുജാതപുഷ്പസ്തബകങ്ങൾ ഹേതുവായിട്ടു അവനമ്രാ- സുജാതപുഷ്പസ്തബകങ്ങൾ= സുജാതങ്ങളായിരിക്കുന്ന പുഷ്പസ്തബകങ്ങൾ- സുജാതങ്ങൾ= ശോഭനമാകുംവണ്ണം ജനിച്ചവ- പുഷ്പസ്തബകങ്ങൾ=പൂക്കുലകൾ- അവനമ്രാ=അവനമിച്ചത- അവനമിക്ക=താഴുക- സഞ്ചാരിണീ=സഞ്ചരിക്കുന്നത- പല്ലവിതാ=സഞ്ജാതങ്ങളായിരിക്കുന്ന പല്ലവങ്ങളൊടുകൂടിയത- സഞ്ജാതങ്ങൾ=നല്ലവണ്ണം ഉണ്ടായവ- പല്ലവങ്ങൾ=തളിരുകൾ- ലതാ=വള്ളി-

ശ്ലൊ- സ്രസ്താംനിതംബാദവലംബമാനാപുനഃപുനഃകെസരദാമകാഞ്ചീം । ന്യാസീകൃതാംസ്ഥാനവിദാസ്മരെണമൌൎവ്വീംദ്വിതീയാമിവകാൎമ്മുകസ്യ ॥

അന്വയം—സ്ഥാനവിദാ (ദ-പു-തൃ-ഏ) സ്മരെണ (അ-പു-തൃ-ഏ) ന്യാസീകൃതാം-ദ്വിതീയാം (ആ-സ്ത്രീ-ദ്വി-ഏ) കാൎമ്മുകസ്യ (അ-ന-ഷ-ഏ) മൌൎവ്വീം (ഈ-സ്ത്രീ-ദ്വി-ഏ) ഇവ (അ) നിതംബാൽ (അ-പു-പ-ഏ) സ്രസ്താം (ആ-സ്ത്രീ-ദ്വി-ഏ) കെസരദാമകാഞ്ചീം (ഈ-സ്ത്രീ ദ്വി-ഏ) പുനഃ-പുനഃ (അ) അവലംബമാനാ (ആ-സ്ത്രീ-പ്ര-ഏ)

അന്വയാൎത്ഥം — അങ്ങിനെ ഇരുന്ന സ്ഥാവരരാജകന്യാ സ്ഥാനവിത്തായിരിക്കുന്ന സ്മരനാൽ ന്യാസീകൃതയായി ദ്വിതീയയായിരിക്കുന്ന കാൎമ്മുകത്തിന്റെ മൌൎവ്വിയെൊ എന്നതൊന്നുമാറിക്കുന്നതായി നിതംബത്തിങ്കൽനിന്നു സ്രസ്തയായിരിക്കുന്ന

കെസരദാമകാഞ്ചിയെ പിന്നെയുംപിന്നെയും അവലംബമാനയാ യിരുന്നു.

പരിഭാഷാ—— സ്ഥാനവിൽ=സ്ഥാനത്തെഅറിയുന്നവൻ- സ്ഥാനം=പ്രദെശം- (നിക്ഷെപയൊഗ്യമായ സ്ഥലമെന്ന സാരം) സ്മരൻ=കാമദെവൻ- ന്യാസികൃതാ=ന്യാസമാക്കിചെയ്യപ്പെട്ടത- ന്യാസം=ആവശ്യമാകുമ്പൊൾ ഉപകരിപ്പാനായി നല്ല സ്ഥലത്തിങ്കൽ സൂക്ഷിച്ചുവെക്കപ്പെട്ടധനം- ദ്വിതീയാം= രണ്ടാമത്തെത- കാൎമ്മുകം=വില്ല- മൌൎവ്വീ=ഞാണ- നിതംബം=അരക്കെട്ടിന്റെ പിൻപുറം- സ്രസ്താം=സ്രംസിച്ചത- സ്രംസിക്ക= കിഴിയുക- കെസരദാമകാഞ്ചി=കെസരദാമമാകുന്നകാഞ്ചി- കെസരദാമം= കെസരങ്ങൾകൊണ്ടുള്ള ദാമം- കെസരങ്ങൾ=കെസരകുസുമങ്ങൾ (ഇരഞ്ഞിപ്പൂക്കൾ)ദാമം=മാലാ- കാഞ്ചീ=അരഞാ ൺ- അവലംബമാനാ= അവലംബിച്ചിയങ്ങുന്നവൾ- അവലംബിക്ക=താങ്ങുക-

൫൩- സുഗന്ധിനിശ്വാസവിവൃദ്ധതൃഷ്ണംബിംബാധരാസന്നചരംദ്വിരെഫം। പ്രതിക്ഷണംസംഭ്രമലൊലദൃഷ്ടിൎല്ലീലാരവിന്ദെനനിവാരയന്തീ॥

അന്വയം—— സുഗന്ധിനിശ്വാസവിവൃദ്ധതൃഷ്ണം- ബിംബാധരാസന്നചരം- ദ്വിരെഫം (അ-പു-ദ്വി-ഏ) പ്രതിക്ഷണം (അ) സംഭ്രമലൊലദൃഷ്ടിഃ (ഇ-സ്ത്രീ-പ്ര-ഏ) ലീലാരവിന്ദെന (അ-ന-തൃ-ഏ) നിവാരയന്തീ (ഈ-സ്ത്രീ-പ്ര-ഏ)-

അന്വയാൎത്ഥം— അങ്ങിനെ ഇരുന്ന സ്ഥാവരരാജകന്യാ- സുഗന്ധിനിശ്വാസവിവൃദ്ധതൃഷ്ണമായി ബിംബാധരാസന്നചരമായിരിക്കുന്ന ദ്വിരെഫത്തെ ക്ഷണന്തൊറും ക്ഷണന്തൊറും സംഭ്രമലൊലദൃഷ്ടിയായിട്ട ലീലാരവിന്ദംകൊണ്ട നിവാരയന്തിയായിരുന്നു.

പരിഭാഷാ—— സുഗന്ധിനിശ്വാസവിവൃദ്ധതൃഷ്ണം= സുഗന്ധിനിശ്വാസത്തിങ്കൽ വിവൃദ്ധതൃഷ്ണം- സുഗന്ധിനിശ്വാസം=സുഗന്ധിയായിരിക്കുന്ന നിശ്വാസം- സുഗന്ധി=സുഗന്ധംഉള്ളത- സുഗന്ധം=നല്ലഗന്ധം- നിശ്വാസം=ശ്വാസവായു- വിവൃദ്ധതൃഷ്ണം=വിവൃദ്ധയായിരിക്കുന്ന തൃഷ്ണയൊടുകൂടിയത- വിവൃദ്ധാ=വിശെഷെണവൎദ്ധിച്ചത- വൎദ്ധിക്ക=വളരുക- തൃഷ്ണാ=ആഗ്രഹം- ബിംബാധരാസന്നചരം=ബിംബാധരാസന്നത്തിങ്കൽ ചരിക്കുന്നത- ബിംബാധരാസന്നം=ബിംബാധരത്തിന്റെ ആസന്നം- ബിംബാധരം=ബിംബംപൊലെ ഇരി

കുന്ന അധരം— ബിംബം=തൊണ്ടിപ്പഴം— അധരം=ചുണ്ട— ആസന്നം=സമീപം— ചരിക്ക=സഞ്ചരിക്ക— ദ്വിരേഫം=വണ്ട— സംഭ്രമലോലദൃഷ്ടി=സംഭ്രമലോലയായിരിക്കുന്ന ദൃഷ്ടിയോടു കൂടിയവൾ— സംഭ്രമലോലാ=സംഭ്രമംഹേതുവായിട്ടുലോലാ— ലോലാ=ഇളകുന്നത— ദൃഷ്ടി=കണ്ണ— ലീലാരവിന്ദം=കളിത്താമരപ്പൂവ്വ— നിവാരയന്തി=നിവാരണംചെയ്യിയുന്നവൾ— നിവാരണം ചെയ്ക=തടുക്കുക—

൬൨— താംവീക്ഷ്യസൎവ്വാവയവാനവദ്യാംരതെരപിഹ്രീതിമിവാദധാനാം ‖ ജിതെന്ദ്രിയെശൂലിനിപുഷ്പധന്വാസ്വകൎമ്മസിദ്ധിം പുനരാശശംസ ‖

അന്വയം— സൎവ്വാവയവാനവദ്യാം (ആ-സ്ത്രീ-ദ്വി-ഏ) രതെഃ (ഇ-സ്ത്രീ-ഷ-ഏ) അപി (അ) ഹ്രീതിം (ഇ-സ്ത്രീ-ദ്വി-ഏ) ആദധാനാം (ആ-സ്ത്രീ ദ്വി-ഏ) ഇവ (അ) താം (തച്ഛ-സ്ത്രീ-ദ്വി-ഏ) വീക്ഷ്യ (ല്യ-അ) പുഷ്പധന്വാ (ന-പു-പ്ര-ഏ) ജിതെന്ദ്രിയെ (അ-പു-സ-ഏ) ശൂലിനി (ന-പു-സ-ഏ) സ്വകൎമ്മസിദ്ധിം (ഇ-സ്ത്രീ-ദ്വി-ഏ) പുനഃ (അ) ആശശംസ (ലിട്ട-പ-പ-പ്ര-പു-ഏ)—

അന്വയാൎത്ഥം— സൎവ്വാവയവാനവദ്യയായി രതിക്കും ഹ്രീതിയെ ആദധാനയൊ എന്ന താന്നുമാറായിരിക്കുന്ന അവളെ വീക്ഷിച്ചിട്ടു പുഷ്പധന്വാവ ജിതെന്ദ്രിയായിരിക്കുന്ന ശൂലിയിങ്കൽ സ്വകൎമ്മസിദ്ധിയെ പിന്നെയും ആശംസിച്ചു.

പരിഭാഷ —— സൎവ്വാവയവാനവദ്യാ=സൎവ്വാവയവങ്ങളിൽ അനവദ്യാ— സൎവ്വാവയവങ്ങൾ=സൎവ്വങ്ങളായിരിക്കുന്ന അവയവങ്ങൾ— സൎവ്വങ്ങൾ=ഒട്ടൊഴിയാതെ ഉള്ളവ— അനവദ്യാ=നിൎദ്ദോഷാ— (ദോഷത്തോടുകൂടാത്തവൾ) രതി=രതീദെവി— ഹ്രീതി=സന്തോഷം— ആദധാനാ=ആധാനംചെയ്യിയുന്നവൾ— ആധാനംചെയ്ക=ഉണ്ടാക്കുക— അവൾ=പാൎവ്വതീ— വീക്ഷിക്ക=കാണക— പുഷ്പധന്വാവ=കാമദെവൻ— ജിതെന്ദ്രിയൻ=ജിതങ്ങളായിരിക്കുന്ന ഇന്ദ്രിയങ്ങളൊടുകൂടിയവൻ—ജിതങ്ങൾ=ജയിക്കപ്പെട്ടവ— ഇന്ദ്രിയങ്ങൾ=ചക്ഷുരാദികൾ— ശൂലി=പരമെശ്വരൻ— സ്വകൎമ്മസിദ്ധി=സ്വകൎമ്മത്തിന്റെ സിദ്ധി— സ്വകൎമ്മം=തന്റെ കൎമ്മം— കൎമ്മം=വ്യാപാരം— സിദ്ധി=സാഫല്യം— (ഫലമെന്നസാരം) ആശംസിക്ക=സംഭാവനംചെയ്ക— (ഭവിക്കുമെന്ന വിചാരിക്കുകയെന്നസാരം).

൬൩— ഭവിഷ്യതഃപത്യുരുമാചശംഭൊസ്സമാസസാദപ്രതിഹാര

രഭൂമിം സയോഗാൽസപാന്തഃപരമാത്മസംജ്ഞം ദൃഷ്ട്വാപരംജ്യോതി രുപാരരാമ॥

അന്വയം —— ഉമാ (ആ-സ്ത്രീ-പ്ര-ഏ) ച (അ) പത്യുഃ (ഇ-പു-ഷ-ഏ) ഭവിഷ്യതഃ (ത-പു-ഷ-ഏ) ശംഭോഃ (ഉ-പു-ഷ-ഏ) പ്രതിഹാരഭൂമിം (ഇ-സ്ത്രീ-ദ്വി-ഏ) സമാസസാദ (ലിട്ട-പ-പ-പ്ര-പു-ഏ) സഃ (തച്ഛ-പു-പ്ര-ഏ) ച (അ) അന്തഃ (അ) പരമാത്മസംജ്ഞം (അ-ന-ദ്വി-ഏ) പരം (അ-ന-ദ്വി-ഏ) ജ്യോതിഃ (സ-ന-ദ്വി-ഏ) ദൃഷ്ട്വാ (ക്ത്വാ-അ) യോഗാൽ (അ-പു-പ-ഏ) ഉപാരരാമ (ലിട്ട-പ-പ-പ്ര-പു-ഏ)-

അന്വയാൎത്ഥം — ഉമയും പതിയായി ഭവിഷ്യനായിരിക്കുന്ന ശംഭുവിന്റെ പ്രതിഹാരഭൂമിയെ സമാസാദിച്ചു. അവനും അന്തൎഭാഗത്തിങ്കൽ പരമാത്മസംജ്ഞമായി പരമായിരിക്കുന്ന ജ്യോതിസ്സിനെ ദശിച്ചിട്ട യോഗത്തിങ്കൽനിന്ന ഉപാരമിച്ചു.

പരിഭാഷാ — ഉമാ=പാൎവ്വതീ- പതി=ഭൎത്താവ-ഭവിഷ്യൻ ഭവിപ്പാൻ പൊകുന്നവൻ- ശംഭു=പരമെശ്വരൻ- പ്രതിഹാരഭൂമി വാസദ്വാരപ്രദെശം- സമാസാദിക്ക=പ്രാപിക്ക- അവൻ=പരമെശ്വരൻ- അന്തൎഭാഗം=ഉള്ള- പരമാത്മസംജ്ഞം=പരമാത്മാവെന്ന സംജ്ഞയൊട കൂടിയത- സംജ്ഞാ=പെര- പരം=മുഖ്യം- ജ്യോതിസ്സ=ബ്രഹ്മം- ദശിക്ക=കാണ്ക- യോഗം=ധ്യാനം- ഉപാരമിക്ക=നിവൎത്തിക്ക-

൫൯- തതൊഭുജംഗാധിപതെഃഫണാഗ്രൈരധഃകഥഞ്ചിദ്ധൃതഭൂമിഭാഗഃ। ശനൈഃകൃതപ്രാണവിമുക്തിരീശഃപൎയ്യങ്കബന്ധംനിബിഡംബിഭെദ॥

അന്വയം — തതഃ (അ) ഈശഃ (അ-പു-പ്ര-ഏ) ഭുജംഗാധിപതെഃ (ഇ-പു-ഷ-ഏ) ഫണാഗ്രൈഃ (ആ-സ്ത്രീ-തൃ-ബ) അധഃ (അ) കഥഞ്ചിൽ (അ) ധൃതഭൂമിഭാഗഃ (അ-പു-പ്ര-ഏ) ശനൈഃ (അ) കൃതപ്രാണവിമുക്തിഃ (ഇ-പു-പ്ര-ഏ) നിബിഡം-പൎയ്യങ്കബന്ധം (അ-പു-ദ്വി-ഏ) ബിഭെദ (ലിട്ട-പ-പ-പ്ര-പു-ഏ)-

അന്വയാൎത്ഥം — അനന്തരം ഈശൻ ഭുജംഗാധിപതിയുടെ ഫണങ്ങളാൽ അധൊഭാഗത്തിങ്കൽ പണിപ്പെട്ട ധൃതഭൂമിഭാഗനായി പതുക്കെ കൃതപ്രാണവിമുക്തിയായിട്ട നിബിഡമായിരിക്കുന്ന പൎയ്യങ്കബന്ധത്തെ ഭെദിച്ചു.

പരിഭാഷാ — ഈശൻ=പരമെശ്വരൻ- ഭുജംഗാധിപതി=അനന്തൻ- ഫണങ്ങൾ=പടങ്ങൾ- ധൃതഭൂമിഭാഗൻ=ധൃതമായിരിക്കുന്ന ഭൂമിഭാഗത്തൊട കൂടിയവൻ- ധൃതം=ധരിക്കപ്പെട്ടത- ഭൂമിഭാ

ഗം=ഭൂമിയുടെ ഭാഗം— (വാസസ്ഥാനമെന്നൎത്ഥം·) കൃതപ്രാണ
വിമുക്തി=കൃതയായിരിക്കുന്ന പ്രാണവിമുക്തിയോടു കൂടിയവൻ—
കൃതാ=ചെയ്യപ്പെട്ടത— പ്രാണവിമുക്തി=പ്രാണന്റെ വിമുക്തി—
പ്രാണൻ=പ്രാണവായു— വിമുക്തി=വിമൊചനം— നിബിഡാ=
ദൃഢം— പൎയ്യങ്കബന്ധം=വീരാസനബന്ധം— ഭേദിക്ക=അഴിക്കു
ക—

൬൦— തസ്മൈശശംസപ്രണിപത്യനന്ദീശുശ്രൂഷയാശൈല
സുതാമുപേതാം । പ്രവേശയാമാസചഭൎത്തുരേനാംഭ്രൂക്ഷേപമാത്രാ
നുമതപ്രവേശാം॥

അന്വയം— നന്ദീ (ന-പു-പ്ര-ഏ) തസ്മൈ (തദ്ശ-പു-ച-
ഏ) പ്രണിപത്യ (ല്യ-അ) ശുശ്രൂഷയാ (ആ-സ്ത്രീ-തൃ-ഏ) ഉപേ
താം— ശൈലസുതാം (ആ-സ്ത്രീ-ദ്വി-ഏ) ശശംസ (ലിട്ട-പ-പ-
പ്ര-പു-ഏ) ഭൎത്തുഃ(ഋ-പു-ഷ-ഏ) ഭ്രൂക്ഷേപമാത്രാനുമതപ്രവേ
ശാം (ആ-സ്ത്രീ-ദ്വി-ഏ) ഏനാം (ഇദംശ-സ്ത്രീ-ദ്വി-ഏ) പ്രവേ
ശയാമാസ (ലിട്ട-പ-പ-പ്ര-പു-ഏ) ച (അ)—

അന്വയാൎത്ഥം— നന്ദി അവനായിക്കൊണ്ടു പ്രണിപതിച്ചിട്ടു
ശുശ്രൂഷഹേതുവായിട്ടു ഉപേതയായിരിക്കുന്ന ശൈലസുതയെ
ശംസിച്ചു· ഭൎത്താവിന്റെ ഭ്രൂക്ഷേപമാത്രാനുമതപ്രവേശയായി
രിക്കുന്ന ഇവളെ പ്രവേശിപ്പിക്കയും ചെയ്തു·

പരിഭാഷാ— നന്ദി=നന്ദീശ്വരൻ— അവൻ=പരമേശ്വരൻ—
പ്രണിപതിക്ക=നമസ്കരിക്ക— ശുശ്രൂഷാ=പൂജാ— ഉപേതാ=ഉപ
ഗതാ— (സമീപത്തിങ്കൽ വന്നവൾ·) ശൈലസുതാ=പാൎവ്വതീ—
ശംസിക്ക=പറക— ഭൎത്താവ=സ്വാമി— (പരമേശ്വരനെന്ന സാ
രം·) ഭ്രൂക്ഷേപമാത്രാനുമതപ്രവേശാ=ഭ്രൂക്ഷേപമാത്രാനുമതമായി
രിക്കുന്ന പ്രവേശത്തോടു കൂടിയവൾ— ഭ്രൂക്ഷേപമാത്രാനുമതം=
ഭ്രൂക്ഷേപമാത്രംകൊണ്ടു അനുമതം— ഭ്രൂക്ഷേപമാത്രം=കേവലമാ
യിരിക്കുന്നഭ്രൂക്ഷേപം— ഭ്രൂക്ഷേപം=ഭ്രൂവിന്റെ ക്ഷേപം— ഭ്രൂ=ക
ണ്ണൂരികാ— ക്ഷേപം=ചലനം— (ഇളക്കൽ)· അനുമതം=അനുസൃ
തം— (അനുസരിക്കപ്പെട്ടത)· പ്രവേശം=അനുഗ്ഗമനം— ഇവൾ=
പാൎവ്വതീ— പ്രവേശിപ്പിക്ക=അകത്തു കടത്തുക—

൬൧— തസ്യാസ്സഖീഭ്യാംപ്രണിപത്യപൂൎവ്വംസ്വഹസ്തലൂനശ്ശി
ശിരാത്യയസ്യ । വ്യകീൎയ്യതത്ര്യംബകപാദമൂലെപുഷ്പോച്ചയഃപല്ല
വഭംഗഭിന്നഃ॥

അന്വയം— തസ്യാഃ(തദ്ശ-സ്ത്രീ-ഷ-ഏ)സഖീഭ്യാം(ഈ-സ്ത്രീ-
ച-ദ്വി) പൂൎവ്വം (അ) പ്രണിപത്യ (ല്യ-അ) സ്വഹസ്തലൂനഃ—

പല്ലവഭംഗഭിന്നഃ (അ-പു-പ്ര-ഏ) ശിശിരാത്യയസ്യ (അ-പു-ഷ-ഏ) പുഷ്പോച്ചയഃ(അ-പു-പ്ര-ഏ) ത്ര്യംബകപാദമൂലെ(അ-ന-സ-ഏ) വ്യകീൎയ്യത (ലങ്-ആ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— അവളുടെ സഖിമാരാൽ മുമ്പിൽ പ്രണിപതിച്ചിട്ട സ്വഹസ്തലൂനമായി പല്ലവഭംഗഭിന്നമായിരിക്കുന്ന ശിശിരാത്യയത്തിന്റെ പുഷ്പോച്ചയം ത്ര്യംബകപാദമൂലത്തിംകൽവികിരണം ചെയ്യപ്പെട്ടു.

പരിഭാഷാ— അവൾ=പാൎവ്വതീ— പ്രണിപതിക്ക=നമസ്കരിക്ക— സ്വഹസ്തലൂനം=സ്വഹസ്തങ്ങൾകൊണ്ടു ലൂനം— സ്വഹസ്തങ്ങൾ=തങ്ങളുടെ ഹസ്തങ്ങൾ. ഹസ്തങ്ങൾ=കൈകൾ— ലൂനം=ലവനം ചെയ്യപ്പെട്ടത— ലവനംചെയ്ക=അറക്കുക— പല്ലവഭംഗഭിന്നം=പല്ലവഭംഗങ്ങളൊടു കൂടിയത— പല്ലവഭംഗങ്ങൾ=പല്ലവങ്ങളുടെ ഭംഗങ്ങൾ— പല്ലവങ്ങൾ=തളിരുകൾ— ഭംഗങ്ങൾ=ഖണ്ഡങ്ങൾ— ശിശിരാത്യയം=വസന്തം— പുഷ്പോച്ചയം=പുഷ്പങ്ങളുടെ ഉച്ചയം— പുഷ്പങ്ങൾ=പൂക്കൾ— ഉച്ചയം=സമൂഹം ത്ര്യംബകപാദമൂലം=ത്ര്യംബകന്റെ പാദമൂലം— ത്ര്യംബകൻ=പരമെശ്വരൻ— പാദമൂലം=ചരണം— വികരണംചെയ്ക=വിക്ഷെപിക്ക— (ഇടുക)

ന്ന— ഉമാപിനീലാളകമദ്ധ്യശൊഭിവിസ്രംസയന്തീനവകൎണ്ണികാരം। ചകാരകൎണ്ണച്യുതപല്ലവെനമൂൎദ്ധ്നാപ്രണാമംവൃഷഭധ്വജായ॥

അന്വയം— ഉമാ (ആ-സ്ത്രീ-പ്ര-ഏ) അപി(അ) നീലാളകമദ്ധ്യശൊഭി (ന-ന-ദ്വി-ഏ) നവകൎണ്ണികാരം (അ-ന-ദ്വി-ഏ) വിസ്രംസയന്തീ (ഠരം-സ്ത്രീ-പ്ര-ഏ) കൎണ്ണച്യുതപല്ലവെന (അ-പു-തൃ-ഏ) മൂൎദ്ധ്നാ (ന-പു-തൃ-ഏ) വൃഷഭധ്വജായ (അ-പു-ച-ഏ) പ്രണാമം (അ-പു-ദ്വി-ഏ) ചക്രെ (ലിട്ട-ആ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— ഉമയും നീലാളകമദ്ധ്യശൊഭിയായിരിക്കുന്ന നവകൎണ്ണികാരത്തെ വിസ്രംസയന്തിയായിട്ട കൎണ്ണച്യുതപല്ലവമായിരിക്കുന്ന മൂൎദ്ധാവുകൊണ്ടു വൃഷഭധ്വജനായികൊണ്ടു പ്രണാമത്തെ ചെയ്തു.

പരിഭാഷാ— ഉമാ=പാൎവ്വതീ. നീലാളകമദ്ധ്യശൊഭി=നീലാളകമദ്ധ്യത്തിങ്കൽ ശൊഭിക്കുന്നത— നീലാളകമദ്ധ്യം=നീലാളകങ്ങളുടെ മദ്ധ്യം— നീലാളകങ്ങൾ=നീലങ്ങളായിരിക്കുന്ന അളകങ്ങൾ— നീലങ്ങൾ=കറുത്തവ— അളകങ്ങൾ=കുറുനിരകൾ— മദ്ധ്യം=നടു

നവകർണ്ണികാരം=നവമായിരിക്കുന്ന കർണ്ണികാരം— നവം=നൂതനം (പുതിയത) കർണ്ണികാരം=കർണ്ണികാരകുസുമം— വിസ്രംസയന്തീ=വിസ്രംസിപ്പിച്ചുകൊണ്ടിരിക്കുന്നവൾ— വിസ്രംസിപ്പിക്ക=ഭ്രംശിപ്പിക്ക—(വീഴിക്ക) കർണ്ണച്യുതപല്ലവം=കർണ്ണച്യുതങ്ങളായിരിക്കുന്ന പല്ലവങ്ങളോടു കൂടിയത— കർണ്ണച്യുതങ്ങൾ=കർണ്ണങ്ങളിൽ നിന്ന ച്യുതങ്ങൾ— കർണ്ണങ്ങൾ=ചെവികൾ— ച്യുതങ്ങൾ=വീണവ— പല്ലവങ്ങൾ=തളിരുകൾ— മൂർദ്ധാവ=ശിരസ്സ— വൃഷഭധ്വജൻ=പരമെശ്വരൻ— പ്രണാമം=നമസ്കാരം—

൫൨— അനന്യഭാജംപതിമാപ്നുഹിതിസാഭവ്യമെവാഭിഹിതാഭവെന। നഹീശ്വരവ്യാഹൃതയഃകദാചിൽപുഷ്ണന്തിലൊകെവിപരീതമൎത്ഥം॥

അന്വയം—അനന്യഭാജം (ജ—പു—ദ്വി—ഏ) പതിം (ഇ—പു—ദ്വി—ഏ) ആപ്നുഹി (ലൊട്ട—പ—പ—മ—പു—ഏ) ഇതി (അ) ഭവ്യം (അ—ന—ദ്വി—ഏ) ഏവ (അ) സാ (ത—സ്ത്രീ—പ്ര—ഏ) ഭവെന (അ—പു—തൃ—ഏ) അഭിഹിതാ (ആ—സ്ത്രീ—പ്ര—ഏ) ഈശ്വരവ്യാഹൃതയഃ (ഇ—സ്ത്രീ—പ്ര—ബ) കദാചിൽ (അ) ലൊകെ (അ—പു—സ—ഏ) വിപരീതം (അ—പു—ദ്വി—ഏ) അൎത്ഥം (അ—പു—ദ്വി—ഏ) ന (അ) പുഷ്ണന്തി (ലട്ട—പ—പ—പ്ര—പു—ബ) ഹി (അ)

അന്വയാൎത്ഥം— അനന്യഭാക്കായിരിക്കുന്ന പതിയെ ആപിച്ചാലുമെന്നിങ്ങിനെ ഭവ്യത്തെത്തന്നെ അവൾ ഭവനാൽ അഭിഹിതയായി ഈശ്വരവ്യാഹൃതികൾ ഒരിക്കലും ലൊകത്തിങ്കൽ വിപരീതമായിരിക്കുന്ന അൎത്ഥത്തെ പൊഷിക്കുന്നില്ലയല്ലൊ.

പരിഭാഷാ— അനന്യഭാക്ക—അന്യഭാക്കല്ലാത്തവൻ— അന്യഭാക്ക=അന്യയെ ഭജിക്കുന്നവൻ— അന്യാ=മറെറാരുത്തി— ഭജിക്ക=ആശ്രയിക്ക— പതി=ഭൎത്താവ— ആപിക്ക=ലഭിക്ക— ഭവ്യം=ഭവിപ്പാൻപൊകുന്നത— അവൾ=പാൎവ്വതി— ഭവൻ=പരമെശ്വരൻ— അഭിഹിതാ=അഭിധാനംചെയ്യപ്പെട്ടവൾ അഭിധാനംചെയ്ക=പറക— ഈശ്വരവ്യാഹൃതികൾ ഈശ്വരന്മാരുടെ വ്യാഹൃതികൾ— ഈശ്വരന്മാർ=മഹാപുരുഷന്മാർ—വ്യാഹൃതികൾ=വാക്കുകൾ—പൊഷിക്ക=ബൊധിപ്പിക്ക—

൫൩— കാമസ്തുബാണാവസരംപ്രതീക്ഷ്യപതംഗവദ്വഹ്നിമുഖംവിവിക്ഷുഃ। ഉമാസമക്ഷംഹരബദ്ധലക്ഷശ്ശരാസനജ്യാംമുഹുരാമമൎശ॥

അന്വയം— കാമഃ (അ—പു—പ്ര—ഏ) തു (അ) ബാണാവസരം (അ—പു—ദ്വി—ഏ) പ്രതീക്ഷ്യ (ല്യ—അ) പതംഗവൽ (അ) വ

ഹ്നിമുഖം(അ-ന-ദ്വി-ഏ) വിവിക്ഷുഃ (ഉ-പു-പ്ര-ഏ) ഉമാസമക്ഷം (അ) ഹരബദ്ധലക്ഷഃ (അ-പു-പ്ര-ഏ) ശരാസനജ്യാം (ആ-സ്ത്രീ-ദ്വി-ഏ)മുഹുഃ (അ)ആമമൎശ (ലിട്ട-പ-പ-പ്ര-പു-ഏ).

അന്വയാൎത്ഥം——കാമനാകട്ടെബാണാവസരത്തെപ്രതീക്ഷിച്ചിട്ട പതംഗമെന്നപോലെ വഹ്നിമുഖത്തെ വിവിക്ഷുവായിട്ട ഉമയുടെ അക്ഷികളുടെ സമീപത്തിങ്കൽ ഹരബദ്ധലക്ഷനായിട്ട ശരാസനജ്യയെ പിന്നെയും പിന്നെയും ആമൎശിച്ചു.

പരിഭാഷാ——കാമൻ=കാമദെവൻ- ബാണാവസരം=ബാണത്തിന്റെ അവസരം- ബാണം=ശരം- അവസരം=സമയം- പ്രതീക്ഷിക്ക=പ്രതിപാലിക്ക- പതംഗം=പാററ- വഹ്നിമുഖം=വഹ്നിയുടെ മുഖം- വഹ്നി=അഗ്നി- വിവിക്ഷു=വെശിപ്പാനായിക്കൊണ്ടിച്ഛിക്കുന്നവൻ- വെശിക്ക=പ്രവെശിക്ക- ഉമ=പാൎവ്വതീ- അക്ഷികൾ=കണ്ണുകൾ- ഹരബദ്ധലക്ഷൻ=ഹരബദ്ധമായിരിക്കുന്ന ലക്ഷത്തൊടു കൂടിയവൻ- ഹരബദ്ധം=ഹരകൎണ്ണം- ഹരൻ=പരമെശ്വരൻ- ബദ്ധം=ബന്ധിക്കപ്പെട്ടത- ബന്ധിക്ക=സ്ഥിരമാക്കുക- ലക്ഷം=ദൃഷ്ടി- ശരാസനജ്യാ=ശരാസനത്തിന്റെ ജ്യാ- ശരാസനം=വില്ലു- ജ്യാ=ഞാണു- ആമൎശിക്ക=ഉഴിയുക.

൬൩. അഥൊപനിന്യെഗിരിശായഗൌരീതപസ്വിനെതാമ്രരുചാകരെണ। വിശൊഷിതാംഭാനുമതൊമയൂഖൈൎമ്മന്ദാകിനീപുഷ്കരബീജമാലാം॥

അന്വയം——അഥ (അ) ഗൌരീ (ഗൗ-സ്ത്രീ-പ്ര-ഏ) തപസ്വിനെ (ന-പു-ച-ഏ) ഗിരിശായ (അ-പു-ച-ഏ) താമ്രരുചാ (ച-പു-തൃ-ഏ) കരെണ (അ-പു-തൃ-ഏ) ഭാനുമതഃ (ത-പു-ഷ-ഏ) മയൂഖൈഃ (അ-പു-തൃ-ബ) വിശൊഷിതാം- മന്ദാകിനീപുഷ്കരബീജമാലാം(ആ-സ്ത്രീ-ദ്വി-ഏ) ഉപനിന്യെ(ലിട്ട-ആ-പ-പ്ര-പു-ഏ).

അന്വയാൎത്ഥം——അനന്തരം ഗൌരീതപസ്വിയായിരിക്കുന്ന ഗിരിശനായിക്കൊണ്ടു താമ്രരുക്കായിരിക്കുന്ന കരംകൊണ്ടു ഭാനുമാന്റെ മയൂഖങ്ങളാൽ വിശൊഷിതയായിരിക്കുന്ന മന്ദാകിനീപുഷ്കരബീജമാലയെ ഉപനയിച്ചു.

പരിഭാഷാ——ഗൌരീ=പാൎവ്വതീ-തപസ്വി=തപസ്സുള്ളവൻ. ഗിരിശൻ=പരമെശ്വരൻ- താമ്രരുക്ക=താമ്രയായിരിക്കുന്ന രുക്കൊടു കൂടിയത- താമ്രാ=ചുവന്നത- രുക്ക=ശൊഭാ- കരം=കയ്യു.

ഭാനുമാൻ=ആദിത്യൻ- മയൂഖങ്ങൾ=രശ്മികൾ- വിശേഷി താ=വിശേഷിപ്പിക്കപ്പെട്ടത- വിശേഷിപ്പിക്ക=നല്ലവണ്ണം ഉ ണ്ടാക്കുക- മന്ദാകിനീപുഷ്കരബീജമാലാ=മന്ദാകിനീ പുഷ്കര ബ ജങ്ങളുടെ മാലാ- മന്ദാകിനീപുഷ്കരബീജങ്ങൾ=മന്ദാകിനീപുഷ്കരങ്ങളുടെ ബീജങ്ങൾ- മന്ദാകിനീപുഷ്കരങ്ങൾ=മന്ദാകിനിയി ലെ പുഷ്കരങ്ങൾ- മന്ദാകിനി=ആകാശഗംഗാ-പുഷ്കരങ്ങൾ=താ മരകൾ- ബീജങ്ങൾ=കുരുക്കൾ- ഉപനായിക്ക=സമീപത്തെ പ്രാ പിപ്പിക്ക.

൬൫. പ്രതിഗ്രഹീതും പ്രണയിപ്രിയത്വാത്ത്രിലോചനസ്താമു പചക്രമേ ച। സമ്മോഹനം നാമ ച പുഷ്പധന്വാ ധനുഷ്യമോഘം സമധത്ത ബാണം॥

അന്വയം——ത്രിലോചനഃ (അ പു-പ്ര-ഏ) പ്രണയിപ്രി യത്വാൽ (അ-ന-പ-ഏ) താം (ത്യ-സ്ത്രീ-ദ്വി-ഏ) പ്രതിഗ്രഹീ തും (തു-അ) ഉപചക്രമേ (ലിട്ട-ആ-പ-പ്ര-പു-ഏ) ച (അ) പു ഷ്പധന്വാ (ന-പു-പ്ര-ഏ) സമ്മോഹനം (അ-ന-ദ്വി- നാ മ (അ) അമോഘം-ബാണം (അ-പു-ദ്വി-ഏ) ധനുഷി (സ- ന-സ-ഏ) സമധത്ത (ലങ-ആ-പ-പ്ര-പു-ഏ) ച (അ)-

അന്വയാൎത്ഥം——ത്രിലോചനൻ പ്രണയിപ്രിയത്വം ഹേതു വായിട്ട അതിനെ പ്രതിഗ്രഹിപ്പാനായിക്കൊണ്ട ഉപക്രമിക്കു കയും ചെയ്തു. പുഷ്പധന്വാവ സമ്മോഹനമെന്ന പ്രസിദ്ധമാ യി അമോഘമായിരിക്കുന്ന ബാണത്തെ ധനുസ്സിങ്കൽ തൊടുക്കു കയും ചെയ്തു.

പരിഭാഷാ——ത്രിലോചനൻ=പരമേശ്വരൻ- പ്രണയിപ്രി യത്വം=പ്രണയിപ്രിയനാവു എന്നുള്ളത- പ്രണയിപ്രിയൻ= പ്രിയന്മാരായിരിക്കുന്ന പ്രണയികളോടു കൂടിയവൻ- പ്രിയന്മാ ർ=ഇഷ്ടന്മാർ- പ്രണയികൾ=പ്രാൎത്ഥിക്കുന്നവർ- അത=മാലാ- പ്രതിഗ്രഹിക്ക=സ്വീകരിക്ക- ഉപക്രമിക്ക=ആരംഭിക്ക- പുഷ്പധ ന്വാവ=കാമദേവൻ- അമോഘം=സഫലം- ബാണം=ശരം- ധ നുസ്സ=വില്ല.

൬൬. ഹരസ്തു കിഞ്ചിൽപരിവൃത്തധൈൎയ്യശ്ചന്ദ്രോദയാരംഭ ഇ വാംബുരാശിഃ। ഉമാമുഖെ ബിംബഫലാധരൊഷ്ഠെ വ്യാപാരയാ മാസ വിലോചനാനി॥

അന്വയം——ഹരഃ (അ-പു-പ്ര-ഏ) തു (അ) ചന്ദ്രോദയാരം ഭെ (അ പു-സ-ഏ) അംബുരാശിഃ (ഇ-പു-പ്ര-ഏ) ഇവ (അ) കിഞ്ചിൽപരിവൃത്തധൈൎയ്യഃ (അ-പു-പ്ര-ഏ) ബിംബഫലാധ

രൊഷ്ഠേ— ഉമാമുഖെ (അ-ന-സ-ഏ) വിലൊചനാനി (അ-ന-ദ്വി-ബ) വ്യാപാരയാമാസ (ലിട്ട-പ-പ-പ്ര-പു-ഏ).

അന്വയാൎത്ഥം— ഹരനാകട്ടെ ചന്ദ്രോദയാരംഭത്തിങ്കൽ അംബുരാശി എന്നപൊലെ കിഞ്ചിൽപരിവൃത്ത ധൈൎയ്യനായിട്ട ബിംബഫലാധരൊഷ്ഠമായിരിക്കുന്ന ഉമാമുഖത്തിങ്കൽ വിലൊചനങ്ങളെ വ്യാപരിപ്പിച്ചു

പരിഭാഷാ— ഹരൻ=പരമെശ്വരൻ— ചന്ദ്രോദയാരംഭം=ചന്ദ്രോദയത്തിന്റെ ആരംഭം— അംബുരാശി=സമുദ്രം— കിഞ്ചിൽപരിവൃത്തധൈൎയ്യൻ=കിഞ്ചിൽ പരിവൃത്തമായിരിക്കുന്ന ധൈൎയ്യത്തൊടുകൂടിയവൻ— കിഞ്ചിൽപരിവൃത്തം=അല്പമാകുംവണ്ണം പരിവൎത്തിച്ചത— പരിവൎത്തിക്ക=ക്ഷയിക്കുക— ധൈൎയ്യം=അചാഞ്ചല്യം— (ഇളക്കമില്ലായ്മ) ബിംബഫലാധരൊഷ്ഠം=ബിംബഫലമെന്നപൊലെ ഇരിക്കുന്ന അധരൊഷ്ഠത്തൊടുകൂടിയത— ബിംബഫലം=തൊണ്ടിപ്പഴം അധരൊഷ്ഠം=അധരമായിരിക്കുന്ന ഒഷ്ഠം— അധരം=താഴത്തെത— ഓഷ്ഠം=ചുണ്ട— ഉമാമുഖം=ഉമയുടെ മുഖം— ഉമാ=പാൎവ്വതീ— വിലൊചനങ്ങൾ=കണ്ണുകൾ— വ്യാപരിപ്പിക്ക=സഞ്ചരിപ്പിക്ക—



ശ്ലൊ— വിവൃണ്വതീശൈലസുതാപിഭാവമംഗൈസ്ഫുരൽബാല
കദംബകല്പൈഃ । സാചീകൃതാചാരുതരെണതസ്ഥൗമുഖെന
പൎയ്യസ്തവിലൊചനെന ॥

അന്വയം——ശൈലസുതാ (ആ-സ്ത്രീ-പ്ര-ഏ) അപി (അ) സ്ഫുരൽബാലകദംബകല്പൈഃ— അംഗൈഃ (അ-ന-തൃ-ബ) ഭാവം (അ-പു-ദ്വി-ഏ) വിവൃണ്വതീ (ഈ-സ്ത്രീ-പ്ര-ഏ) സാചീകൃതാചാരുതരെണ— പൎയ്യസ്തവിലൊചനെന— മുഖെന (അ-ന-തൃ-ഏ) ഉപലക്ഷിതാ (ആ-സ്ത്രീ-പ്ര-ഏ) തസ്ഥൗ (ലിട്ട-പ-പ-പ്ര-പു-ഏ)—

അന്വയാൎത്ഥം— ശൈലസുതയും സ്ഫുരൽബാലകദംബകല്പങ്ങളായിരിക്കുന്ന അംഗങ്ങൾകൊണ്ട ഭാവത്തെ വിവൃണ്വതിയായി സാചീകൃതചാരുതരമായി പൎയ്യസ്തവിലൊചനമായിരിക്കുന്ന മുഖത്തൊടുപലക്ഷിതയായിട്ട സ്ഥിതിചെയ്തു.

പരിഭാഷാ— ശൈലസുതാ=പാൎവ്വതീ— സ്ഫുരൽബാലകദംബകല്പങ്ങൾ=സ്ഫുരത്തുകളായിരിക്കുന്ന ബാലകദംബങ്ങളൊട സദൃശങ്ങൾ— സ്ഫുരത്തുകൾ=സ്ഫുരിച്ചിരിക്കുന്നവ— സ്ഫുരിക്ക=പ്രകാശിക്ക— ബാലകദംബങ്ങൾ=ഇളയകടമ്പുകൾ— അംഗങ്ങൾ=അവയവങ്ങൾ— ഭാവം=രതി— വിവൃണ്വതീ=വിവരിച്ചിരിക്കുന്നവൾ—

വിവരിക്ക=പ്രകാശിപ്പിക്ക- സാചീക്രിയാചാരുതരം=സാചീക്രിയഹെതുവായിട്ട ചാരുതരം- സാചീക്രിയാ=തിൎയ്യക്കരണം- (ചിലങ്ങത്തിലാക്കുക) ചാരുതരം=ഏററവുംചാരു- ചാരു=മനൊഹരം- പൎയ്യസ്തവിലൊചനം=പൎയ്യസ്തങ്ങളായിരിക്കുന്ന വിലൊചനങ്ങളൊടുകൂടിയത- പൎയ്യസ്തങ്ങൾ=പരിക്ഷിപ്തങ്ങൾ- (ലജ്ജഹെതുവായിട്ട അങ്ങുമിങ്ങും പ്രവൃത്തിപ്പിക്കപ്പെട്ടവ) വിലൊചനങ്ങൾ=കണ്ണുകൾ- ഉപലക്ഷിതാ=കൂടിയവൾ- സ്ഥിതിചെയ്ക=നില്ക്ക-

സൎ- അഥെന്ദ്രിയക്ഷൊഭമയുഗ്മനെത്രഃപുനൎവ്വശിത്വാൽബലവന്നിഗൃഹ്യ । ഹെതുംസ്വചെതൊവികൃതെൎദ്ദിദൃക്ഷുൎദ്ദിശാമുപാന്തെഷുസസൎജ്ജദൃഷ്ടിം॥

അന്വയം—— അഥ (അ) അയുഗ്മനെത്രഃ (അ-പു-പ്ര-ഏ) വശിത്വാൽ (അ-ന-പ-ഏ) ഇന്ദ്രിയക്ഷൊഭം (അ-പു-ദ്വി-ഏ) പുനഃ-ബലവൽ (അ) നിഗൃഹ്യ (ല്യ-അ) സ്വചെതൊവികൃതെഃ (ഇ-സ്ത്രീ-ഷ-ഏ) ഹെതും (ഉ-പു-ദ്വി-ഏ) ദിദൃക്ഷുഃ (ഉ-പു-പ്ര-ഏ) ദിശാം (ശ-സ്ത്രീ-ഷ-ബ) ഉപാന്തെഷു (അ-പു-സ-ബ) ദൃഷ്ടിം (ഇ-സ്ത്രീ-ദ്വി-ഏ) സസൎജ്ജ (ലിട്ട-പ-പ-പ്ര-പു-ഏ)-

അന്വയാൎത്ഥം— അനന്തരം അയുഗ്മനെത്രൻ വശിത്വം ഹെതുവായിട്ട ഇന്ദ്രിയക്ഷൊഭത്തെ പിന്നെയും നല്ലവണ്ണം നിഗ്രഹിച്ചിട്ട സ്വചെതൊവികൃതിയുടെ ഹെതുവിനെ ദിദൃക്ഷുവായിട്ട ദിക്കുകളുടെ ഉപാന്തങ്ങളിൽ ദൃഷ്ടിയെ സൎജ്ജിച്ചു.

പരിഭാഷാ—— അയുഗ്മനെത്രൻ=പരമെശ്വരൻ- വശിത്വം=വശിയാകുന്നു എന്നുള്ളത- വശി=ജിതെന്ദ്രിയൻ- ഇന്ദ്രിയക്ഷൊഭം=ഇന്ദ്രിയവികാരം- നിഗ്രഹിക്ക=ശമിപ്പിക്ക- സ്വചെതൊവികൃതി=സ്വചെതസ്സിന്റെ വികൃതി- സ്വചെതസ്സ=തന്റെ ചെതസ്സ- ചെതസ്സ=മനസ്സ- വികൃതി=വികാരം- ദിദൃക്ഷു=ദൎശിപ്പാനായിക്കൊണ്ട ഇച്ഛിക്കുന്നവൻ- ദൎശിക്ക=കാണുക- ഉപാന്തങ്ങൾ=സമീപങ്ങൾ- ദൃഷ്ടി=കണ്ണ- സൎജ്ജിക്ക=ദാനംചെയ്ക-

൭൦- സദക്ഷിണാപാംഗനിവിഷ്ടമുഷ്ടിംനതാംസമാകുഞ്ചിതസവ്യപാദം । ദദൎശചക്രീകൃതചാരുചാപംപ്രഹൎത്തുമഭ്യുദ്യതമാത്മയൊനിം ॥

അന്വയം— സഃ (ത്യ-പു-പ്ര-ഏ) ദക്ഷിണാപാംഗനിവിഷ്ടമുഷ്ടിം (ഇ-പു-ദ്വി-ഏ) നതാംസം (അ-പു-ദ്വി-ഏ) ആകുഞ്ചിതസവ്യപാദം- ചക്രീകൃതചാരുചാപം (അ-പു-ദ്വി-ഏ) പ്രഹ

ത്തും (തൃ-അ) അഭ്യുദ്യതം (അ-പു-ദ്വി-ഏ) ആത്മയോനിം (ഇ-പു-ദ്വി-ഏ) ദദൎശ (ലിട്ട-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— അവൻ ദക്ഷിണാപാംഗനിവിഷ്ടമുഷ്ടിയായി നതാംസനായി ആകുഞ്ചിതസവ്യപാദനായി ചക്രീകൃതചാരുചാപനായി പ്രഹരിപ്പാനായിക്കൊണ്ട അഭ്യുദ്യതനായിരിക്കുന്ന ആത്മയോനിയെ ദൎശിച്ചു.

പരിഭാഷാ— അവൻ— പരമേശ്വരൻ— ദക്ഷിണാപാംഗനിവിഷ്ടമുഷ്ടി= ദക്ഷിണാപാംഗനിവിഷ്ടയായിരിക്കുന്ന മുഷ്ടിയോടു കൂടിയവൻ— ദക്ഷിണാപാംഗനിവിഷ്ടാ=ദക്ഷിണാപാംഗത്തിങ്കൽ നിവിഷ്ട— ദക്ഷിണാപാംഗം=ദക്ഷിണമായിരിക്കുന്ന അപാംഗം— ദക്ഷിണം=വലത്തെത— അപാംഗം=വാൽക്കണ്ണു— നിവിഷ്ടാ=നിവെശിച്ചത— നിവെശിക്ക=സ്ഥിതിചെയ്ക— മുഷ്ടി=മടക്കിയവിരലുകളൊടു കൂടിയ കയ്യടം— നതാംസൻ=നതമായിരിക്കുന്ന അംസത്തൊടു കൂടിയവൻ— നതം=താണത— അംസം=തൊളു— ആകുഞ്ചിതസവ്യപാദൻ=ആകുഞ്ചിതമായിരിക്കുന്ന സവ്യപാദത്തൊടു കൂടിയവൻ— ആകുഞ്ചിതം=കുറഞ്ഞൊന്നുമടക്കപ്പെട്ടത— സവ്യപാദം=സവ്യമായിരിക്കുന്ന പാദം— സവ്യം=ഇടത്തെത— പാദം=കാല— ചക്രീകൃതചാരുചാപൻ=ചക്രീകൃതമായിരിക്കുന്ന ചാരുചാപത്തൊടുകൂടിയവൻ— ചക്രീകൃതം—ചക്രീകരിക്കപ്പെട്ടത— ചക്രീകരിക്ക=ചക്രാകാരമാക്കുക— ചാരുചാപം=ചാരുവായിരിക്കുന്നചാപം— ചാരു=മനൊഹരം— ചാപം=വില്ല—പ്രഹരിക്ക=താഡിക്ക— അഭ്യുദ്യതൻ— അഭ്യുദ്യമിച്ചവൻ— അഭ്യുദ്യമിക്ക=ഉത്സാഹിക്ക— ആത്മയോനി=കാമദെവൻ— ദൎശിക്ക—കാണ്ക—

ഹെ— തപഃപരാമൎശവിവൃദ്ധമന്യൊൎഭ്രൂഭംഗദുഷ്പ്രെക്ഷമുഖസ്യതസ്യ । സ്ഫുരന്നുദൎച്ചിസ്സഹസാതൃതീയാദക്ഷ്ണഃകൃശാനുഃകിലനിഷ്പപാത॥

അന്വയം. തപഃപരാമൎശവിവൃദ്ധമന്യൊഃ (ഉ-പു-ഷ-ഏ) ഭ്രൂഭംഗദുഷ്പ്രെക്ഷമുഖസ്യ(അ-പു-ഷ-ഏ) തസ്യ (ത്യ-പു-ഷ-ഏ) തൃതീയാൽ (അ-ന-പ-ഏ)അക്ഷ്ണഃ(ഇ-ന-പ-ഏ) സ്ഫുരൻ (ത-പു-പ്ര-ഏ) ഉദൎച്ചിഃ(സ-പു-പ്ര-ഏ)കൃശാനുഃ (ഉ-പു-പ്ര-ഏ) സഹസാ (അ) നിഷ്പപാത (ലിട്ട-പ-പ-പ്ര-പു-ഏ) കില (അ)-

അന്വയാൎത്ഥം— തപഃപരാമൎശവിവൃദ്ധമന്യുവായി ഭ്രൂഭംഗദുഷ്പ്രെക്ഷമുഖനായിരിക്കുന്ന അവന്റെ തൃതീയമായിരിക്കുന്ന അക്ഷിയിങ്കൽനിന്ന സ്ഫുരത്തായിഉദൎച്ചിസ്സായിരിക്കുന്ന കൃശാനുഅതകി

തമാകുംവണ്ണം നിഷ്പതിച്ചപൊൾ.

പരിഭാഷാ—— തപഃപരാമൎശവിവൃദ്ധമന്യു=തപഃപരാമൎശവിവൃദ്ധമായിരിക്കുന്ന മന്യുവിനൊട കൂടിയവൻ— തപഃപരാമൎശവിവൃദ്ധം=തപഃപരാമൎശം ഹെതുവായിട്ട വിവൃദ്ധം— തപഃപരാമൎശം=തപസ്സിന്റെ പരാമൎശം— പരാമൎശം=വിരൊധാചരണം— വിവൃദ്ധം=നല്ലവണ്ണം വൎദ്ധിച്ചത—മന്യു=കൊപം— ഭ്രൂഭംഗദുഷ്പ്രെക്ഷമുഖൻ=ഭ്രൂഭംഗദുഷ്പ്രെക്ഷമായിരിക്കുന്നമുഖത്തൊടകൂടിയവൻ ഭ്രൂഭംഗദുഷ്പ്രെക്ഷം=ഭ്രൂഭംഗംഹെതുവായിട്ടദുഷ്പ്രെക്ഷം. ഭ്രൂഭംഗം=ഭ്രൂക്കളുടെഭംഗം—ഭ്രൂക്കൾ=കണ്ണുരികങ്ങൾ. ഭംഗം=വളവ. ദുഷ്പ്രെക്ഷം=ദുഃഖെനപ്രെക്ഷിക്കപ്പെടുന്നത. പ്രെക്ഷിക്ക=ദശിക്ക. അവൻ=പരമെശ്വരൻ—തൃതീയം=മൂന്നാമത്തെത— അക്ഷി=കണ്ണ—സ്ഫുരത്തൊസ്ഫുരിച്ചിയങ്ങുന്നത—സ്ഫുരിക്ക=ദീപിക്ക— ഉദൎച്ചിസ്സ=ഉന്നതകളായരിക്കുന്ന അൎച്ചിസ്സുകളൊട കൂടിയത— ഉന്നതകൾ=ഉയൎന്നവ—അൎച്ചിസ്സുകൾ=ജ്വാലകൾ— കൃശാനു=അഗ്നി— അതൎക്കിതം=തൎക്കിക്കപ്പെടാത്തത—തൎക്കിക്ക=വിചാരിക്ക— നിഷ്പതിക്ക=പുറപ്പെടുക—

൭൨— കൊപംപ്രഭൊസംഹരസംഹരെതിയാവൽഗിരഃഖെമരുതാംചരന്തി। താവത്സവഹ്നിൎഭവനെത്രജന്മാഭസ്മാവശെഷംമദനംചകാര॥

അന്വയം.— ഹെപ്രഭൊ (ഉ—പു—സം—പ്ര—ഏ) ത്വം (യുഷ്മച്ഛ—പ്ര—ഏ) കൊപം (അ—പു—ദ്വി—ഏ) സംഹര—സംഹര ലൊട്ട—പ—പ—മ—പു—ഏ) ഇതി (അ) മരുതാം (ത—പു—ഷ—ബ) ഗിരഃ (രെഫാ—സ്ത്രീ—പ്ര—ബ) ഖെ (അ—ന—സ—ഏ) യാവൽ (അ) ചരന്തി (ലട്ട—പ—പ—പ്ര—പു—ബ) താവൽ (അ) ഭവനെത്രജന്മാ (ന—പും—പ്ര—ഏ) സഃ (തച്ഛ—പു—പ്ര—ഏ) വഹ്നിഃ (ഇ—പു—പ്ര—ഏ) മദനം—ഭസ്മാവശെഷം (അ—പു—ദ്വി—ഏ).

അന്വയാൎത്ഥം—— അല്ലയൊ പ്രഭുവായുള്ളൊവെ അങ്ങുന്ന കൊപത്തെ സംഹരിക്കെണമെ സംഹരിക്കെണമെ എന്നിപ്രകാരംമരുത്തുകളുടെഗിരുകൾ ഖത്തിങ്കൽ യാതൊരുകാലത്തിങ്കൽ ചരിക്കുന്നുവൊ അപ്പൊൾതന്നെ ഭവനെത്രജന്മാവായിരിക്കുന്ന ആ വഹ്നി മദനനെ ഭസ്മാവശെഷനാക്കി ചെയ്തു.

പരിഭാഷാ— പ്രഭു=സ്വാമി— സംഹരിക്ക=ഒതുക്കുക— മരുത്തുകൾ=ദെവന്മാർ— ഗിരുകൾ=വാക്കുകൾ— ഖം=ആകാശം— ചരിക്ക=സഞ്ചരിക്ക— ഭവനെത്രജന്മാവ=ഭവനെത്രത്തിങ്കൽനിന്ന ജന്മത്തൊട കൂടിയത— ഭവനെത്രം=ഭവന്റെനെത്രം— ഭവൻ=പരമെശ്വരൻ— നെത്രം=കണ്ണ— ജന്മം=ജനനം— വഹ്നി=അഗ്നി— മദനാ

ൻ=കാമദേവൻ- ഭസ്മാവശേഷൻ=ഭസ്മമാകുന്ന അവശേഷ ത്തോടു കൂടിയവൻ- അവശേഷം=ശേഷിച്ചത-

൭൩- തീവ്രാഭിഷംഗപ്രഭവേണവൃത്തിംമോഹേനസംസ്തംഭ യതേന്ദ്രിയാണാം । അജ്ഞാതഭർത്തൃവ്യസനാമുഹൂർത്തംകൃതോപക രേവരതിർബ്ബഭൂവ॥

അന്വയം- തീവ്രാഭിഷംഗപ്രഭവേണ (അ-പു-തൃ-ഏ) ഇ ന്ദ്രിയാണാം (അ-ന-ഷ-ബ) വൃത്തിം (ഇ-സ്ത്രീ-ദ്വി-ഏ) സം സ്തംഭയതാ (ത-പു-തൃ-ഏ) മോഹേന (അ-പു-തൃ-ഏ) കൃതോ പകാരാ (ആ-സ്ത്രീ-പ്ര-ഏ) ഇവ (അ) രതിഃ (ഇ-സ്ത്രീ-പ്ര-ഏ) മുഹൂർത്തം (അ-പു-ദ്വി-ഏ) അജ്ഞാതഭർത്തൃവ്യസനാ (ആ-സ്ത്രീ- പ്ര-ഏ) ബഭൂവ (ലിട്ട്-പ-പ-പ്ര-പു-ഏ)-

അന്വയാർത്ഥം- തീവ്രാഭിഷംഗപ്രഭവമായി ഇന്ദ്രിയങ്ങളു ടെ വൃത്തിയെ സംസ്തംഭയത്തായിരിക്കുന്ന മോഹത്താൽ കൃതോ പകാരയോ എന്നു തോന്നുമാറായി ഭവിച്ചിരിക്കുന്നവളായിട്ടു ര തി മുഹൂർത്തം മുഴുവൻ അജ്ഞാതഭർത്തൃവ്യസനനായി ഭവിച്ചു.

പരിഭാഷാ- തീവ്രാഭിഷംഗപ്രഭവം=തീവ്രാഭിഷംഗമാകുന്ന പ്രഭവത്തോടു കൂടിയത- തീവ്രാഭിഷംഗം=തീവ്രമായിരിക്കുന്ന അഭിഷംഗം- തീവ്രം=ദുസ്സഹം- (സഹിച്ചുകൂടാത്തത) അഭിഷം ഗം=ദുഖം- പ്രഭവം=കാരണം- ഇന്ദ്രിയങ്ങൾ=ചക്ഷുരാദികൾ-വൃ ത്തി=വ്യാപാരം- സംസ്തംഭയത്താ=സംസ്തംഭിപ്പിച്ചിരിക്കുന്നത- സംസ്തംഭിപ്പിക്ക=നല്ലവണ്ണം സ്തംഭിപ്പിക്ക- മോഹം=നിസ്സം ജ്ഞതം- (ബോധക്കേടു) കൃതോപകാരാ=കൃതമായിരിക്കുന്ന ഉ പകാരത്തോടു കൂടിയവൾ- കൃതം=ചെയ്യപ്പെട്ടത- രതി=രതീദേ വി- മുഹൂർത്തം=രണ്ടുനാഴിക- അജ്ഞാതഭർത്തൃവ്യസനാ=അജ്ഞാ തമായിരിക്കുന്ന ഭർത്തൃവ്യസനത്തോടു കൂടിയവൾ- അജ്ഞാതം= ജ്ഞാതമല്ലാത്തത. ജ്ഞാതം=അറിയപ്പെട്ടത. ഭർത്തൃവ്യസനം=ഭർത്താ വിന്റെ വ്യസനം- ഭർത്താവ=കാമദേവൻ- വ്യസനം=ആപ ത്ത-

൭൪- തമാശുവിഘ്നംതപസസ്തപസ്വീവനസ്പതിംവജ്രഇവാവ ഭജ്യ । സ്ത്രീസന്നികർഷംപരിഹർത്തുമിച്ഛന്നന്തർദ്ധേഭൂതപതിസ്സഭൂ തഃ॥

അന്വയം- തപസ്വീ (ന-പു-പ്ര-ഏ) ഭൂതപതിഃ (ഇ-പു- പ്ര-ഏ) തപസഃ (സ-ന-ഷ-ഏ) വിഘ്നം (അ-പു-ദ്വി-ഏ) തം (ത്ത-പു-ദ്വി-ഏ) വജ്രഃ (അ-പു-പ്ര-ഏ) വനസ്പതിം (ഇ- പു-ദ്വി-ഏ) ഇവ-ആശു (അ) അവഭജ്യ (ല്യ-അ) സ്ത്രീസ

ന്നികൎഷം (അ-പു-ദ്വി-ഏ) പരിഹൎത്തും (തു-അ) ഇച്ഛൻ (ത-പു-പ്ര-ഏ) സഭൂതഃ (അ-പു-പ്ര-ഏ) അന്തൎദ്ധെ (ലിട്ട-ആ-പ-പ്ര-പു-ഏ).

അന്വയാൎത്ഥം— തപസ്വിയായിരിക്കുന്ന ഭൂതപതിതപസ്സിന്ന വിഘ്നമായിരിക്കുന്ന അവനെ വജ്രം വനസ്പതിയെ എന്ന പൊലെ അവമൎജ്ജിച്ചിട്ട സ്ത്രീസന്നികൎഷത്തെ പരിഹരിപ്പാനായിക്കൊണ്ട ഇച്ഛന്നായി സഭൂതനായിട്ട അന്തൎദ്ധാനം ചെയ്തു.

പരിഭാഷാ— തപസ്വി=തപസ്സുള്ളവൻ- ഭൂതപതി=പരമെശ്വരൻ-അവൻ=കാമദെവൻ- വജ്രം=വജ്രായുധം- വനസ്പതി=വൃക്ഷം- അവമൎജ്ജിക്ക=നശിപ്പിക്ക- സ്ത്രീസന്നികൎഷം=സ്ത്രീയുടെ സന്നികൎഷം- സന്നികൎഷം=അടുപ്പം- പരിഹരിക്ക=ഉപെക്ഷിക്ക- ഇച്ഛൻ=ഇച്ഛിച്ചിരിക്കുന്നവൻ- സഭൂതൻ=ഭൂതങ്ങളൊട കൂടിയവൻ- അന്തൎദ്ധാനം ചെയ്ക=മറയുക-

൩൭— ശൈലാത്മജാപി പിതുരുച്ഛിരസോഭിലാഷം വ്യൎത്ഥം സമീക്ഷ്യ ലളിതം വപുരാത്മനശ്ച । സഖ്യോസ്സമക്ഷമിതി ചാധികജാതലജ്ജാ ശൂന്യാ ജഗാമ ഭവനാഭിമുഖീ കഥഞ്ചിൽ ॥

അന്വയം— ശൈലാത്മജാ (ആ-സ്ത്രീ-പ്ര-ഏ) അപി (അ) ഉച്ഛിരസഃ (സ-പു-ഷ-ഏ) പിതുഃ (ഋ-പു-ഷ-ഏ) അഭിലാഷം (അ-പു-ദ്വി-ഏ) ലളിതം (അ-ന-ദ്വി-ഏ) ആത്മനഃ (ന-പു-ഷ-ഏ) വപുഃ (സ-ന-ദ്വി-ഏ) ച (അ) വ്യൎത്ഥം (അ-ന-ദ്വി-ഏ) സമീക്ഷ്യ (ല്യ-അ) സഖ്യോഃ (ഈ-സ്ത്രീ-ഷ-ദ്വി) സമക്ഷം- ഇതി- ച (അ) അധികജാതലജ്ജാ (ആ-സ്ത്രീ-പ്ര-ഏ) ശൂന്യാ (ആ-സ്ത്രീ-പ്ര-ഏ) കഥഞ്ചിൽ (അ) ഭവനാഭിമുഖീ (ഈ-സ്ത്രീ-പ്ര-ഏ) ജഗാമ (ലിട്ട-പ-പ-പ്ര-പു-ഏ).

അന്വയാൎത്ഥം— ശൈലാത്മജയും ഉച്ഛിരസ്സായിരിക്കുന്ന പിതാവിന്റെ അഭിലാഷത്തെയും ലളിതമായിരിക്കുന്ന ആത്മാവിന്റെ വപുസ്സിനെയും വ്യൎത്ഥമായി സമീക്ഷിച്ചിട്ടും സഖിമാരുടെ അക്ഷികളുടെ സമീപത്തിങ്കലായതുകൊണ്ടുമായിട്ടും അധികജാതലജ്ജയായി ശൂന്യയായി പണിപ്പെട്ട ഭവനാഭിമുഖിയായിട്ട ഗമിച്ചു.

പരിഭാഷാ— ശൈലാത്മജാ=പാൎവ്വതി- ഉച്ഛിരസ്സ=ഉന്നതമായിരിക്കുന്ന ശിരസ്സൊട കൂടിയവൻ- ഉന്നതം=ഉയൎന്നത- പിതാവ=അച്ഛൻ- (ഹിമവാൻ) അഭിലാഷം=ആഗ്രഹം- ലളിതം=സുന്ദരം- ആത്മാവ=താൻ- വപുസ്സ=ശരീരം- വ്യൎത്ഥം=നിഷ്ഫലം- സമീക്ഷിക്ക=ദൎശിക്ക- അക്ഷികൾ=കണ്ണുകൾ- അധികജാ

തലജ്ജാ=അധികജാതയായിരിക്കുന്ന ലജ്ജയൊടു കൂടിയവൾ— അധികജാതാ=ഏറ്റവുമുണ്ടായത— ശൂന്യാ=നിരുത്സാഹാ— ഭവനാഭിമുഖീ=ഗൃഹാഭിമുഖീ— (ഗൃഹത്തിന്നു നെരെ മുഖത്തൊടു കൂടിയവൾ) ഗമിക്ക=പൊക

൬൦— സപദിമുകുളിതാക്ഷീം രുദ്രസംരംഭഭീത്യാ ദുഹിതരമനുകമ്പ്യാമദ്രിരാദായ ദോൎഭ്യാം । സുരഗജ ഇവ ബിഭ്രൽ പത്മിനീം ദന്തലഗ്നാം പ്രതിപഥഗതിരാസീദ്വെഗദീൎഘീകൃതാംഗഃ ॥

അന്വയം— അദ്രിഃ (ഇ-പു-പ്ര-ഏ) സപദി (അ) രുദ്രസംരംഭഭീത്യാ (ഇ-സ്ത്രീ-തൃ-ഏ) മുകുളിതാക്ഷീം (രം-സ്ത്രീ-ദ്വി-ഏ) അനുകമ്പ്യാം (ആ-സ്ത്രീ-ദ്വി-ഏ) ദുഹിതരം (ഋ-പു-ദ്വി-ഏ) ദോൎഭ്യാം (സ-പു-തൃ-ദ്വി) ആദായ (ല്യ-അ) ദന്തലഗ്നാം (ആ-സ്ത്രീ-ദ്വി-ഏ) പത്മിനീം (രം-സ്ത്രീ-ദ്വി-ഏ) ബിഭ്രൽ (ത-പു-പ്ര-ഏ) സുരഗജഃ (അ-പു-പ്ര-ഏ) ഇവ (അ) വെഗദീൎഘീകൃതാംഗഃ (അ-പു-പ്ര-ഏ) പ്രതിപഥഗതിഃ (ഇ-പു-പ്ര-ഏ) ആസീൽ (ലങ്-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— അദ്രി പൊടുന്നനവെ രുദ്രസംരംഭഭീതിയെറ്റു വായിട്ടു മുകുളിതാക്ഷിയായി അനുകമ്പ്യയായിരിക്കുന്ന ദുഹിതാവിനെ ദോസ്സുകൾകൊണ്ടു ആദാനം ചെയ്തിട്ടു ദന്തലഗ്നയായിരിക്കുന്ന പത്മിനിയെ ബിഭ്രത്തായിരിക്കുന്ന സുരഗജമെന്നപോലെ വെഗദീൎഘീകൃതാംഗനായി പ്രതിപഥഗതിയായി ഭവിച്ചു.

പരിഭാഷാ— അദ്രി=പൎവ്വതം— (ഹിമവാൻ) രുദ്രസംരംഭഭീതി= രുദ്രസംരംഭത്തിങ്കൽ നിന്നുള്ള ഭീതി— രുദ്രസംരംഭം=രുദ്രന്റെ സംരംഭം— രുദ്രൻ=പരമെശ്വരൻ— സംരംഭം=കൊപം— ഭീതി=ഭയം— മുകുളിതാക്ഷീ=മുകുളിതങ്ങളായിരിക്കുന്ന അക്ഷികളൊടുകൂടിയവൾ— മുകുളിതങ്ങൾ=മുകുളങ്ങളാക്കപ്പെട്ടവ— മുകുളങ്ങൾ=മുകുളതുല്യങ്ങൾ— (ചിമ്മിയവ എന്നു സാരം) അക്ഷികൾ=കണ്ണുകൾ— അനുകമ്പ്യാ=ദയാൎഹാ— (ദയക്കുയൊഗ്യയായിട്ടുള്ളവൾ) ദുഹിതാവ=പുത്രീ (പാൎവ്വതി) ദോസ്സുകൾ=കൈകൾ— ആദാനം ചെയ്ക=സ്വീകരിക്ക— ദന്തലഗ്നാ=ദന്തങ്ങളിൽ ലഗ്നാ— ദന്തങ്ങൾ=കൊമ്പുകൾ— ലഗ്നാ=പറ്റിയത— പത്മിനീ=താമര— ബിഭ്രത്ത=ഭരിച്ചിയങ്ങുന്നത— ഭരിക്ക=ധരിക്ക— വെഗദീൎഘീകൃതാംഗൻ=വെഗംകൊണ്ടു ദീൎഘീകൃതങ്ങളായിരിക്കുന്ന അംഗങ്ങളൊടു കൂടിയവൻ— ദീൎഘീകൃതങ്ങൾ=ദീൎഘങ്ങളാക്കപ്പെട്ടവ— ദീൎഘങ്ങൾ=നീണ്ടവ— അംഗങ്ങൾ=ദെഹങ്ങൾ— പ്രതിപഥഗതി=പ്രതിപഥയായിരിക്കുന്ന ഗതിയൊടുകൂടിയവൻ— പ്രതിപഥാ=പന്ഥാവിനെ പ്രതിഗമിച്ചത—

പന്ഥാവ=മാൎഗ്ഗം— പ്രതിഗമിക്ക=പ്രാപിക്ക— ഗതി=ഗമനം—

ഇതി വാശ്ശാസൊപനാമകരാമാനന്ദനാഥപണ്ഡിത പാരശവെന്ദ്രകൃതൌ കുമാരസംഭവവ്യാഖ്യായാം സുഖബൊധിന്യാം തൃതീയസ്സൎഗ്ഗഃ

# കുമാരസംഭവം

# കാവ്യം

സവ്യാഖ്യാനെ കുമാരസംഭവകാവ്യെ
ചതുൎത്ഥസൎഗ്ഗപ്രാരംഭഃ

൧– അഥമൊഹപരായണാസതീവിവശാകാമവധൂൎവ്വിബൊധിതാ । വിധിനാപ്രതിപാദയിഷ്യതാനവവൈധവ്യമസഹ്യവെദനം॥

അന്വയം— അഥ (അ) മൊഹപരായണാ (ആ–സ്ത്രീ–പ്ര–ഏ) സതീ (ഈ–സ്ത്രീ–പ്ര–ഏ) വിവശാ (ആ–സ്ത്രീ–പ്ര–ഏ) കാമവധൂഃ (ഊ–സ്ത്രീ–പ്ര–ഏ) അസഹ്യവെദനം– നവവൈധവ്യം (അ–ന–ദ്വി–ഏ) പ്രതിപാദയിഷ്യതാ (ത–പു–തൃ–ഏ) വിധിനാ (ഇ–പു–തൃ–ഏ) വിബൊധിതാ (ആ–സ്ത്രീ–പ്ര–ഏ)–

അന്വയാൎത്ഥം— അനന്തരം മൊഹപരായണയായി സതിയായി വിവശയായിരിക്കുന്ന കാമവധൂ അസഹ്യവെദനമായിരിക്കുന്ന നവവൈധവ്യത്തെ പ്രതിപാദയിഷ്യത്തായിരിക്കുന്ന വിധിയാൽ പ്രതിബൊധിതയായി.

പരിഭാഷാ— മൊഹപരായണാ=മൊഹമാകുന്ന പരായണത്തൊടുകൂടിയവൾ– മൊഹം=നിസ്സംജ്ഞത്വം– (ബൊധക്കെടു) പരായണം=പരമാശ്രയം– സതീ=ഭവിച്ചിരിക്കുന്നവൾ– വിവശാ=നിശ്ചെഷ്ടാ– (ചെഷ്ടയൊടുകൂടാത്തവൾ) കാമവധൂ=കാമഭാൎയ്യാ– (രതീദെവീ) അസഹ്യവെദനം=അസഹ്യയായിരിക്കുന്ന വെദനയൊടുകൂടിയവൾ– അസഹ്യാ=സഹ്യയല്ലാത്തത– സഹ്യാ=സഹിക്കപ്പെടുവാൻ കഴിയുന്നത– നവവൈധവ്യം=നവമായിരിക്കുന്ന വൈധവ്യം– നവം=നൂതനം– വൈധവ്യം=വിധവയാവു എന്നുള്ളത– വിധവാ=ധവനൊടുകൂടാത്തവൾ– ധവൻ=ഭൎത്താവ– പ്രതിപാദയിഷ്യതാ=പ്രതിപാദിപ്പിപ്പാനു പൊകുന്നത– പ്രതിപാദിപ്പിക്ക–അനുഭവിപ്പിക്ക– വിധി=ദൈവം– വിബൊധിതാ=വിബൊധിപ്പിക്കപ്പെട്ടവൾ– വിബൊധിപ്പി

ക്ക=ബൊധത്തെ പ്രാപിപ്പിക്ക-

൨— അവധാനപരെചകാരസാപ്രളയാന്തൊന്മിഷിതെവിലൊചനെ । നവിവെദതയൊരതൃപ്തയൊഃപ്രിയമത്യന്തവിലുപ്തദശ്നം ॥

അന്വയം— സാ (തച്ശ-സ്ത്രീ-പ്ര-ഏ) പ്രളയാന്തൊന്മിഷിതെ- വിലൊചനെ- അവധാനപരെ (അ-ന-ദ്വി-ദ്വി- ചകാര (ലിട്ട-പ-പ-പ്ര-പു-ഏ) പ്രിയം (അ-പു-ദ്വി-ഏ) അതൃപ്തയൊഃ (അ-ന-ഷ-ദ്വി) തയൊഃ (തച്ശ-ന-ഷ-ദ്വി) അത്യന്തവിലുപ്തദശ്നം (അ-പു-ദ്വി-ഏ) ന (അ) വിവെദ (ലിട്ട-പ-പ-പ്ര-പു-ഏ).

അന്വയാൎത്ഥം— അവൾ പ്രളയാന്തൊന്മിഷിതങ്ങളായിരിക്കുന്ന വിലൊചനങ്ങളെ അവധാനപരങ്ങളാക്കി ചെയ്തു. പ്രിയനെ അതൃപ്തങ്ങളായിരിക്കുന്ന അതുകളുടെ അത്യന്തവിലുപ്തദശ്നനായിട്ട വെളിച്ചില്ല.

പരിഭാഷാ— അവൾ=രതി- പ്രളയാന്തൊന്മിഷിതങ്ങൾ=പ്രളയാന്തത്തിങ്കൽ ഉന്മിഷിതങ്ങൾ- പ്രളയാന്തം=മൂൎഛാവസാനം- ഉന്മിഷിതങ്ങൾ=ഉന്മിഷിച്ചവ- ഉന്മിഷിക്ക=മിഴിവിനെ പ്രാപിക്ക- വിലൊചനങ്ങൾ= കണ്ണുകൾ- അവധാനപരങ്ങൾ=അവധനമാകുന്ന പരത്തൊടുകൂടിയവ- അവധാനം=ദശ്നാനുകൂല്യം- പരം=പ്രധാനം- പ്രിയൻ=ഭൎത്താവ- അതൃപ്തങ്ങൾ=തൃപ്തിയെ പ്രാപിക്കാത്തവ- അതുകൾ=വിലൊചനങ്ങൾ- അത്യന്തവിലുപ്തദശ്നൻ=അത്യന്ത വിലുപ്തമായിരിക്കുന്ന ദശ്നത്തൊടുകൂടിയവൻ- അത്യന്തവിലുപ്തം=ഏറ്റവുംവിലുപ്തം- വിലുപ്തം=വിലൊപിക്കപ്പെട്ടത- വിലൊപിക്ക=നശിപ്പിക്ക- ദശ്നം=കാഴ്ച- വെളിക്ക=അറിക-

൩— അയിജീവിതനാഥജീവസീത്യഭിധായൊത്ഥിതയാതയാപുരഃ । ദദൃശെപുരുഷാകൃതിക്ഷിതൌഹരകൊപാനലഭസ്മകെവലം ॥

അന്വയം— ജീവിതനാഥ (അ-പു-സം-പ്ര-ഏ) ത്വം (യുഷ്മച്ശ-പ്ര-ഏ) അയി (അ) ജീവസി (ലട്ട-പ-പ-മ-പു-ഏ) ഇതി (അ) അഭിധായ (ല്യ-അ) ഉത്ഥിതയാ (ആ-സ്ത്രീ-തൃ-ഏ) തയാ (തച്ശ-സ്ത്രീ-തൃ-ഏ) പുരഃ (അ) ക്ഷിതൌ (ഇ-സ്ത്രീ-സ-ഏ) പുരുഷാകൃതി (ഇ-ന-പ്ര-ഏ) കെവലം (അ-ന-പ്ര-ഏ) ഹരകൊപാനലഭസ്മ (ന-ന-പ്ര-ഏ) ദദൃശെ (ലിട്ട-ആ-പ-പ്ര-പു-ഏ)-

അന്വയാൎത്ഥം— അല്ലയൊ ജീവിതനാഥനായുള്ളൊവെ അങ്ങുന്ന ജീവിക്കുന്നുവൊ എന്ന അഭിധാനംചെയ്തിട്ട ഉത്ഥിത

യായിരിക്കുന്ന അവളാൽ പുരോഭാഗത്തിങ്കൽ ക്ഷിതിയിങ്കൽ പുരുഷാകൃതിയായി കെവലമായിരിക്കുന്ന ഹരകൊപാനലഭസ്മം കാണപ്പെട്ടു.

പരിഭാഷാ — ജീവിതനാഥൻ=ഭൎത്താവ- ജീവിക്ക=പ്രാണധാരണത്തെചെയ്ക- അഭിധാനംചെയ്ക=പറക- ഉത്ഥിതാ=ഉത്ഥാനംചെയ്തവൾ- ഉത്ഥാനംചെയ്ക=എഴുനീല്ക്ക- അവൾ=രതി- പുരോഭാഗം=അഗ്രഭാഗം- ക്ഷിതി=ഭൂമി- പുരുഷാകൃത=പുരുഷന്റെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടു കൂടിയത- കെവലം=ഏകം- ഹരകൊപാനലഭസ്മം=ഹരകൊപാനലന്റെ ഭസ്മം- ഹരകൊപാനലൻ-ഹരന്റെ കൊപാനലൻ-ഹരൻ=പരമെശ്വരൻ- കൊപാനലൻ=കൊപാഗ്നി.

൪– അഥസാപുനരെവവിഹ്വലാവസുധാലിംഗനധൂസരസ്തനീ। വിലലാപവികീൎണ്ണമൂൎദ്ധജാസമദുഃഖാമിവകുൎവ്വതീസ്ഥലീം॥

അന്വയം— അഥ (അ) സാ (തച്ശ-സ്ത്രീ-പ്ര-ഏ) പുനഃ-ഏവ(അ)വിഹ്വലാ(ആ-സ്ത്രീ-പ്ര-ഏ)വസുധാലിംഗനധൂസരസ്തനീ (ഈ-സ്ത്രീ-പ്ര-ഏ) വികീൎണ്ണമൂൎദ്ധജാ (ആ-സ്ത്രീ-പ്ര-ഏ)സ്ഥലീം (ഈ-സ്ത്രീ-ദ്വി-ഏ) സമദുഃഖാം(ആ-സ്ത്രീ-ദ്വി-ഏ)കുൎവ്വതീ(ഈ-സ്ത്രീ-പ്ര-ഏ) ഇവ (അ) വിലലാപ (ലിട്ട-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— അനന്തരം അവൾ പിന്നെ തന്നെ വിഹ്വലയായി വസുധാലിംഗനധൂസരസ്തനിയായി വികീൎണ്ണമൂൎദ്ധജയായി സ്ഥലിയെ സമദുഃഖയാക്കി കുൎവ്വതിയൊ എന്നു തോന്നുംവണ്ണം വിലപിച്ചു.

പരിഭാഷാ— അവൾ=രതി- വിഹ്വലാ=സംഭ്രാന്താ (സംഭ്രമിച്ചവൾ.) വസുധാലിംഗനധൂസരസ്തനീ=വസുധാലിംഗനധൂസരങ്ങളായിരിക്കുന്ന സ്തനങ്ങളോടുകൂടിയവൾ- വസുധാലിംഗനധൂസരങ്ങൾ=വസുധാലിംഗനം ഹെതുവായിട്ടു ധൂസരങ്ങൾ- വസുധാലിംഗനം=ഭൂമ്യാലിംഗനം- (ഭൂമിയിലുള്ള ഉരുളൽ) ധൂസരങ്ങൾ=ധൂസരവൎണ്ണങ്ങൾ- സ്തനങ്ങൾ=കുചങ്ങൾ- വികീൎണ്ണമൂൎദ്ധജാ=വികീൎണ്ണമായിരിക്കുന്ന മൂൎദ്ധജത്തൊടു കൂടിയവൾ- വികീൎണ്ണം=വിക്ഷിപ്തം- മൂൎദ്ധജം=തലമുടി- സ്ഥലീ=വനഭൂമി- സമദുഃഖാ=സമമായിരിക്കുന്ന ദുഃഖത്തൊടുകൂടിയവൾ- സമം=തുല്യം- കുൎവ്വതീ=ചെയ്യുന്നവൾ- വിലപിക്ക=ദുഃഖവാക്കുകളെ പറക-

൫– ഉപമാനമഭൂദ്വിലാസിനാംകരണംയത്തവകാന്തിമത്തയാ। തദിദംഗതമീദൃശീംദശാംനവിദീൎയ്യെകഠിനാഃഖലുസ്ത്രിയഃ॥

അന്വയം— തവ (യുഷ്മച്ശ-ഷ-ഏ) യത് (യച്ശ-ന-പ്ര-ഏ)

കരണം (അ-ന-പ്ര-ഏ) കാന്തിമത്തയാ (ആ-സ്ത്രീ-തൃ-ഏ) വി
ലാസിനാം (ന-പു-ഷ ബ) ഉപമാനം (അ-ന-പ്ര-ഏ) അഭൂ
ൽ (ലുങ്-പ-പ-പ്ര-പു-ഏ) തൽ (തച്ഛ-ന-പ്ര-ഏ) ഇദം (ഇദം
ശ-ന-പ്ര-ഏ) ഈദൃശീം (ഈ-സ്ത്രീ-ദ്വി-ഏ) ദശാം (ആ-സ്ത്രീ-
ദ്വി-ഏ) ഗതം (അ-ന-പ്ര-ഏ) അഹം (അസ്മച്ഛ-പ്ര-ഏ) ന
(അ) വിദീൎയ്യേ (ലട്ട്-ആ-പ-ഉ-പു-ഏ) സ്ത്രിയഃ (ഈ-സ്ത്രീ-പ്ര-
ബ) കഠിനാഃ (ആ-സ്ത്രീ-പ്ര-ബ) ഖലു (അ)

അന്വയാൎത്ഥം— അങ്ങയുടെ യാതൊരു കരണം കാന്തിമത്താ ഹേതുവായിട്ടു വിലാസികളുടെ ഉപമാനമായി ഭവിച്ചുവൊ ആ ഇതു ഈദൃശിയായിരിക്കുന്ന ദശയെ ഗതമായി ഞാൻ വിദീൎണ്ണയായി ഭവിക്കുന്നില്ല. സ്ത്രീകൾ കഠിനകൾതന്നെ.

പരിഭാഷാ— കരണം=ശരീരം— കാന്തിമത്താ=കാന്തിമത്താവു എന്നുള്ളതു— കാന്തിമത്ത=കാന്തിയുള്ളതു— കാന്തി=സൌന്ദൎയ്യം—വിലാസികൾ=സുന്ദരന്മാർ— ഉപമാനം=ഉപമിതിസാധനം— (യാതൊന്നിനൊടുപമിച്ചു പറയുന്നുവൊ അതെന്നു സാരം) ഇതു=കരണം— ഈദൃശി=ഇപ്രകാരമിരിക്കുന്നതു— ദശാ=അവസ്ഥാ— ഗതം=ഗമിച്ചതു— ഗമിക്ക=പ്രാപിക്ക— വിദീൎണ്ണാ=വിദരിച്ചവൾ—വിദരിക്ക=പിളരുക—

ന— ക്വനുമാം ത്വദധീനജീവിതാം വിനികീൎയ്യ ക്ഷണഭിന്നസൌഹൃദഃ। നളിനീം ക്ഷതസേതുബന്ധനൊ ജലസംഘാത ഇവാസി വിദ്രുതഃ॥

അന്വയം— ക്ഷതസേതുബന്ധനഃ ജലസംഘാതഃ (അ-പു-പ്ര-ഏ) നളിനീം (ഈ-സ്ത്രീ-ദ്വി-ഏ) ഇവ (അ) ത്വദധീനജീവിതാം (ആ-സ്ത്രീ-ദ്വി-ഏ) മാം (യുഷ്മച്ഛ-ദ്വി-ഏ) ക്വനു (അ) വിനികീൎയ്യ (ല്യ-അ) ക്ഷണഭിന്നസൌഹൃദഃ (അ-പു-പ്ര-ഏ) ത്വം (യുഷ്മച്ഛ-പ്ര-ഏ) വിദ്രുതഃ (അ-പു-പ്ര-ഏ) അസി (ലട്ട്-പ-പ-മ-പു-ഏ)

അന്വയാൎത്ഥം— ക്ഷതസേതുബന്ധനമായിരിക്കുന്ന ജലസംഘാതം നളിനിയെ എന്നപോലെ ത്വദധീനജീവിതയായിരിക്കുന്ന എന്നെ എവിടെ വിനികിരണം ചെയ്തിട്ടു ക്ഷണഭിന്നസൌഹൃദനായിട്ടു അങ്ങുന്നു വിദ്രുതനായി ഭവിക്കുന്നു.

പരിഭാഷാ— ക്ഷതസേതുബന്ധനം=ക്ഷതമായിരിക്കുന്ന സേതുബന്ധനത്തോടുകൂടിയതു— ക്ഷതം=ഖണ്ഡിതം— (മുറിക്കപ്പെട്ടതു) സേതുബന്ധനം= സേതുബന്ധം— ജലസംഘാതം=ജലസമൂഹം— നളിനി=താമര— ത്വദധീനജീവിതാ=ത്വദധീനമായിരിക്കു

ന്ന ജീവിതത്തോടു കൂടിയവൾ— ത്വദധീനം=അങ്ങയ്ക്കു അധീനം— ജീവിതം=ജീവനം— വിനികിരണംചെയ്ക=വിക്ഷേപിക്ക— (ഇടുക—) ക്ഷണഭിന്നസൌഹൃദൻ=ക്ഷണഭിന്നമായിരിക്കുന്ന സൌഹൃദത്തോടു കൂടിയവൻ— ക്ഷണഭിന്നം=ക്ഷണംകൊണ്ടു ഭിന്നം— ക്ഷണം=കാലവിശേഷം. ഭിന്നം=ഭേദിക്കപ്പെട്ടതു— ഭേദിക്ക=ഉപേക്ഷിക്ക— സൌഹൃദം=സ്നേഹം— വിദ്രുതൻ=വിദ്രവിച്ചവൻ—വിദ്രവിക്ക=ഓടിപ്പോക—

൩— കൃതവാനസി വിപ്രിയം ന മേ പ്രതികൂലം ന ച മേ ത്വയാകൃതം। കിമകാരണമേവ ദൎശനം വിലപന്ത്യൈ രതയേ ന ദീയതേ।

അന്വയം— ത്വം (യുഷ്മച്ഛ—പ്ര—ഏ) മേ (അസ്മച്ഛ—ഷ—ഏ) വിപ്രിയം (അ—ന ദ്വി—ഏ) കൃതവാൻ (ത—പു—പ്ര—ഏ) ന (അ) അസി (ലട്ട—പ—പ—മ—പു—ഏ) മയാ (അസ്മച്ഛ—തൃ—ഏ) ച (അ) തേ (യുഷ്മച്ഛ—ഷ—ഏ) പ്രതികൂലം (അ—ന—പ്ര—ഏ) ന (അ) കൃതം (അ—ന—പ്ര—ഏ) അകാരണം (ക്രി—വി) ഏവ (അ) വിലപന്ത്യൈ (ഠരം—സ്ത്രീ—ച—ഏ) രതയേ (ഇ—സ്ത്രീ—ച—ഏ) ദൎശനം (അ—ന—പ്ര—ഏ) കിം—ന (അ) ദീയതേ (ലട്ട—ആ—പ—പ്ര—പു—ഏ)—

അന്വയാൎത്ഥം— അങ്ങുന്ന ഇനിക്ക വിപ്രിയമായിട്ടുള്ളതിനെ കൃതവാനായി ഭവിക്കുന്നില്ല. എന്നാലും അങ്ങയ്ക്കു പ്രതികൂലമായിട്ടുള്ളതു കൃതമായി ഭവിക്കുന്നില്ല. അകാരണമാകുംവണ്ണം തന്നെ വിലപന്തിയായിരിക്കുന്ന രതിക്കായിക്കൊണ്ടു ദൎശനം എന്തു ഹേതുവായിട്ടു ദാനം ചെയ്യപ്പെടുന്നില്ല.

പരിഭാഷാ—— വിപ്രിയം=അപ്രിയം— കൃതവാൻ=ചെയ്തവൻ— പ്രതികൂലം=അപ്രിയം— കൃതം=ചെയ്യപ്പെട്ടതു— അകാരണം=കാരണത്തോടു കൂടാത്തതു— വിലപന്തി=വിലപിച്ചിയങ്ങുന്നവൾ— വിലപിക്ക=ദുഃഖവാക്കുകളെ പറക— ദൎശനം=കാഴ്ച— ദാനംചെയ്ക=കൊടുക്കുക—

൪— സ്മരസി സ്മര മേഖലാഗുണൈരുത ഗോത്രസ്ഖലിതേഷു ബന്ധനം। ച്യുതകേസരദൂഷിതേക്ഷണാന്യവതംസോൽപലതാഡനാനി വാ॥

അന്വയം— ഹേ സ്മര (അ—പു—സം—പ്ര—ഏ) ത്വം (യുഷ്മച്ഛ—പ്ര—ഏ) ഗോത്രസ്ഖലിതേഷു (അ—ന—സ—ബ) മേഖലാഗുണൈഃ (അ—പു—തൃ—ബ) ബന്ധനം (അ—ന—ദ്വി—ഏ) ച്യുതകേസരദൂഷിതേക്ഷണാനി— അവതംസോൽപലതാഡനാനി (അ—ന—ദ്വി—ബ) വാ (അ) സ്മരസി (ലട്ട—പ—പ—മ—പു—ഏ) ഉത (അ)

അന്വയാൎത്ഥം—— അല്ലയൊ സ്മരനായുള്ളൊവെ അങ്ങുന്ന് ഗോത്രസ്ഖലിതങ്ങളിൽ മെഖലാഗുണങ്ങൾ കൊണ്ടുള്ള ബന്ധനത്താലൊ ചൂതകെസരദൂഷിതെക്ഷണങ്ങളായിരിക്കുന്ന. അവതംസൊൽപലതാഡനങ്ങളെയൊ സ്മരിക്കുന്നുവൊ–

പരിഭാഷാ.– സ്മരൻ=കാമദെവൻ– ഗോത്രസ്ഖലിതം=നാമവ്യത്യാസം– (പെർമാറാം) മെഖലാഗുണങ്ങൾ=മെഖലകളാകുന്ന ഗുണങ്ങൾ– മെഖലകൾ=അരഞ്ഞാണുകൾ– ഗുണങ്ങൾ=കയറുകൾ– ബന്ധനം=കെട്ട– ചൂതകെസരദൂഷിതെക്ഷണങ്ങൾ=ചൂതകെസരദൂഷിതങ്ങളായിരിക്കുന്ന ഈക്ഷണങ്ങളൊടു കൂടിയവ– ചൂതകെസരദൂഷിതങ്ങൾ=ചൂതകെസരങ്ങളാൽ ദൂഷിതങ്ങൾ– ചൂതകെസരങ്ങൾ=ചൂതങ്ങളായിരിക്കുന്ന കെസരങ്ങൾ– ചൂതങ്ങൾ=ശ്രെഷ്ഠങ്ങൾ– (കൊഴിഞ്ഞവ) കെസരങ്ങൾ=അല്ലികൾ– ദൂഷിതങ്ങൾ=ദൂഷിക്കപ്പെട്ടവ– ദൂഷിക്ക=കലുഷങ്ങളാക്കിചെയ്ക– ഈക്ഷണങ്ങൾ=കണ്ണുകൾ– അവതംസൊൽപലതാഡനങ്ങൾ=അവതംസൊൽപലങ്ങൾകൊണ്ടുള്ള താഡനങ്ങൾ– അവതംസൊൽപലങ്ങൾ=അവതംസങ്ങളായിരിക്കുന്ന ഉൽപലങ്ങൾ– അവതംസങ്ങൾ=കൎണ്ണാഭരണങ്ങൾ– ഉൽപലങ്ങൾ=ചെങ്ങഴിനീർപൂക്കൾ– താഡനങ്ങൾ=അടികൾ– സ്മരിക്ക=ചിന്തിക്ക–

൯– ഹൃദയെവസസീതിമൽപ്രിയംയദവൊചസ്തദവൈമി
കൈതവം। ഉപചാരപദംനചെദിദംത്വമനംഗഃകഥമക്ഷതാരതിഃ॥

അന്വയം— ഹൃദയെ (അ–ന–സ–ഏ) വസസി (ലട്ട–പ–പ–മ–പു–ഏ) ഇതി (അ) മൽപ്രിയം (അ–ന–ദ്വി–ഏ) യൽ (യച്ഛ–ന–ദ്വി–ഏ) അവൊചഃ (ലുങ്–പ–പ–മ–പു–ഏ) തൽ (തച്ഛ–ന–ദ്വി–ഏ) കൈതവം (അ–ന–ദ്വി–ഏ) അവൈമി (ലട്ട–പ–പ–ഉ–പു–ഏ) ഇദം (ഇദംശ–ന–പ്ര–ഏ) ഉപചാരപദം (അ–ന–പ്ര–ഏ) ന–ചെൽ (അ) ത്വം (യുഷ്മച്ഛ–പ്ര–ഏ) അനംഗഃ (അ–പു–പ്ര–ഏ) രതിഃ (ഇ സ്ത്രീ–പ്ര–ഏ) അക്ഷതാ (ആ–സ്ത്രീ–പ്ര–ഏ) കഥം (അ)–

അന്വയാൎത്ഥം— എന്റെ ഹൃദയത്തിങ്കൽ നീ വസിക്കുന്നു എന്നിപ്രകാരം മൽപ്രിയമായിരിക്കുന്ന യാതൊന്നിനെ അങ്ങുന്ന വചിച്ചുവൊ അതിനെ ഞാൻ കൈതവമെന്ന അറിയുന്നു. ഇത ഉപചാരപദമല്ല എങ്കിൽ അങ്ങുന്ന അനംഗനായിട്ടും രതി അക്ഷതയായിട്ടും എങ്ങിനെ ഭവിച്ചു.

പരിഭാഷാ—— ഹൃദയം=മനസ്സു– വസിക്ക=ഇരിക്ക– മൽപ്രി

യം=ഇനിക്കപ്രിയം—പ്രിയം=പ്രീതികരം—വചിക്ക=പറക—കൈതവം=അസത്യം. ഉപചാരപദം=ഉപചാരസ്ഥാനം അനംഗൻ=അംഗത്തോടു കൂടാത്തവൻ— അംഗം=ശരീരം— അക്ഷതാ=ക്ഷതയില്ലാത്തവൾ— ക്ഷതാ=നഷ്ടാ—

൧൦ പരലോകനവപ്രവാസിനഃപ്രതിപദ്യേപദവീമഹംതവ ।
വിധിനാജനഏഷവഞ്ചിതസ്ത്വദധീനംഖലുദേഹിനാംസുഖം ॥

അന്വയം— അഹം (അസ്മച്ഛ—പ്ര—ഏ) പരലോകനവപ്രവാസിനഃ (ന—പു—ഷ—ഏ) തവ (യുഷ്മച്ഛ—ഷ—ഏ) പദവീം (ഈം—സ്ത്രീ—ദ്വി—ഏ) പ്രതിപദ്യേ (ലട്—ആ—പ—ഉ—പു—ഏ) വിധിനാ (ഇ—പു—തൃ—ഏ) ഏഷഃ (ഏതച്ഛ—പു—പ്ര—ഏ) ജനഃ (അ—പു—പ്ര—ഏ) വഞ്ചിതഃ (അ—പു—പ്ര—ഏ) ദേഹിനാം (ന—പു—ഷ—ബ) സുഖം (അ—ന—പ്ര—ഏ) ത്വദധീനം (അ—ന—പ്ര—ഏ) ഖലു (അ).

അന്വയാൎത്ഥം— ഞാൻ പരലോകനവപ്രവാസിയായിരിക്കുന്ന അങ്ങയുടെ പദവിയെ പ്രതിപാദിക്കാം. വിധിയാൽ ഈജനം വഞ്ചിതമായി ദേഹികളുടെ സുഖം ത്വദധീനമായി ഭവിക്കുന്നു.

പരിഭാഷാ— പരലോകനവപ്രവാസി=പരലോകത്തെക്കുറിച്ച നവപ്രവാസീ— പരലോകം=അന്യലോകം— നവപ്രവാസീ=നവമാകുംവണ്ണം പ്രവസിച്ചവൻ— നവം=നൂതനം— പ്രവസിക്ക=പോക. പദവീ=വഴി— പ്രതിപദിക്ക=പ്രാപിക്ക— വിധി=ദൈവം— വഞ്ചിതം=വഞ്ചിക്കപ്പെട്ടതു— വഞ്ചിക്ക=ചതിക്ക— ദേഹികൾ=ശരീരികൾ— ത്വദധീനം=അങ്ങേക്കു അധീനം—

൧൧—രജനീതിമിരാവകുണ്ഠിതേപുരമാൎഗ്ഗേഘനശബ്ദവിക്ലവാഃ ।
വസതിംപ്രിയകാമിനാംപ്രിയാസ്ത്വദൃതേപ്രാപയിതുംകഈശ്വരഃ ॥

അന്വയം— ഹെപ്രിയ (അ—പു—സം—പ്ര—ഏ) രജനീതിമിരാവകുണ്ഠിതേ പുരമാൎഗ്ഗേ (അ—പു—സ—ഏ) ഘനശബ്ദവിക്ലവാഃ പ്രിയാഃ (ആ—സ്ത്രീ—ദ്വി—ബ) കാമിനാം (ന—പു—ഷ—ബ) വസതിം (ഇ—സ്ത്രീ—ദ്വി—ഏ) പ്രാപയിതും (തുമ—അ) ത്വൽ (യുഷ്മച്ഛ—പ—ഏ) ഋതേ (അ) കഃ (കിംശ—പു—പ്ര—ഏ) ഈശ്വരഃ (അ—പു—പ്ര—ഏ).

അന്വയാൎത്ഥം— അല്ലയോ പ്രിയനായുള്ളോവെ രജനീതിമിരാവകുണ്ഠിതമായിരിക്കുന്ന പുരമാൎഗ്ഗത്തിങ്കൽ ഘനശബ്ദവിക്ലവകളായിരിക്കുന്ന പ്രിയമാരെ കാമികളുടെ വസതിയെ പ്രാപിപ്പാനായിക്കൊണ്ടു അങ്ങയെ ഒഴിച്ചു ഏതൊരുത്തൻ ഈശ്വരനാ

യി ഭവിക്കുന്നു.

പരിഭാഷാ— പ്രിയൻ=ഭർത്താവ— രജനീതിമിരാവഗുണ്ഠിതം= രജനീതിമിരത്താൽ അവഗുണ്ഠിതം— രജനീതിമിരം=രജനിയിങ്കലെ തിമിരം— രജനീ=രാത്രി— തിമിരം=ഇരുട്ട- പുരമാർഗ്ഗം=നഗരമാർഗ്ഗം— ഘനശബ്ദവിക്ലബകൾ=ഘനശബ്ദംഹേതുവായിട്ട വിക്ലബകൾ— ഘനശബ്ദം=ഘനങ്ങളുടെ ശബ്ദം— ഘനങ്ങൾ=മേഘങ്ങൾ— വിഹ്വലകൾ=സഭയകൾ- (ഭയത്തോട കൂടിയവർ) പ്രിയമാർ=വല്ലഭമാർ— കാമികൾ=കാമമുള്ളവർ— വസതി=ഗൃഹം— [illegible]ൻ=ശ[illegible]ൻ—

൭൧— നയനാന്യരുണാനി ഘൂർണ്ണയൻവചനാനി സ്ഖലയൻ പദേപദേ। അസതി ത്വയി വാരുണീമദഃ പ്രമദാനാമധുനാ വിഡംബനം॥

അന്വയം— അരുണാനി-നയനാനി (അ-ന-ദ്വി-ബ) ഘൂർണ്ണയൻ (ത-പു-പ്ര-ഏ) പദെ-പദെ (അ-ന-സ-ഏ) വചനാനി (അ-ന-ദ്വി-ബ) സ്ഖലയൻ (ത-പു-പ്ര-ഏ) പ്രമദാനാം (ആ-സ്ത്രീ-ഷ-ബ) വാരുണീമദഃ (അ-പു-പ്ര-ഏ) അധുനാ (അ) ത്വയി (യുഷ്മച്ഛ-സ-ഏ) അസതി (ത-പു-സ-ഏ) വിഡംബനം (അ-ന-പ്ര-ഏ).

അന്വയാർത്ഥം— അരുണങ്ങളായിരിക്കുന്ന നയനങ്ങളെ ഘൂർണ്ണയത്തായി പദത്തിങ്കൽ പദത്തിങ്കൽ വചനങ്ങളെ സ്ഖലയത്തായിരിക്കുന്ന പ്രമദമാരുടെ വാരുണീമദം ഇപ്പോൾ അങ്ങുന്ന അസന്നായിരിക്കും വിഷയത്തിങ്കൽ വിഡംബനമായി ഭവിക്കുന്നു.

പരിഭാഷാ— അരുണങ്ങൾ=ചുവന്നവ— നയനങ്ങൾ=കണ്ണുകൾ— ഘൂർണ്ണയത്ത=ഘൂർണ്ണിപ്പിച്ചിയങ്ങുന്നത— ഘൂർണ്ണിപ്പിക്ക=ഇളക്കുക- വചനങ്ങൾ=വാക്കുകൾ— സ്ഖലിയത്ത=സ്ഖലിപ്പിച്ചിയങ്ങുന്നത— സ്ഖലിപ്പിക്ക=തെററിക്ക- പ്രമദമാർ=സ്ത്രീകൾ— വാരുണീമദം=വാരുണിയുടെ മദം— വാരുണീ=വാരുണീമദ്യം— അസൻ=സന്നല്ലാത്തവൻ— സൻ=ഭവിച്ചിയങ്ങുന്നവൻ— വിഡംബനം=അനുകരണം—

൭൨— അവഗമ്യ കഥീകൃതം വപുഃ പ്രിയബന്ധോസ്തവ നിഷ്ഫലോദയഃ। ബഹുലേപി ഗതേ നിശാകരസ്തനുതാം ദുഃഖമനംഗ മോക്ഷ്യതി।

അന്വയം— അനംഗ (അ-പു-സം-പ്ര-ഏ) പ്രിയബന്ധോഃ (ഉ-പു-ഷ-ഏ) തവ (യുഷ്മച്ഛ-ഷ-ഏ) വപുഃ (സ-പു-ദ്വി-

ഏ) കഥീകൃതം (അ-ന-ദ്വി-ഏ) അവഗമ്യ (ല്യ-അ) നിഷ്ഫലോദയഃ (അ-പു-പ്ര-ഏ) നിശാകരഃ (അ-പു-പ്ര-ഏ) ബഹുലേ ഗതേ (അ-ന-സ-ഏ) അപി (അ) തന്വതാം (ആ-സ്ത്രീ-ദ്വി-ഏ) ദുഃഖം (ക്രി-വി) മോക്ഷ്യതി (ല്യട്ട്-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— അല്ലയോ അനംഗനായുള്ളോവെ പ്രിയബന്ധുവായിരിക്കുന്ന അങ്ങയുടെ വപുസ്സിനെ കഥീകൃതമായി അവഗമിച്ചിട്ടു നിഷ്ഫലോദയനായിരിക്കുന്ന നിശാകരൻ ബഹുലം ഗതമായിരിക്കും വിഷയത്തിങ്കലും തന്വതയെ ദുഃഖമാകുംവണ്ണം മോചിക്കും.

പരിഭാഷ— അനംഗൻ=അംഗത്തോടു കൂടാത്തവൻ— അംഗം=ശരീരം— പ്രിയബന്ധു=പ്രിയനായിരിക്കുന്ന ബന്ധു— പ്രിയൻ=ഇഷ്ടൻ— ബന്ധു=സഖി— വപുസ്സ=ശരീരം— കഥീകൃതം=കഥയാക്കപ്പെട്ടതു— (ശബ്ദമാത്രാവശിഷ്ടമെന്നു സാരം) അവഗമിക്ക=അറിക— നിഷ്ഫലോദയൻ=നിഷ്ഫലമായിരിക്കുന്ന ഉദയത്തോടുകൂടിയവൻ— നിഷ്ഫലം=ഫലത്തോടു കൂടാത്തതു— ഉദയം=ആവിൎഭാവം— നിശാകരൻ=ചന്ദ്രൻ— ബഹുലം=കൃഷ്ണപക്ഷം— ഗതം=ഗമിച്ചതു— ഗമിക്ക=അവസാനിക്ക— തന്വതാ=കാൎശ്യം— മോചിക്ക=ഉപേക്ഷിക്ക—

൧൩— ഹരിതാരുണചാരുബന്ധനഃ കളപുംസ്കോകിലശബ്ദസൂചിതഃ । വദസംപ്രതി കസ്യ ബാണതാം നവചൂതപ്രസവോ ഗമിഷ്യതി ॥

അന്വയം— ഹരിതാരുണചാരുബന്ധനഃ—കളപുംസ്കോകിലശബ്ദസൂചിതഃ—നവചൂതപ്രസവഃ (അ-പു-പ്ര-ഏ) സംപ്രതി (അ) കസ്യ (കിംശ-പു-ഷ-ഏ) ബാണതാം (ആ-സ്ത്രീ-ദ്വി-ഏ) ഗമിഷ്യതി (ല്യട്ട്-പ-പ-പ്ര-പു-ഏ) വദ (ലോട്ട്-പ-പം-മ-പു-ഏ)

അന്വയാൎത്ഥം— ഹരിതാരുണ ചാരുബന്ധനമായി കളപുംസ്കോകിലശബ്ദസൂചിതമായിരിക്കുന്ന നവചൂതപ്രസവം ഇപ്പോൾ ആരുടെ ബാണതയെ ഗമിക്കും പറിച്ചാലും.

പരിഭാഷ— ഹരിതാരുണചാരുബന്ധനം=ഹരിതാരുണമായി ചാരുവായിരിക്കുന്ന ബന്ധനത്തോടുകൂടിയതു— ഹരിതാരുണം=ഹരിതമായിട്ടും അരുണമായിട്ടും ഇരിക്കുന്നതു— ഹരിതം=പച്ചനിറം— അരുണം=ചുവന്നതു— ചാരു=മനോഹരം— ബന്ധനം=വൃന്തം (ഞെട്ടി) കളപുംസ്കോകിലശബ്ദസൂചിതഃ=കളപുംസ്കോകിലശബ്ദത്താൽ സൂചിതം—കളപുംസ്കോകിലശബ്ദം=കളമാ

യിരിക്കുന്ന പുംസ്കോകിലശബ്ദം— കളം=മധുരം— പുംസ്കോകിലശബ്ദം=പുംസ്കോകിലത്തിന്റെ ശബ്ദം— പുംസ്കോകിലം=ആണ്കുയിൽ— സൂചിതം=സൂചിപ്പിക്കപ്പെട്ടത— സൂചിപ്പിക്ക=അനുമിപ്പിക്ക— നവചൂതപ്രസവം=നവമായിരിക്കുന്ന ചൂതപ്രസവം— നവം=നൂതനം— (പുതിയത) ചൂതപ്രസവം=ചൂതത്തിന്റെ പ്രസവം— ചൂതം=തേന്മാവ— പ്രസവം=പുഷ്പം. ബാണതാ=ബാണമായി എന്നുള്ളത— ബാണം=ശരം— ഗമിക്ക=പ്രാപിക്ക— വദിക്ക=പറക—

൧൫— അളിപങ്ക്തിരനേകശസ്ത്വയാ ഗുണകൃത്യേ ധനുഷോ നിയോജിതാ । വിരുതൈഃ കരുണസ്വനൈരിയം ഗുരുശോകാമനുരോദിതീവ മാം ॥

അന്വയം— ത്വയാ (യുഷ്മച്ഛ—തൃ—ഏ) അനേകശഃ (അ) ധനുഷഃ (സ—ന—ഷ—ഏ) ഗുണകൃത്യേ (അ—ന—സ—ഏ) നിയോജിതാ (ആ—സ്ത്രീ—പ്ര—ഏ) ഇയം (ഇദംശ—സ്ത്രീ—പ്ര—ഏ) അളിപങ്ക്തിഃ (ഇ—സ്ത്രീ—പ്ര—ഏ) കരുണസ്വനൈഃ— വിരുതൈഃ (അ—ന—തൃ—ബ) ഗുരുശോകാം (ആ—സ്ത്രീ—ദ്വി—ഏ) മാം (അസ്മച്ഛ—ദ്വി—ഏ) അനുരോദിതി (ലട്ട—പ—പ—പ്ര—പു—ഏ) ഇവ (അ)

അന്വയാൎത്ഥം— അങ്ങയാൽ പല പ്രാവശ്യം ധനുസ്സിന്റെ ഗുണകൃത്യത്തിങ്കൽ നിയോജിതയായിരിക്കുന്ന ഈ അളിപങ്ക്തി കരുണസ്വനങ്ങളായിരിക്കുന്ന രുദിതങ്ങളെക്കൊണ്ട ഗുരുശോകയായിരിക്കുന്ന എന്നെ അനുരോദിക്കുന്നുവൊ എന്ന തോന്നും.

പരിഭാഷാ— ധനുസ്സ=വില്ല— ഗുണകൃത്യം=ഗുണകാൎയ്യം— (ഞാണകൊണ്ടുള്ള കാൎയ്യമെന്ന സാരം) നിയോജിതാ=നിയോജിപ്പിക്കപ്പെട്ടത— നിയോജിപ്പിക്ക=ചെൎക്കുക— അളിപങ്ക്തി=അളികളുടെ പങ്ക്തി— അളികൾ=വണ്ടുകൾ— പങ്ക്തി=സമൂഹം— കരുണസ്വനങ്ങൾ=കരുണമായിരിക്കുന്ന സ്വനത്തോടു കൂടിയവ— കരുണം=ദീനം— സ്വനം=ധ്വനി— വിരുതങ്ങൾ=കൂജിതങ്ങൾ— ഗുരുശോകാ=ഗുരുവായിരിക്കുന്ന ശോകത്തോടു കൂടിയവൾ— ഗുരു=മഹത്ത— ശോകം=ദുഃഖം— അനുരോദിക്ക=അനുസരിച്ചു കരയുക—

൧൬— പ്രതിപദ്യ മനോഹരം വപുഃ പുനരപ്യാദിശ താവദുത്ഥിതഃ । രതിദൂതിപദേഷു കോകിലാം മധുരാലാപനിസൎഗ്ഗപണ്ഡിതാം ॥

അന്വയം— ത്വം (യുഷ്മച്ഛ—പ്ര—ഏ) താവൽ— പുനഃ— അപി (അ) മനോഹരം (അ—ന—ദ്വി—ഏ) വപുഃ (സ—ന—ദ്വി—ഏ) പ്രതിപദ്യ (ല്യ—അ) ഉത്ഥിതഃ (അ—പു—പ്ര—ഏ) രതിദൂതിപദേഷു

(അ—ന—സ—ബ) മധുരാലാപനിസൎഗ്ഗപണ്ഡിതാം — കോകിലാം (ആ—സ്ത്രീ—സ—ഏ) ആദിശ (ലോട്ട് പ—പ—മ—പ്ര—ഏ)—

അന്വയാൎത്ഥം— അങ്ങുന്ന ഇനിയും മനോഹരമായിരിക്കുന്ന വപുസ്സിനെ പ്രതിപദിച്ചിട്ടു ഉത്ഥിതനായിട്ടു രതിദൂതിപദങ്ങളിൽ മധുരാലാപനിസൎഗ്ഗപണ്ഡിതയായിരിക്കുന്ന കോകിലയെ ആദേശിച്ചാലും.

പരിഭാഷാ— വപുസ്സ=ശരീരം— പ്രതിപദിക്ക=പ്രാപിക്ക— ഉത്ഥിതൻ=ഉത്ഥാനംചെയ്യവൻ— ഉത്ഥാനംചെയ്ക=എഴുനീല്ക— രതിദൂതിപദങ്ങൾ=രതിദൂതീസ്ഥാനങ്ങൾ— മധുരാലാപനിസൎഗ്ഗപണ്ഡിതാ=മധുരാലാപത്തിങ്കൽ നിസൎഗ്ഗപണ്ഡിതാ— മധുരാലാപം=മധുരമായിരിക്കുന്ന ആലാപം— മധുരം=മനോഹരം— ആലാപം=വാക്ക— നിസൎഗ്ഗപണ്ഡിതാ നിസൎഗ്ഗേണ പണ്ഡിതാ— നിസൎഗ്ഗം=സ്വഭാവം— പണ്ഡിതാ=സമൎത്ഥാ— കോകിലാ=പെണ്കുയിൽ— ആദേശിക്ക നിയോഗിക്ക—

൧൧— ശിരസാപ്രണിപത്യയാചിതാന്യുപഗൂഢാനിസവേപഥൂനിച। സുരതാനിചതാനിതേരഹഃസ്മരസംസ്മൃത്യനശാന്തിരസ്തിമേ॥

അന്വയം— ഹേസ്മര (അ—പു—സം—പ്ര—ഏ) ശിരസാ (സ—ന—തൃ—ഏ) പ്രണിപത്യ (ല—അ) യാചിതാനി (അ—ന—ദ്വി—ബ) സവേപഥൂനി (ഉ—ന—ദ്വി—ബ) തേ (യുഷ്മച്ഛ—ഷ—ഏ) ഉപഗൂഢാനി (അ—ന—ദ്വി—ബ) ച (അ) രഹഃ (അ) താനി (തച്ഛ—ന—ദ്വി—ബ) സുരതാനി (അ—ന—ദ്വി—ബ) ച— (അ) സംസ്മൃത്യ (ല്യ—അ) മേ (അസ്മച്ഛ—ഷ—ഏ) ശാന്തിഃ (ഇ—സ്ത്രീ—പ്ര—ഏ) ന (അ) അസ്തി (ലട്ട—പ—പ—പ്ര—പു—ഏ)—

അന്വയാൎത്ഥം— അല്ലേയോ സ്മരനായുള്ളോവെ ശിരസ്സുകൊണ്ടു പ്രണിപതിച്ചിട്ടു യാചിതങ്ങളായി സവേപഥുക്കളായിരിക്കുന്ന അങ്ങയുടെ ഉപഗൂഢങ്ങളെയും രഹസ്സിങ്കലെ ആ സുരതങ്ങളെയും സംസ്മരിച്ചിട്ടു ഇനിക്ക ശാന്തി ഭവിക്കുന്നില്ല.

പരിഭാഷാ—— സ്മരൻ=കാമദേവൻ— പ്രണിപതിക്ക=നമസ്കരിക്ക— യാചിതങ്ങൾ=യാചിക്കപ്പെട്ടവ— യാചിക്ക=പ്രാൎത്ഥിക്ക— സവേപഥുക്കൾ=വേപഥുവിനോടു കൂടിയവ— വേപഥു=വിറയൽ— ഉപഗൂഢങ്ങൾ=ആലിംഗനങ്ങൾ— രഹസ്സ=വിജനപ്രദേശം— സുരതങ്ങൾ=സംഭോഗങ്ങൾ— സംസ്മരിക്ക=നല്ലവണ്ണം സ്മരിക്ക— ശാന്തി=ശമം—

൧൨— രചിതാംരതിപാണ്ഡിതത്വയാസ്വയമംഗേഷുമമേദം

ൎത്തവം ।   ധ്രിയതെകുസുമപ്രസാധനംതവതച്ചാരുവപുൎന്നദൃശ്യ
തെ ।

അന്വയം— ഹെരതിപണ്ഡിത (അ-പു-സം-പ്ര-ഏ) ത്വ
യാ (യുഷ്മച്ഛ-തൃ-ഏ) മമ (അസ്മച്ഛ-ഷ-ഏ) അംഗെഷു (അ-
ന-സ-ബ) സ്വയം (അ) രചിതം-ആൎത്തവം (അ-ന-പ്ര-
ഏ) ഇദം (ഇദംശ-ന-പ്ര-ഏ) കുസുമപ്രസാധനം (അ-ന-പ്ര-
ഏ) ധ്രിയതെ (ലട്ട-ആ-പ-പ്ര-പു-ഏ) തവ (യുഷ്മച്ഛ-ഷ-ഏ)
ചാരു (ഉ-ന-പ്ര-ഏ) തൽ (തച്ഛ-ന-പ്ര-ഏ) വപുഃ (സ-ന-
പ്ര-ഏ) ന (അ) ദൃശ്യതെ (ലട്ട-ആ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— അല്ലയൊ രതിപണ്ഡിതനായുള്ളൊവെ അങ്ങ
യാൽ എന്റെ അംഗങ്ങളിൽ താനെതന്നെ രചിതമായി ആൎത്ത
വമായിരിക്കുന്ന ഒരു കുസുമപ്രസാധനം ധരിക്കുന്നു. അങ്ങയുടെ
ചാരുവായിരിക്കുന്ന ആ വപുസ്സ ദൎശിക്കപ്പെടുന്നില്ല.

പരിഭാഷാ— രതിപണ്ഡിതൻ=രതികുശലൻ- അംഗങ്ങൾ=
അവയവങ്ങൾ- രചിതം=രചിക്കപ്പെട്ടത- രചിക്ക=ഒയാജിപ്പിക്ക-
ആൎത്തവം=ഋതുവിങ്കൽ ഭവിച്ചത- ഋതു=വസന്തകാലം- കുസുമ
പ്രസാധനം കുസുമമാകുന്ന പ്രസാധനം- കുസുമം=പുഷ്പം- പ്ര
സാധനം=ആഭരണം- ധരിക്ക=സ്ഥിതിചെയ്ക- ചാരു=മനൊ
ഹരം- വപുസ്സ=ശരീരം- ദൎശിക്ക=കാണുക-

൧൯- വിബുധൈരപിയസ്യദാരുണൈരസമാപ്തെപരികൎമ്മ
ണിസ്മൃതഃ । തമിമംകുരുദക്ഷിണെതരംചരണംനിൎമ്മിതരാഗമെഹി
മെ॥

അന്വയം— ദാരുണൈഃ- വിബുധൈഃ (അ-പു-തൃ-ബ) അ
പി (അ) യസ്യ (യച്ഛ-പു-ഷ-ഏ) പരികൎമ്മണി (ന-ന-സ-
ഏ) അസമാപ്തെ (അ-ന-സ-ഏ) സ്മൃതഃ (അ-പു-പ്ര-ഏ) അ
സി (ലട്ട-പ-പ-മ-പു-ഏ) തം (തച്ഛ-പു-ദ്വി-ഏ) ഇമം (ഇദംശ-
പു-ദ്വി-ഏ) മെ (അസ്മച്ഛ-ഷ-ഏ) ദക്ഷിണെതരം- ചരണം-നി
ൎമ്മിതരാഗം (അ-പു-ദ്വി-ഏ) കുരു-ഏഹി (ലൊട്ട-പ-പ-മ-പു-ഏ).

അന്വയാൎത്ഥം— ദാരുണന്മാരായിരിക്കുന്ന വിബുധന്മാരാലും
അങ്ങുന്ന യാതൊന്നിന്റെ പരികൎമ്മം അസമാപ്തമായിരിക്കും വി
ഷയത്തിങ്കൽ സ്മൃതനായി ഭവിക്കുന്നുവൊ ആ ഒരു എന്റെ ദ
ക്ഷിണെതരമായിരിക്കുന്ന ചരണത്തെ നിൎമ്മിതരാഗമാക്കിച്ചെ
യ്താലും വന്നാലും.

പരിഭാഷാ— ദാരുണന്മാർ=ക്രൂരന്മാർ- പരികൎമ്മം=പ്രസാധ
നം-(അലംകാരം.) അസമാപ്തം=സമാപ്തമല്ലാത്തത- സമാപ്തം=

സമാപിച്ചത- സമാപിക്ക=കഴിക- സ്മൃതൻ=സ്മരിക്കപ്പെട്ടവൻ- സ്മരിക്ക=ധ്യാനിക്ക-ദക്ഷിണെതരം=വാമം-(ഇടത്തെത). ചരണം=കാല-നിൎമ്മിതരാഗം=നിൎമ്മിതമായിരിക്കുന്ന രാഗത്തൊടുകൂടിയത- നിൎമ്മിതം=ഉണ്ടാക്കപ്പെട്ടത- രാഗം=ചുവപ്പ-

൨൦- അഹമെത്യപതംഗവൎത്മനാപുനരംകാശ്രയിണീഭവാമി തെ। ചതുരൈസ്സുരകാമിനീജനൈഃപ്രിയയാവന്നവിലൊക്യസെ ദിവി॥

അന്വയം— അഹം (അസ്മച്ഛ-പ്ര-ഏ) പതംഗവൎത്മനാ(ന-ന-തൃ-ഏ) ഏത്യ (ല്യ-അ) പുനഃ (അ) തെ (യുഷ്മച്ഛ-ഷ-ഏ) അംകാശ്രയണീ(രം സ്ത്രീ-പ്ര-ഏ)ഭവാമി(ലട്ട-പ-വ-ഉ-പു-ഏ)ഹെപ്രിയ (അ-പു-സം-പ്ര-ഏ)ദിവി(വ-സ്ത്രീ-സ-ഏ)ചതുരൈഃ- സുരകാമിനീജനൈഃ (അ-പു-തൃ-ബ) ത്വം (യുഷ്മച്ഛ-പ്ര-ഏ)യാവൽ-ന(അ) വിലൊക്യസെ(ലട്ട-ആ-പ-മ-പു-ഏ).

അന്വയാൎത്ഥം— ഞാൻ പതംഗവൎത്മാവുകൊണ്ട പ്രാപിച്ചിട്ട ഇനിയും അങ്ങയുടെ അംകാശ്രയിണിയായി ഇപ്പൊൾതന്നെ ഭവിക്കും. അല്ലയൊ പ്രിയനായുള്ളൊവെ ദിവിയിൽ ചതുരങ്ങളായിരിക്കുന്ന സുരകാമിനീജനങ്ങളാൽ അങ്ങുന്ന വിലൊകനം ചെയ്യപ്പെട്ടില്ല.

പരിഭാഷാ— പതംഗവൎത്മാവ=ശലഭമാൎഗ്ഗം- (അഗ്നിപ്രവെശമെന്ന സാരം.) അംകാശ്രയണീ=അംകാശ്രയമുള്ളവൾ- അംകാശ്രയം=അംകസ്ഥിതി- (മടിയിലിരിപ്പ.) പ്രിയൻ=ഭൎത്താവ- ദിവ=സ്വൎഗ്ഗം- ചതുരങ്ങൾ=സമൎത്ഥങ്ങൾ- സുരകാമിനീജനങ്ങൾ=ദെവസ്ത്രീജനങ്ങൾ- വിലൊകനംചെയ്ക=ദൎശിക്ക-

൨൧- മദനെനവിനാകൃതാരതിഃക്ഷണമാത്രംകിലജീവിതെതി മെ। വചനീയമിദംവ്യവസ്ഥിതംരമണത്വാമനുയാമിയദ്യപി॥

അന്വയം— ഹെരമണ (അ-പു-സം-പ്ര-ഏ) അഹം (അസ്മച്ഛ-പ്ര-ഏ)ത്വാം (യുഷ്മച്ഛ-ദ്വി-ഏ)അനുയാമി(ലട്ട-പ-പ-ഉ-പു-ഏ) യദ്യപി (അ) രതിഃ (ഇ-സ്ത്രീ-പ്ര-ഏ) മദനെന (അ-പു-തൃ-ഏ) വിനാകൃതാ (ആ-സ്ത്രീ-പ്ര-ഏ) ക്ഷണമാത്രം (അ-ന-ദ്വി-ഏ) ജീവിതാ (ആ-സ്ത്രീ-പ്ര-ഏ) കില (അ) ഇതി (അ) ഇദം (ഇദംശ-ന-പ്ര-ഏ) വചനീയം (അ-ന-പ്ര-ഏ) മെ (അസ്മച്ഛ-ഷ-ഏ) വ്യവസ്ഥിതം (അ-ന-പ്ര-ഏ) അഭൂൽ (ലുങ്ങ-പ-പ-പ്ര-പു-ഏ).

അന്വയാൎത്ഥം— അല്ലയൊ രമണനായുള്ളൊവെ ഞാൻ അങ്ങയെ അനുയാനം ചെയ്യുന്നു തന്നെ എന്നാലും രതിമദനനൊ

ടൻ *

ട്ട വിനാകൃതയായിട്ടു ക്ഷണമാത്രം ജീവിതയായി പോൽ എന്നുള്ളൊരു വചനീയം ഇനിക്കു വ്യവസ്ഥിതമായി ഭവിച്ചു.

പരിഭാഷാ——രമണൻ=ഭർത്താവ— അനുയാനം ചെയ്യു=അനുഗമിക്ക— രതി=കാമഭാൎയ്യാ— മദനൻ=കാമദേവൻ— വിനാകൃതാ=വെർപെടുത്തപ്പെട്ടവൾ— ജീവിതാ=ജീവിച്ചവൾ— വചനീയം=നിന്ദാ— വ്യവസ്ഥിതാ=സ്ഥിരം—

൨൯— ക്രിയതാംകഥമന്ത്യമണ്ഡനംപരലോകാന്തരിതസ്യതെമയാ । സ്വയമെവഗതാസ്യതൎക്കിതാംഗതിമംഗെനചജീവിതെനച ॥

അന്വയം— പരലൊകാന്തരിതസ്യ (അ-പു-ഷ-ഏ) തെ (യു ഷ്മ്ശ-ഷ-ഏ) അന്ത്യമണ്ഡനം (അ-ന-പ്ര-ഏ) മയാ (അസ്മ്ശ-തൃ-ഏ) കഥം(അ)ക്രിയതെ (ലട്ട-പ-പ-പ്ര-പു-ഏ)ത്വം (യുഷ്മ്ശ-പ്ര-ഏ) അംഗെന (അ-ന-തൃ-ഏ) ച (അ) ജീവിതെന (അ-ന-തൃ-ഏ) ച (അ) സ്വയം (അ) ഏവ (അ) അതൎക്കിതാം (ആ-സ്ത്രീ-ദ്വി-ഏ) ഗതിം (ഇ-സ്ത്രീ-ദ്വി-ഏ) ഗതഃ(അ-പു-പ്ര-ഏ) അസി (ലട്ട-പ-പ-മ-പു-ഏ).

അന്വയാൎത്ഥം— പരലൊകാന്തരിതനായിരിക്കുന്ന അങ്ങയുടെ അന്ത്യമണ്ഡനം എന്നാൽ എങ്ങിനെ ചെയ്യപ്പെടും അങ്ങുന്ന അംഗത്തൊടും ജീവിതത്തൊടും കൂടത്തന്നെ അതൎക്കിതയായിരിക്കുന്ന ഗതിയെ ഗതനായി ഭവിക്കുന്നു.

പരിഭാഷാ— പരലൊകാന്തരിതൻ=പരലൊകംകൊണ്ടു അന്തരിതൻ— പരലൊകം=പരമായിരിക്കുന്ന ലൊകം— അന്തരിതൻ=വ്യവഹിതൻ— (അകന്നുവന്നവൻ) അന്ത്യമണ്ഡനം=അന്ത്യമായിരിക്കുന്ന മണ്ഡനം— അന്ത്യം=ഒടുക്കത്തെത— മണ്ഡനം=അലങ്കാരം—അംഗം=ശരീരം ജീവിതം=ജീവനം— അതൎക്കിതാ=തൎക്കിതയല്ലാത്തത— തൎക്കിതാ=തൎക്കിക്കപ്പെട്ടത— തൎക്കിക്ക=വിചാരിക്ക— ഗതൻ=ഗമിച്ചവൻ— ഗമിക്ക=പ്രാപിക്ക—

൩൦— ഋജുതാംനയതഃസ്മരാമിതെശരമുത്സംഗനിഷണ്ണധന്വനഃ । മധുനാസഹസസ്മിതാംകഥാംനയനൊപാന്തവിലൊകിതഞ്ചതെ ॥

അന്വയം— ശരം (അ-പു-ദ്വി-ഏ) ഋജുതാം (ആ-സ്ത്രീ-ദ്വി-ഏ) നയതഃ (ത-പു-ഷ-ഏ) ഉത്സംഗനിഷണ്ണധന്വനഃ (ന-പു-ഷ-ഏ) തെ (യുഷ്മ്ശ-പു-ഷ-ഏ) മധുനാ (ഉ-പു-തൃ-ഏ) സഹ (അ)സസ്മിതാം-കഥാം (ആ-സ്ത്രീ-ദ്വി-ഏ) നയനൊപാന്തവിലൊകിതം (അ-ന-പ്ര-ഏ) തൽ (തൽ-ന-ദ്വി-ഏ) ച

(അ) സ്മരാമി (ലട്ട-പ-പ-ഉ-പു-ഏ)-

അന്വയാൎത്ഥം——ശരത്തെ ഋജ്ജുതയെ നയന്നായി ഉത്സംഗനിഷണ്ണധന്വാവായിരിക്കുന്ന അങ്ങയുടെ മധുവൊട്ട കൂടെ ഉള്ള സസ്മിതയായിരിക്കുന്ന കഥയെയും നയനൊപാന്തവിലൊകിതം യാതൊന്നൊ അതിനെയും ഞാൻ സ്മരിക്കുന്നു.

പരിഭാഷാ——ശരം=അസ്ത്രം- ഋജ്ജുതാ=ഋജ്ജുവാവു എന്നുള്ളതു. ഋജ്ജു=വളവൊട്ടകൂടാത്തത- നയൻ=നയിച്ചിരിക്കുന്നവൻ- നയിക്ക=പ്രാപിക്ക- ഉത്സംഗനിഷണ്ണധന്വാവ=ഉത്സംഗനിഷണ്ണമായിരിക്കുന്ന ധനുസ്സൊട്ട കൂടിയവൻ- ഉത്സംഗനിഷണ്ണം=ഉത്സംഗത്തിങ്കൽ നിഷണ്ണം- ഉത്സംഗം=മടി- നിഷണ്ണം=നിഷദിച്ചത- നിഷദിക്ക=ഇരിക്ക- ധനുസ്സ=വില്ല- മധു=വസന്തം— സസ്മിതാ=സ്മിതത്തൊടുകൂടിയത- സ്മിതം=മന്ദഹാസം- കഥാ=വാക്ക- നയനൊപാന്തവിലൊകിതം=നയനൊപാന്തം കൊണ്ടുള്ള വിലൊകിതം- നയനൊപാന്തം=നയനത്തിൻെറ ഉപാന്തം- നയനം=കണ്ണ- ഉപാന്തം=അവസാനപ്രദെശം- (വാൽക്കണ്ണ എന്നൎത്ഥം) വിലൊകിതം=ദൎശനം- സ്മരിക്ക=ഓൎക്കുക-

൨൦- കഥന്തെ ഹൃദയംഗമസ്സഖാ കുസുമായൊജിതകാൎമ്മുകൊമധുഃ। നഖലൂഗ്രരുഷാപിനാകിനാഗമിതസ്സൊപി സുഹൃൽഗതാം ഗതിം॥

അന്വയഃ—— ഹൃദയംഗമഃ കുസുമായൊജിതകാൎമ്മുകഃ (അ-പു-പ്ര-ഏ) തെ (യുഷ്മൽ-ഷ-ഏ) സഖാ (ഇ-പു-പ്ര-ഏ) മധുഃ (ഉ-പു-പ്ര-ഏ) കഥ (അ) സഃ (തച്ഛ-പു-പ്ര-ഏ) അപി (അ) ഉഗ്രരുഷാ (ഷ-പ-തൃ-ഏ) പിനാകിനാ (ന-പു-തൃ-ഏ) സുഹൃൽഗതാം (ആ-സ്ത്രീ-ദ്വി-ഏ) ഗതിം (ഇ-സ്ത്രീ-ദ്വി-ഏ) ഗമിതഃ (അ-പു-പ്ര-ഏ) ന-ഖലു (അ)-

അന്വയാൎത്ഥം——ഹൃദയംഗമനായി കുസുമായൊജിതകാൎമ്മുകനായി അങ്ങയുടെ സഖാവായിരിക്കുന്ന മധു എവിടെ. അവനും ഉഗ്രരുട്ടായിരിക്കുന്ന പിനാകിയാൽ സുഹൃൽഗതയായിരിക്കുന്ന ഗതിയെ ഗമിതനായില്ലയെല്ലൊ.

പരിഭാഷാ——ഹൃദയംഗമൻ=ഹൃദയത്തെ ഗമിക്കുന്നവൻ- ഹൃദയം=മനസ്സ- ഗമിക്ക=പ്രാപിക്ക— കുസുമായൊജിതകാൎമ്മുകൻ=കുസുമായൊജിതമായിരിക്കുന്ന കാൎമ്മുകത്തൊട കൂടിയവൻ- കുസുമായൊജിതം=കുസുമംകൊണ്ട ആയൊജിതം- കുസുമം=പുഷ്പം- ആയൊജിതം=ആയൊജിക്കപ്പെട്ടത- ആയൊജിക്ക=നിൎമ്മിക്ക- കാൎമ്മുകം=വില്ല- സഖാവ=സഖി- മധു=വസന്തം- അവൻ=മ

ധു - ഉഗ്രരുട്ട=ഉഗ്രയായിരിക്കുന്ന രുട്ടോടു കൂടിയവൻ- ഉഗ്രാ=തിവ്രാ_രുട്ട=കോപം- പിനാകി=പരമെശ്വരൻ- സുഹൃൽഗതാ=സുഹൃത്തിനാൽ ഗതാ- സുഹൃത്ത=സഖി- ഗതാ=ഗമിക്കപ്പെട്ടവ- ഗമിക്ക=പ്രാപിക്ക- ഗമിതൻ=ഗമിപ്പിക്കപ്പെട്ടവൻ- ഗമിപ്പിക്ക=പ്രാപിപ്പിക്ക-

൨൫- അഥതൈഃപരിദെവിതാക്ഷരൈൎഹൃദയെദിഗ്ദ്ധശരൈരിവാഹതഃ। രതിമഭ്യുപപത്തുമാതുരാംമധുരാത്മാനമദൎശയൽപുരഃ॥

അന്വയം———അഥ (അ) തൈഃ (ത്യു-ന-തൃ-ബ) പരിദെവിതാക്ഷരൈഃ (അ-ന-തൃ-ബ) ഹൃദയെ (അ-ന-സ-ഏ) ദിഗ്ദ്ധശരൈഃ (അ-പു-തൃ-ബ) ഇവ (അ) ആഹതഃ (അ-പു-പ്ര-ഏ) മധുഃ (ഉ-പു-പ്ര-ഏ) ആതുരാം (ആ-സ്ത്രീ-ദ്വി-ഏ) രതിം (ഇ-സ്ത്രീ-ദ്വി-ഏ) അഭ്യുപപത്തും (തുമു-അ) ആത്മാനം (ന-പു-ദ്വി-ഏ) പുരഃ (അ) അദൎശയൽ (ലങ്-പ-പ-പ്ര-പു-ഏ)·

അന്വയാൎത്ഥം- അനന്തരം ആ പരിദെവിതാക്ഷരങ്ങളാൽ ഹൃദയത്തിങ്കൽദിഗ്ദ്ധഫലങ്ങളാലെന്നപൊലെ ആഹതനായിരിക്കുന്ന മധു ആതുരയായിരിക്കുന്ന രതിയെ അഭ്യുപപദിപ്പാനായി കൊണ്ടു ആത്മാവിനെ പുരൊഭാഗത്തിങ്കൽ ദൎശിപ്പിച്ചു·

പരിഭാഷാ- പരിദെവിതാക്ഷരങ്ങൾ=വിലാപവചനങ്ങൾ- ദിഗ്ദ്ധഫലങ്ങൾ=ദിഗ്ദ്ധങ്ങളായിരിക്കുന്ന ഫലങ്ങളൊടു കൂടിയവ-ദിഗ്ദ്ധങ്ങൾ=ദെഹിക്കപ്പെട്ടവ- ദെഹിക്ക=ലെപനംചെയ്ക-ഫലങ്ങൾ=അഗ്രങ്ങൾ- (ദിഗ്ദ്ധഫലങ്ങൾ എന്നതിന്ന അഗ്രങ്ങളിൽ വിഷം പുരട്ടിയ ശരങ്ങൾ എന്ന സാരം) ആഹതൻ=ആഹനിക്കപ്പെട്ടവൻ- ആഹനിക്ക=താഡിക്ക- മധു=വസന്തം- ആതുരാ=ദുഃഖാൎത്താ- രതി=രതീദെവീ- അഭ്യുപപദിക്ക=അനുഗ്രഹിക്ക- ആത്മാവ=താൻ- പുരൊഭാഗം=അഗ്രഭാഗം- ദൎശിപ്പിക്ക=കാണിക്ക-

൨൬- തമവെക്ഷ്യരുരൊദസാഭൃശംസ്തനസംബാധമുരൊജഘാനച। സ്വജനസ്യഹിദുഃഖമഗ്രതൊവിവൃതദ്വാരമിവൊപജായതെ॥

അന്വയം— സാ (ത്യു-സ്ത്രീ-പ്ര-ഏ) തം (ത്യു-പു-ദ്വി-ഏ) അവെക്ഷ്യ (ല്യ-അ) ഭൃശം (അ) രുരൊദ (ലിട്ട് പ-പ-പ്ര-പു-ഏ) സ്തനസംബാധം (അ) ഉരഃ (സ-ന-ദ്വി-ഏ) ജഘാന (ലിട്ട്-പ-പ-പ്ര-പു-ഏ) ച (അ) സ്വജനസ്യ (അ-പു-ഷ-ഏ) അഗ്രതഃ (തസി-അ) ദുഃഖം-വിവൃതദ്വാരം (അ-ന-പ്ര-ഏ) ഇവ (അ) ഉപജായതെ (ലട്ട്-ആ-പ-പ്ര-പു-ഏ) ഹി (അ)·

അന്വയാൎത്ഥം— അവൾ അവനെ അപെക്ഷിച്ചിട്ട ഏറ്റവും രൊദിച്ചു. സ്തനങ്ങളെ സംബാധിച്ചിട്ട ഉരസ്സിനെ ഹനിക്കുകയും ചെയ്തു. സ്വജനത്തിൻെറ അഗ്രത്തിങ്കൽ ദുഃഖം വിവൃതദ്വാരമൊ എന്ന തൊന്നുമാറായി ഉപജനിക്കുന്നുവല്ലൊ.

പരിഭാഷാ— അവൾ=രതി— അവൻ=മധു— അപെക്ഷിക്ക=കാണ്ക— രൊദിക്ക=കരയുക— സ്തനങ്ങൾ=കുചങ്ങൾ— (മുലകൾ) സംബാധിക്ക=പരിക്ലെശിപ്പിക്ക— ഉരസ്സ=മാറിടം— ഹനിക്ക=താഡിക്ക— സ്വജനം=സ്വമായിരിക്കുന്നജനം— സ്വം=തന്നെ സംബന്ധിച്ചത— അഗ്രം=മുൻപ— വിവൃതദ്വാരം=വിവൃതമായിരിക്കുന്ന ദ്വാരത്തൊടകൂടിയത— വിവൃതം—തുറക്കപ്പെട്ടത— ദ്വാരം=വാതില— ഉപജനിക്ക=ഭവിക്ക—

൨൭— ഇതിചൈനമുവാചദുഃഖിതാസുഹൃദഃപശ്യവസന്തകിംസ്ഥിതം। തദിദംകണശൊവികീൎയ്യതെപവനൈൎഭസ്മകപൊതകൎബ്ബുരം॥

അന്വയം —ദുഃഖിതാ (ആ—സ്ത്രീ.പ്ര—ഏ) ഏനം (ഏതച്ഛ—പു—ദ്വി—ഏ) ഇതി (അ) ഉവാച (ലിട്ട—പ—പ—പ്ര—പു—ഏ) ച (അ) ഹെവസന്ത (അ—പു—സം—പ്ര—ഏ) പശ്യ (ലൊട്ട—പ—പ—മ—പു—ഏ) സുഹൃദഃ (ദ—പു—ഷ—ഏ) കിം (കിംശ—ന—പ്ര—ഏ) സ്ഥിതം (അ—ന—പ്ര—ഏ) കപൊതകൎബ്ബുരം (അ—ന—പ്ര—ഏ) തൽ (തച്ഛ—ന—പ്ര—ഏ) ഇദം (ഇദംശ—ന—പ്ര—ഏ) ഭസ്മ (ന—ന—പ്ര—ഏ) കണശഃ (അ) പവനൈഃ (അ—പു—തൃ—ബ) വികീൎയ്യതെ (ലട്ട—ആ.പ—പ്ര—പു—ഏ)

അന്വയാൎത്ഥം— ദുഃഖിതയായിട്ട ഇവനൊട ഇപ്രകാരം പറകയും ചെയ്തു. അല്ലയൊ വസന്താ നീ ദൎശിച്ചാലും സുഹൃത്തിന്ന എന്ത സ്ഥിതമായി. കപൊതകൎബ്ബുരമായിരിക്കുന്ന ആ ഈ ഭസ്മം കണമായിട്ട പവനന്മാരാൽ വികിരണം ചെയ്യപ്പെടുന്നു.

പരിഭാഷാ— ദുഃഖിതാ=സഞ്ജാതദുഃഖാ— (വൎദ്ധിച്ചിരിക്കുന്ന ദുഃഖത്തൊടകൂടിയവൾ— എന്ന സാരം) ഇവൻ=മധു— പറക=പറയുക— ദൎശിക്ക=കാണ്ക— സുഹൃത്ത=സഖി— സ്ഥിതം=ഉപസ്ഥിതം— (പ്രാപ്തമെന്നൎത്ഥം) കപൊതകൎബ്ബുരം=കപൊതമെന്നപൊലെ കൎബ്ബുരം— കപൊതം=മാടപ്രാവ—കൎബ്ബുരം=നാനാവൎണ്ണം— കണം=ലെശം— പവനന്മാർ=വായുക്കൾ— വികിരണംചെയ്ക=വിക്ഷെപിക്ക— (വിതറുക)—

൨൮— അയിസമ്പ്രതിദെഹിദൎശനംസ്മരപൎയ്യുത്സുകഏഷമാധ

വഃ । ദയിതാസ്വനവസ്ഥിതംനൃണാംനഖലുപ്രേമചലംസുഹൃ
ജ്ജനെ ॥

അന്വയം—അയി (അ) സ്മര (അ-പു-സം-പ്ര-ഏ) സംപ്ര
തി (അ) ദശ്നം (അ-ന-ദ്വി-ഏ) ദേഹി (ലൊട്ട്-പ-പ-മ-പു-
ഏ) ഏഷഃ (ഏതച്ശ-പു-പ്ര-ഏ) മാധവഃ—പൎയ്യുത്സുകഃ (അ-
പു-പ്ര ഏ) നൃണാം (ഌ-പു-ഷ-ഏ) ദയിതാസു (ആ-സ്ത്രീ-സ-
ബ) പ്രേമ (ന-ന-പ്ര-ഏ) സുഹൃജ്ജനെ (അ-പു-സ-ഏ)
പ്രേമ (അ-ന-പ്ര-ഏ) ചലം (അ-ന-പ്ര-ഏ) ന- ഖലു(അ)

അന്വയാൎത്ഥം— അല്ലയൊ സ്മരനായുള്ളൊവെ ഇപ്പൊൾ ദ
ൎശനത്തെ ദാനംചെയ്താലും ഠരം മാധവൻ പൎയ്യുത്സുകനായി ഭ
വിക്കുന്നു. നൃക്കളുടെ ദയിതമാരിൽ ഉള്ള പ്രേമം അനവസ്ഥിത
മായി ഭവിക്കുന്നു. സുഹൃജ്ജനത്തിങ്കലുള്ള പ്രേമം ചലമായി ഭ
വിക്കുന്നില്ല.

പരിഭാഷാ— സ്മരൻ=കാമദൈവൻ– ദശ്നം=കാഴ്ച– ദാനം
ചെയ്ക=കൊടുക്ക– മാധവൻ=വസന്തൎത്തു– പൎയ്യുത്സുകൻ=ദൎശ
നതൽപരൻ–നൃക്കൾ=പുരുഷന്മാർ– ദയിതമാർ=ഭാൎയ്യമാർ– പ്രേ
മം=സ്നേഹം– അനവസ്ഥിതം–അസ്ഥിരം– സുഹൃജ്ജനം=സുഹൃ
ത്തായിരിക്കുന്ന ജനം– സുഹൃത്ത=സഖി– ചലം=ഇളകുന്നത–

വൻ— അമുനാനനുപാൎശ്വവൎത്തിനാജഗദാജ്ഞാംസസുരാസു
രംതവ । ബിസതന്തുഗുണസ്യകാരിതംധനുഷഃപെശലപുഷ്പപ
ത്രിണഃ ॥

അന്വയം— നനു (അ) പാൎശ്വവൎത്തിനാ (ന-പു-തൃ-ഏ)
അമുനാ (അദംശ-പു-തൃ-ഏ) സസുരാസുരം (അ-ന-പ്ര-ഏ) ജ
ഗൽ (ത-ന-പ്ര-ഏ) ബിസതന്തുഗുണസ്യ (അ-ന-ഷ-ഏ)
പെശലപുഷ്പപത്രിണഃ (ന-ന-ഷ-ഏ) തവ (യുഷ്മച്ശ-ഷ-ഏ)
ധനുഷഃ (സ-ന-ഷ-ഏ) ആജ്ഞാം (ആ-സ്ത്രീ-ദ്വി-ഏ) കാരി
തം (അ-ന-പ്ര-ഏ)

അന്വയാൎത്ഥം— അല്ലയൊ പ്രിയനായുള്ളൊവെ പാൎശ്വവ
ൎത്തിയായിരിക്കുന്ന ഇവനാൽ സസുരാസുരമായിരിക്കുന്ന ജഗ
ത്ത ബിസതന്തുഗുണമായി പെശലപുഷ്പപത്രിയായിരിക്കുന്ന
അങ്ങെയുടെ ധനുസ്സിന്റെ ആജ്ഞയെ കാരിതമായി.

പരിഭാഷാ—പ്രിയൻ=ഭൎത്താവ– പാൎശ്വവൎത്തി=പാൎശ്വത്തിങ്ക
ൽവൎത്തിക്കുന്നവൻ– പാൎശ്വം=പാൎശ്വഭാഗം– വൎത്തിക്ക=സ്ഥി
തിചെയ്ക– ഇവൻ=വസന്തൎത്തു– സസുരാസുരം=സുരാസുരന്മാ
രൊടുകൂടിയത– സുരാസുരന്മാർ=സുരന്മാരും അസുരന്മാരും– സുര

ന്മാർ=ദേവന്മാർ- അസുരന്മാർ=ദേവശത്രുക്കൾ- ജഗത്ത=ലോകം- ബിസതന്തുഗുണം=ബിസതന്തുപോലെ ഇരിക്കുന്ന ഗുണത്തോടുകൂടിയത- ബിസതന്തു=ബിസത്തിന്റെ തന്തു- ബിസം=താമരവളയം-തന്തു=നൂല-ഗുണം=ഞാണ- പേശലപുഷ്പപത്രി=പേശല പുഷ്പങ്ങളാകുന്ന പത്രികളോടുകൂടിയത- പേശലപുഷ്പങ്ങൾ=പേശലങ്ങളായിരിക്കുന്ന പുഷ്പങ്ങൾ- പേശലങ്ങൾ=മൃദുക്കൾ- പുഷ്പങ്ങൾ=പൂക്കൾ- പത്രികൾ=ശരങ്ങൾ- ധനുസ്സ=വില്ല- ആജ്ഞാ=കല്പന- കാരിതം=ചെയ്യിക്കപ്പെട്ടത-

൩൦- ഗതഏവനതേനിവൎത്തതേസസഖാദീപഇവാനിലാഹതഃ।അഹമസ്യദശേവപശ്യമാമവിഷഹ്യവ്യസനപ്രധൂമിതാം॥

അന്വയം— സഃ (തച്ശ-പു-പ്ര-ഏ) തേ (യുഷ്മച്ശ-ഷ-ഏ) സഖാ (ഇ-പു-പ്ര-ഏ) അനിലാഹതഃ-ദീപഃ (അ-പു-പ്ര-ഏ) ഇവ (അ) ഗതഃ (അ-പു-പ്ര-ഏ) ഏവ-ന (അ) നിവൎത്തതേ (ലട്ട-ആ-പ-പ്ര-പു-ഏ) അഹം (അസ്മച്ശ-പ്ര-ഏ) അസ്യ (ഇദംശ-പു-ഷ-ഏ) ദശാ (ആ-സ്ത്രീ-പ്ര-ഏ) ഇവ (അ) അവിഷഹ്യവ്യസനപ്രധൂമിതാം (ആ-സ്ത്രീ-ദ്വി-ഏ) മാം (അസ്മച്ശ-ദ്വി-ഏ) പശ്യ (ലോട്ട-പ-പ-മ-പു-ഏ)

അന്വയാൎത്ഥം ആ നിന്റെ സഖാവ അനിലാഹതമായിരിക്കുന്ന ദീപം എന്നപോലെ ഗതനായിട്ടുതന്നെ ഭവിക്കുന്നു നിവൎത്തിക്കുന്നില്ല. ഞാൻ ഇവന്റെ ദശ എന്നപോലെ സ്ഥിതിചെയ്യുന്നു. അവിഷഹ്യവ്യസനപ്രധൂമിതയായിരിക്കുന്ന എന്നെ ദൎശിച്ചാലും.

പരിഭാഷാ—സഖാവ=സഖി- അനിലാഹതം=അനിലനാൽ ആഹതം അനിലൻ=വായു- ആഹതം=ആഹനിക്കപ്പെട്ടത- ആഹനിക്ക=അടിക്കുക- ദീപം=വിളക്ക- ഗതൻ=ഗമിച്ചവൻ-ഗമിക്ക=പോക- നിവൎത്തിക്ക=മടങ്ങിവരിക- ഇവൻ ദീപത്തെപോലെ ആചരിക്കുന്നവനായ നിന്റെ സഖി- ദശാ=തിരി- അവിഷഹ്യവ്യസനപ്രധൂമിതാ=അവിഷഹ്യവ്യസനം ഹേതുവായിട്ടു പ്രധൂമിതാ- അവിഷഹ്യവ്യസനം=അവിഷഹ്യമായിരിക്കുന്ന വ്യസനം- അവിഷഹ്യം-വിഷഹ്യമല്ലാത്തത- വിഷഹ്യം=സഹിക്കപ്പെടുന്നത- പ്രധൂമിതാ=ഏററവും ധൂമിതാ-ധൂമിതാ=സഞ്ജാതമായിരിക്കുന്ന ധൂമത്തോടുകൂടിയവൾ- സഞ്ജാതം=വഴിപോലെ ജനിച്ചത- ധൂമാ=പോക- ദൎശിക്ക=കാണുക-

൩൧- വിധിനാകൃതമൎദ്ധവൈശസംനനുമാംകാമവധേവിമുഞ്ചതാ। അനപായിനിസംശ്രയദ്രുമേഗജഭഗ്നേപതനായവല്ലരീ॥

അന്വയം— നനു (അ) കാമവധെ (അ-പു-സ-ഏ) മാം (അ സ്മൽ-ദ്വി-ഏ) വിമുഞ്ചതാ (ത-പു-തൃ-ഏ) വിധിനാ (ഇ-പു-തൃ-ഏ) അദ്ധ്വൈശസം (അ-ന-പ്ര-ഏ) കൃതം (അ-ന-പ്ര-ഏ) അനപായിനി (ന-പു-സ-ഏ) സംശ്രയദ്രുമെ-ഗജഭഗ്നെ (അ പു-സ-ഏ) വല്ലരീ (ഠരം-സ്ത്രീ-പ്ര-ഏ) പതനായ (അ-ന-പ-ഏ)

അന്വയാൎത്ഥം— അല്ലയൊ വസന്തം കാമവധത്തിങ്കൽ എന്നെ വിമുഞ്ചത്തായിരിക്കുന്ന വിധിയാൽ അദ്ധ്വൈശസംകൃതമായി അനപായിയായിരിക്കുന്ന സംശ്രയദ്രുമംഗജഭഗ്നമായിരിക്കെ സമയത്തിങ്കൽ വല്ലരിപതനത്തിനായിക്കൊണ്ടഭവിക്കുന്നു.

പരിഭാഷാ— കാമവധം=കാമന്റെ വധം— കാമൻ=കാമദെവൻ വധം=നിഗ്രഹം— വിമുഞ്ചത്ത=വിമൊചിച്ചിരിക്കുന്നത— വിമൊചിക്ക=ഉപെക്ഷിക്ക— വിധി=ദൈവം— അദ്ധ്വൈശസം= അൎദ്ധവധം— കൃതം=ചെയ്യപ്പെട്ടത— അനപായി=അപായി അല്ലാത്തത— അപായി=അപായമുള്ളത— അപായം=വിരഹം— (വെർപാട—) സംശ്രയദ്രുമം=ആശ്രയവൃക്ഷം— ഗജഭഗ്നം=ഗജത്താൽ ഭഗ്നം— ഗജം=ആന— ഭഗ്നം=ഭഞ്ജിക്കപ്പെട്ടത— ഭഞ്ജിക്ക=നശിപ്പിക്ക. വല്ലരീ=ലതാ— പതനം=വീഴ്ച

൩൨— തദിദംക്രിയതാമനന്തരംഭവതാബന്ധുജനപ്രയൊജനം। വിധുരാംജ്വലനാതിസജ്ജനാന്നനുമാംപ്രാപയഭൎത്തുരന്തികം॥

അന്വയം— തൽ (അ) അനന്തരം (ക്രി-വി) ഭവതാ (ത-പു-തൃ-ഏ) ഇദം (ഇദം ശ-ന-പ്ര-ഏ) ബന്ധുജനപ്രയൊജനം (അ-ന-പ്ര-ഏ) ക്രിയതാം (ലൊട്ട്-ആ-പ-പ്ര-പു-ഏ) നനു (അ) വിധുരാം (ആ-സ്ത്രീ-ദ്വി-ഏ) മാം അസ്മൽ-ദ്വി-ഏ) ജ്വലനാതിസജ്ജനാൽ (അ-ന-പ-ഏ) ഭൎത്തുഃ (ഋ-പു-ഷ-ഏ) അന്തികം (അ-പു-ദ്വി-ഏ) പ്രാപയ (ലൊട്ട്-പ-പ-മ-പു-ഏ)

അന്വയാൎത്ഥം— അത ഹെതുവായിട്ട ഇനി നിന്നാൽ ഠരം ബന്ധുജനപ്രയൊജനം ചെയ്യപ്പെടെണമെ. അല്ലയൊ വസന്തം വിധുരയായിരിക്കുന്ന എന്നെ ജ്വലനാദിസജ്ജനം ഹെതുവായിട്ട ഭൎത്താവിന്റെ അന്തികത്തെ പ്രാപിപ്പിച്ചാലും.

പരിഭാഷാ— ബന്ധുജനപ്രയൊജനം=ബന്ധുകൃത്യം— വിധുരാ=വിവശാ— ജ്വലനാതിസജ്ജനം=അഗ്നിദാനം— അന്തികം=സമീപം—

൩൩— ശശിനാസഹയാതികൌമുദീസഹമെഘെനതടിൽപ്രലീയതെ। പ്രമദാഃപതിവൎത്മഗാഇതിപ്രതിപന്നംഹിവിചെതന

ഭൈരപി॥

അന്വയം — കൌമുദീ (ഈ—സ്ത്രീ—പ്ര—ഏ) ശശിനാ (ന—പു—തൃ—ഏ) സഹ (അ) യാതി (ലട്ട്—പ—പ—പ്ര—പു—ഏ) തടിൽ (ത—സ്ത്രീ—പ്ര—ഏ) മെഘെന (അ—പു—തൃ—ഏ) സഹ (അ) പ്രലീയതെ (ലട്ട്—ആ—പ—പ്ര—പു—ഏ) പ്രമദാഃ. പതിവൎത്മഗാഃ (ആ—സ്ത്രീ—പ്ര—ബ) ഇതി (അ) വിചെതനൈഃ (അ—പു—തൃ—ബ) അപി (അ) പ്രതിപന്നം (അ—ന—പ്ര—ഏ) ഹി (അ)—

അന്വയാൎത്ഥം — കൌമുദീശശിയൊടു കൂടെ യാനം ചെയ്യുന്നു. തടിത്ത മെഘത്തൊടുകൂടെ പ്രലയിക്കുന്നു. പ്രമദകൾ പതിവൎത്മഗകളായി ഭവിക്കുന്നു എന്നുള്ള ഇത വിചെതനന്മാരാലും പ്രതിപന്നമായി ഭവിക്കുന്നുവെല്ലൊ.

പരിഭാഷാ — കൌമുദീ നിലാവ — ശശീ=ചന്ദ്രൻ — യാനം ചെയ്ക=പൊക — തടിത്ത=മിന്നൽപിണര — പ്രലയിക്ക=നശിക്ക — പ്രമദകൾ=സ്ത്രീകൾ — പതിവൎത്മഗകൾ=പതിവൎത്മത്തെ ഗമിക്കുന്നവർ. പതിവൎത്മം=പതിയുടെ വൎത്മം. പതി ഭൎത്താവ വൎത്മം=മാൎഗ്ഗം ഗമിക്ക=അനുസരിക്ക — വിചെതനന്മാർ=വെകല്യന്മാർ — പ്രതിപന്നം=പ്രതിപാദിക്കപ്പെടുന്നത — പ്രതിപാദിക്ക=അറിക —

ന ഭ — അമുനൈവ കഷായിതസ്തനീ സുഭഗെന പ്രിയഗാത്രഭസ്മനാ। നവപല്ലവസംസ്തരെ യഥാ രചയിഷ്യാമി തനും വിഭാവസൌ॥

അന്വയം — സുഭഗെന (അ—ന—തൃ—ഏ) അമുനാ (അദംശ—ന—തൃ—ഏ) പ്രിയഗാത്രഭസ്മനാ (ന—ന—തൃ—ഏ) ഏവ (അ) കഷായിതസ്തനീ (ഈ—സ്ത്രീ—പ്ര—ഏ) അഹം (അസ്മ—പ്ര—ഏ) നവപല്ലവസംസ്തരെ (അ—പു—സ—ഏ) യഥാ (അ) വിഭാവസൌ (ഉ—പു—സ—ഏ) തനും (ഉ—സ്ത്രീ—ദ്വി—ഏ) രചയിഷ്യാമി (ലൃട്ട്—പ—പ—ഉ—പു—ഏ).

അന്വയാൎത്ഥം — സുഭഗമായിരിക്കുന്ന ഈ പ്രിയഗാത്രഭസ്മം കൊണ്ടുതന്നെ കഷായിതസ്തനിയായിട്ടു ഞാൻ നവപല്ലവസംസ്തരത്തിങ്കൽ എന്നപൊലെ വിഭാവസുവിങ്കൽ തനുവിനെ രചിപ്പാൻ പൊകുന്നു.

പരിഭാഷാ — സുഭഗം=ശൊഭനം — പ്രിയഗാത്രഭസ്മം=പ്രിയഗാത്രത്തിന്റെ ഭസ്മം — പ്രിയഗാത്രം=പ്രിയന്റെ ഗാത്രം — പ്രിയൻ=ഭൎത്താവ — ഗാത്രം=ശരീരം — കഷായിതസ്തനീ=കഷായിതങ്ങളായിരിക്കുന്ന സ്തനങ്ങളൊടു കൂടിയവൾ — കഷായിതങ്ങൾ=രഞ്ജിതങ്ങൾ — സ്തനങ്ങൾ=കുചങ്ങൾ — നവപല്ലവസംസ്തരം=

നവമായിരിക്കുന്ന പല്ലവസംസ്തരം- നവം=പുതിയത- പല്ലവ സംസ്തരം=തളിൎക്കിടക്ക- വിഭാവസു=അഗ്നി- തനു=ശരീരം- രചിക്ക=നിധാനംചെയ്ക-

ശ്ലോ- കുസുമാസ്ത്രണസഹായതാംബഹുശസ്സൌമ്യഗത സ്ത്വമാവയോഃ । കുരുസാംപ്രതിതാവദാത്മനെപ്രണിപാതാഞ്ജലി യാചിതശ്ചിതാം॥

അന്വയം— ഹെസൌമ്യ(അ-പു-സം-പ്ര-ഏ) ത്വം (യുഷ്മച്ഛ- പ്ര-ഏ) ആവയോഃ (അസ്മച്ഛ-ഷ-ദ്വി) ബഹുശഃ (അ) കുസുമാസ്ത്രണെ (അ-ന-സ-ഏ) സഹായതാം (ആ-സ്ത്രീ-ദ്വി- ഏ) ഗതഃ(അ-പു-പ്ര-ഏ) സംപ്രതിതാവൽ(അ) പ്രണിപാതാഞ്ജ ലി യാചിതഃ (അ-പു-പ്ര-ഏ) മെ (അസ്മച്ഛ-ച-ഏ) ആത്മ(അ) ചിതാം (ആ-സ്ത്രീ-ദ്വി-ഏ) കുരു (ലൊട്ട്-പ-പ-മ-പു-ഏ)-

അന്വയാൎത്ഥം - അല്ലയൊ സൌമ്യനായുള്ളൊവെ നീ ഞങ്ങൾക്കു വളരെപ്രാവശ്യം കുസുമാസ്തരണത്തിങ്കൽ സഹായതയെ ഗതനായി- ഇപ്പോൾ പ്രണിപാതാഞ്ജലിയാചിതനായിട്ടു ഇനിക്കായിക്കൊണ്ടു പൊന്നനവെ ചിതയെ ഉണ്ടാക്കിയാലും.

പരിഭാഷ— സൌമ്യൻ=സാധു- കുസുമാസ്തരണം=പുഷ്പശയ്യാ- സഹായതാ=സഹായമാവു എന്നുള്ളത- ഗതൻ=ഗമിച്ചവൻ- ഗമിക്ക=പ്രാപിക്ക- പ്രണിപാതാഞ്ജലിയാചിതൻ=പ്രണിപാതാഞ്ജലികൊണ്ടു യാചിതൻ- പ്രണിപാതാഞ്ജലി=പ്രണിപാതപൂൎവ്വകമായിരിക്കുന്ന അഞ്ജലി- പ്രണിപാതപൂൎവ്വകം= പ്രണിപാതമാകുന്ന പൂൎവ്വത്തൊടു കൂടിയത- പ്രണിപാതം=നമസ്കാരം- പൂൎവ്വം=മുമ്പിൽഭവിച്ചത- അഞ്ജലി=കൂപ്പുകയ്യ- യാചിതൻ=യാചിക്കപ്പെട്ടവൻ- യാചിക്ക=അപെക്ഷിക്ക- ചിതാ=കാഷ്ഠചയം (വിറകിൻകൂട്ടം)-

ശ്ലോ- തദനുജ്വലനാമദൎപ്പിതാത്വരയെൎദ്ദക്ഷിണവാതവീജനൈഃ । വിദിതംചയഥാസ്മരഃക്ഷണമപ്യുത്സഹതെനമാംവിനാ-

അന്വയം— തദനു (അ) മദൎപ്പിതം- ജ്വലനം (അ-പു-ദ്വി- ഏ) ദക്ഷിണവാതവീജനൈഃ (അ-ന-തൃ-ബ) ത്വരയെഃ (ലിങ്-പ-പ-മ-പു-ഏ) യഥാ (അ) സ്മരഃ (അ-പു-പ്ര-ഏ) മാം (അസ്മച്ഛ-ദ്വി-ഏ) വിനാ (അ) ക്ഷണം (അ-പു-ദ്വി-ഏ) അപി (അ) ഉത്സഹതെ (ലട്ട്-ആ-പ-പ്ര-പു-ഏ) തെ (യുഷ്മച്ഛ-ഷ-ഏ) വിദിതം (അ-ന-പ്ര-ഏ) ച (അ)-

അന്വയാൎത്ഥം— അനന്തരം മദൎപ്പിതനായിരിക്കുന്ന ജ്വല

ന്നെ ദക്ഷിണവാതവീജനങ്ങൾകൊണ്ട ത്വരിപ്പിച്ചാലും- യാതൊരു പ്രകാരം സ്മരൻ എന്നോട കൂടാതെ ക്ഷണത്തെ പോലും ഉത്സാഹിക്കുന്നില്ലയൊ അപ്രകാരം അത നിന്നാൽ വിദിതമായിത്തന്നെ ഭവിക്കുന്നു.

പരിഭാഷാ— മദപ്പിതം=എങ്കൽഅപ്പിതം- അപ്പിതം=അപ്പിക്കപ്പെട്ടത- അപ്പിക്ക=വെക്കുക- ജ്വലനൻ=അഗ്നി- ദക്ഷിണവാതവീജനങ്ങൾ=ദക്ഷിണവാതത്തിൻെറ വീജനങ്ങൾ- ദക്ഷിണവാതം=മലയവായു-വീജനങ്ങൾ=സഞ്ചാരണങ്ങൾ-ത്വരിപ്പിക്ക=വെഗത്തൊട കൂടിയതാക്കുക- സ്മരൻ=കാമദെവൻ- ക്ഷണം=കാലവിശെഷം- ഉത്സഹിക്ക=സഹിക്ക- വിദിതം=അറിയപ്പെട്ടുന്നത-

൩൬— ഇതിചാപിവിധായദീയതാംസലിലസ്യാഞ്ജലിരെകഏവനൌ । അവിഭജ്യപരത്രയംമയാസഹിതഃപാസ്യതിതെസബാന്ധവഃ॥

അന്വയം— അപി-ച-ഇതി (അ) വിധായ (ല്യ-അ) നൌ (അസ്മ-ഷ-ദ്വി) ഏകഃ (അ-പു-പ്ര-ഏ) ഏവ (അ) സലിലസ്യ(അ-ന-ഷ-ഏ)അഞ്ജലിഃ (ഇ-പു-പ്ര-ഏ)ദീയതാം(ലൊട്ട്-ആ-പ-പ്ര-പു-ഏ)തം (തച്ഛ-പു-ദ്വി-ഏ)തെ (യുഷ്മച്ഛ-ഷ-ഏ) സഃ (തച്ഛ-പു-പ്ര-ഏ) ബാന്ധവഃ (അ-പു-പ്ര-ഏ) പരത്ര(അ)മയാ(അസ്മച്ഛ-തൃ-ഏ)സഹിതഃ (അ-പു-പ്ര-ഏ) അവിഭജ്യ (ല്യ അ) പാസ്യതി (ലൃട്ട്-പ-പ-പ്ര പു-ഏ).

അന്വയാത്ഥം— അത്രയുമല്ല ഇപ്രകാരം ചെയ്തിട്ട ഞങ്ങൾക്കായിക്കൊണ്ട ഏകമായിത്തന്നെ ഇരിക്കുന്ന സലിലത്തിൻെറ അഞ്ജലി ദാനം ചെയ്യപ്പെടുകവെണം. അതിനെ നിൻെറ ആ ബാന്ധവൻ പരലൊകത്തിങ്കൽ എന്നൊട സഹിതനായിട്ട വിഭജിക്കാതെ പാനം ചെയ്യും.

പരിഭാഷാ— ഏകം=ഒന്ന. സലിലം=ജലം- അത=സലിലാഞ്ജലി- (അഞ്ജലിയിൽ തെളിഞ്ഞ വെള്ളമെന്നസാരം) ബാന്ധവൻ=ബന്ധു- സഹിതൻ=കൂടിയവൻ- വിഭജിക്ക=ഭാഗിക്ക- പാനംചെയ്ക=കുടിക്ക-

൩൭— പരലൊകവിധൌചമാധവസ്മരമുദ്ദിശ്യവിലൊലപല്ലവാഃ । നിവപെസ്സഹകാരമഞ്ജരീഃപ്രിയചൂതപ്രസവൊഹിതെസഖാ॥

അന്വയം— ഹെമാധവ (അ-പു-സം-പ്ര-ഏ) പരലൊകവിധൌ (ഇ-പു-സ-ഏ) സ്മരം (അ-പു-ദ്വി-ഏ) ഉദ്ദിശ്യ (ല്യ-അ)

വിലൊലപല്ലവാഃ (ആ-സ്ത്രീ-ദ്വി-ബ) സഹകാരമഞ്ജരീഃ (ഈ-സ്ത്രീ-ദ്വി-ബ) നിവപെഃ (ലിങ്-പ-പ-മ-പു-ഏ) ച-ഹി (അ) തെ (യുഷ്മദ്-ഷ-ഏ) സഖാ (ഇ-പു-പ്ര-ഏ) പ്രിയചൂതപ്രസവഃ (അ-പു-പ്ര-ഏ).

അന്വയാൎത്ഥം— അല്ലയൊ മാധവമെ പരലൊകവിധിയിങ്കൽ സ്മരനെ ഉദ്ദെശിച്ചിട്ട വിലൊലപല്ലവകളായിരിക്കുന്ന സഹകാരമഞ്ജരികളെ നീ നിവപിക്കകയും വെണം. യാതൊന്നഹെതുവായിട്ട നിന്റെ സഖി പ്രിയചൂതപ്രസവനായിരിക്കുന്നു.

പരിഭാഷാ— മാധവം=വസന്തം— പരലൊകവിധി=പിണ്ഡദാനാദികൎമ്മം— സ്മരൻ=കാമദെവൻ— വിലൊലപല്ലവകൾ=വിലൊലങ്ങളായിരിക്കുന്ന പല്ലവങ്ങളൊട്ടുകൂടിയവ— വിലൊലങ്ങൾ=ഇളകിയിരിക്കുന്നവ— പല്ലവങ്ങൾ=തളിരുകൾ— സഹകാരമഞ്ജരികൾ=സഹകാരത്തിന്റെ മഞ്ജരികൾ— സഹകാരം=മാവ— മഞ്ജരികൾ=പൂങ്കുലകൾ— പ്രിയചൂതപ്രസവൻ=പ്രിയമായിരിക്കുന്ന ചൂതപ്രസവത്തൊട്ടുകൂടിയവൻ— പ്രിയം=ഇഷ്ടം— ചൂതപ്രസവം=ചൂതപുഷ്പം— (മാവിൻപൂവ).

ശ്ലൊ- ഇതിദെഹവിമുക്തയെസ്ഥിതാംരതിമാകാശഭവാസരസ്വതീ । ശഫരീംഹ്രദശൊഷവിക്ലവാംപ്രഥമാവൃഷ്ടിരിവാന്വകംപയൽ॥

അന്വയം— ഇതി (അ) ദെഹവിമുക്തയെ (ഇ-സ്ത്രീ-ച-ഏ) സ്ഥിതാം (ആ-സ്ത്രീ-ദ്വി-ഏ) രതിം (ഇ-സ്ത്രീ-ദ്വി-ഏ) ആകാശഭവാ (ആ-സ്ത്രീ-പ്ര-ഏ) സരസ്വതീ (ഈ-സ്ത്രീ-പ്ര-ഏ) ഹ്രദശൊഷവിക്ലവാം (ആ-സ്ത്രീ-ദ്വി-ഏ) ശഫരീം (ഈ-സ്ത്രീ-ദ്വി-ഏ) പ്രഥമാ (ആ-സ്ത്രീ-പ്ര-ഏ) വൃഷ്ടിഃ (ഇ-സ്ത്രീ-പ്ര-ഏ) ഇവ (അ) അന്വകംപയൽ (ലങ്-പ-പ-പ്ര-പു-ഏ).

അന്വയാൎത്ഥം— ഇപ്രകാരം പറഞ്ഞിട്ട ദെഹവിമുക്തിക്കായികൊണ്ടു സ്ഥിതയായിരിക്കുന്ന രതിയെ കുറിച്ച ആകാശഭവയായിരിക്കുന്ന സരസ്വതി ഹ്രദശൊഷവിക്ലവയായിരിക്കുന്ന ശഫരിയെ കുറിച്ച പ്രഥമയായിരിക്കുന്ന വൃഷ്ടി എന്നപൊലെ അനുകംപിച്ചു.

പരിഭാഷാ— ദെഹവിമുക്തി=ദെഹത്യാഗം— സ്ഥിതാ=സ്ഥിതിചെയ്യുവൾ— സ്ഥിതിചെയ്ക=നില്ക്കുക— രതി=രതീദെവി— ആകാശഭവാ=ആകാശത്തിങ്കൽനിന്ന ഭവിച്ചത— സരസ്വതി=വാക്ക— ഹ്രദശൊഷവിക്ലവാ=ഹ്രദശൊഷം ഹെതുവായിട്ട വിക്ലവാ— ഹ്രദശൊഷം=ഹ്രദത്തിന്റെ ശൊഷം— ഹ്രദം=ജലാശയ

വിശേഷം— (കയമെന്ന ഭാഷാ) ശോഷം=ജലക്ഷയം— വിവശാ=വിവശാ— ശഫരീ=ശഫരത്തിന്റെ സ്ത്രീ. ശഫരം=ശഫരമത്സ്യം— പ്രഥമാ=മുമ്പിൽ ഭവിച്ചത— വൃഷ്ടി=വൎഷം— അനുകമ്പിക്ക=ദയയെചെയ്യുക—

൪൦— കുസുമായുധപത്നിദുൎല്ലഭസ്തവഭൎത്താനചിരംഭവിഷ്യതി ।
ശൃണുയെനസകൎമ്മണാഗതശ്ശലഭത്വംഹരലൊചനാൎച്ചിഷി ॥

അന്വയം— ഹെ കുസുമായുധപത്നി (ഈ-സ്ത്രീ-സം-പ്ര-ഏ) തവ (യുഷ്മച്ഛ-ഷ-ഏ) ഭൎത്താ (ഋ-പു-പ്ര-ഏ) ചിരം (അ) ദുൎല്ലഭഃ (അ-പു-പ്ര-ഏ) ന (അ) ഭവിഷ്യതി (ലൃട്-പ-പ-പ്ര-പു-ഏ) സഃ (തച്ഛ-പു-പ്ര-ഏ) യെന (യച്ഛ-ന-തൃ-ഏ) കൎമ്മണാ (ന-ന-തൃ-ഏ) ഹരലൊചനാൎച്ചിഷി (സ-ന-സ-ഏ) ശലഭത്വം (അ-ന-ദ്വി-ഏ) ഗതഃ (അ-പു-പ്ര-ഏ) തൽ (തച്ഛ-ന-ദ്വി-ഏ) ശൃണു (ലൊട്-പ-പ-മ-പു-ഏ)

അന്വയാൎത്ഥം— അല്ലയൊ കുസുമായുധപത്നിയായുള്ളൊവെ നിന്റെ ഭൎത്താവ വളരെ കാലം ദുൎല്ലഭനായി ഭവിക്കില്ല. അവൻ യാതൊരു കൎമ്മം ഹെതുവായിട്ട ഹരലൊചനാൎച്ചിസ്സിങ്കൽ ശലഭത്വത്തെ ഗതനായി ഭവിക്കുന്നുവൊ അതിനെ ശ്രവിച്ചാലും.

പരിഭാഷാ— കുസുമായുധപത്നീ=കാമഭാൎയ്യാ— ദുൎല്ലഭൻ=ലഭിക്കപ്പെടുവാൻ കഴിയാത്തവൻ— അവൻ=ഭൎത്താവ— ഹരലൊചനാൎച്ചിസ്സ=ഹരലൊചനത്തിന്റെ അൎച്ചിസ്സ— ഹരലൊചനം=ഹരന്റെ ലൊചനം— ഹരൻ=പരമെശ്വരൻ— ലൊചനം=കണ്ണ— അൎച്ചിസ്സ=ജ്വാലാ— ശലഭത്വം=ശലഭമാവുന്നുള്ളത— ശലഭം=പാററ— ഗതൻ=ഗമിച്ചവൻ— ഗമിക്ക=പ്രാപിക്ക— ശ്രവിക്ക=കെൾക്ക—

൪൧— അഭിലാഷമുദീരിതെന്ദ്രിയസ്സ്വസുതായാമകരൊൽപ്രജാപതിഃ । അഥതെനനിഗൃഹ്യവിക്രിയാമഭിശപ്തഃഫലമെതദന്വഭൂൽ ॥

അന്വയം— ഉദീരിതെന്ദ്രിയഃ (അ-പു-പ്ര-ഏ) പ്രജാപതിഃ (ഇ-പു-പ്ര-ഏ) സ്വസുതായാം (ആ-സ്ത്രീ-സ-ഏ) അഭിലാഷം (അ-പു-ദ്വി-ഏ) അകരൊൽ (ലങ്-പ-പ-പ്ര-പു-ഏ) അഥ (അ) തെന (തച്ഛ-പു-തൃ-ഏ) വിക്രിയാം (ആ-സ്ത്രീ-ദ്വി-ഏ) നിഗൃഹ്യ (ല്യ-അ) അഭിശപ്തഃ (അ-പു-പ്ര-ഏ) ഏതൽ (ഏതച്ഛ-ന-ദ്വി-ഏ) അന്വഭൂൽ (ലുങ്-പ-പ-പ്ര-പു-ഏ)

അന്വയാൎത്ഥം— ഉദീരിതെന്ദ്രിയനായിരിക്കുന്ന പ്രജാപതി സ്വസുതയിങ്കൽ അഭിലാഷത്തെ ചെയ്തു. അനന്തരം അവനെ

ൻ വിക്രിയയെ നിഗ്രഹിച്ചിട്ട അഭിശപ്തനായിട്ട ഠരം ഫലത്തെ അനുഭവിച്ചു.

പരിഭാഷാ— ഉദീരിതേന്ദ്രിയൻ=ഉദീരിതങ്ങളായിരിക്കുന്ന ഇന്ദ്രിയങ്ങളോടു കൂടിയവൻ- ഉദീരിതങ്ങൾ-ഉദീരണം ചെയ്യപ്പെട്ടവ- ഉദീരണംചെയ്ക=പ്രേരിക്ക- ഇന്ദ്രിയങ്ങൾ=ചക്ഷുരാദികൾ- പ്രജാപതി=ബ്രഹ്മാവ- സ്വസുതാ=തന്റെ സുതാ- സുതാ=പുത്രീ- അഭിലാഷം=ആഗ്രഹം- അവൻ=പ്രജാപതി- വിക്രിയാ=വികാരം- നിഗ്രഹിക്ക=നിരോധിക്ക- അഭിശപ്തൻ=അഭിശപിക്കപ്പെട്ടവൻ- അഭിശപിക്ക=ശപിക്ക-

൪൨— പരിണേഷ്യതി പാർവ്വതീം യദാ തപസാ തത്പ്രവണീകൃതോ ഹരഃ । ഉപലബ്ധസുഖസ്തദാ സ്മരം വപുഷാ സ്വേന നിയോജയിഷ്യതി ॥

൪൩— ഇതി ചാഹ സ ധർമ്മയാചിതഃ സ്മരശാപാവധിദാം സരസ്വതീം । അശനേരമൃതസ്യ ചോഭയോർവശിനശ്ചാംബുധരാശ്ച യോനയഃ ॥

അന്വയം— ധർമ്മയാചിതഃ (അ-പു-പ്ര-ഏ) സഃ (ത്യ-പു-പ്ര-ഏ) യദാ (അ) പാർവ്വതീം (ഈ-സ്ത്രീ-ദ്വി-ഏ) തപസാ (സ-ന-തൃ-ഏ) തത്പ്രവണീകൃതഃ-ഹരഃ (അ-പു-പ്ര-ഏ) പരിണേഷ്യതി (ലൃട്-പ-പ-പ്ര-പു-ഏ) തദാ (അ) ഉപലബ്ധസുഖഃ (അ-പു-പ്ര-ഏ) സ്മരം (അ-പു-ദ്വി-ഏ) സ്വേന (അ-ന-തൃ-ഏ) വപുഷാ (സ-ന-തൃ-ഏ) നിയോജയിഷ്യതി (ലൃട്-പ-പ-പ്ര-പു-ഏ) ഇതി (അ) സ്മരശാപാവധിദാം (ആ-സ്ത്രീ-ദ്വി-ഏ) സരസ്വതീം (ഈ-സ്ത്രീ-ദ്വി-ഏ) ച (അ) ആഹ (അ) വശിനഃ (ന-പു-പ്ര-ബ) ച (അ) അംബുധരാഃ (അ-പു-പ്ര-ബ) ച (അ) അശനേഃ (ഇ-പു-ഷ-ഏ) അമൃതസ്യ (അ-ന-ഷ-ഏ) ച (അ) ഉഭയോഃ (സ-ന-ഷ-ദ്വി) യോനയഃ (ഇ-പു-പ്ര-ബ)—

അന്വയാർത്ഥം——ധർമ്മയാചിതനായിരിക്കുന്ന അവൻ യാതൊരിക്കൽ പാർവ്വതിയെ തപസ്സുകൊണ്ട് തത്പ്രവണീകൃതനായിരിക്കുന്ന ഹരൻ പരിണയിക്കും. അപ്പോൾ ഉപലബ്ധസുഖനായിട്ട സ്മരനെ സ്വമായിരിക്കുന്ന വപുസ്സോടു നിയോജിപ്പിക്കും എന്നിപ്രകാരം സ്മരശാപാവധിദയായിരിക്കുന്ന സരസ്വതിയെയും പറഞ്ഞു. വശികളും അംബുധരങ്ങളും അശനിയും അമൃതവുമാകുന്ന രണ്ടുവസ്തുക്കളുടെയും യോനികളായി ഭവിക്കുന്നു.

പരിഭാഷാ—— ധർമ്മയാചിതൻ=ധർമ്മനാൽ യാചിതൻ. ധർമ്മൻ=ധർമ്മപ്രജാപതി. യാചിതൻ=യാചിക്കപ്പെട്ടവൻ. യാചി

ക്ക=പ്രാൎത്ഥിക്ക- അമരൻ=ബ്രഹ്മാവ- തൽപ്രവണീകൃതൻ=അവളിൽ പ്രവണീകൃതൻ- അവൾ=പാൎവ്വതി- പ്രവണീകൃതൻ=പ്രവണീകരിക്കപ്പെട്ടവൻ- പ്രവണീകരിക്ക=അഭിമുഖനാക്കുക- ഹരൻ=പരമേശ്വരൻ- പരിണയിക്ക=വിവാഹംചെയ്ക- ഉപലബ്ധസുഖൻ=ഉപലബ്ധമായിരിക്കുന്ന സുഖത്തോടു കൂടിയവൻ- ഉപലബ്ധം=ഉപലഭിക്കപ്പെട്ടതു- ഉപലഭിക്ക=പ്രാപിക്ക- സുഖം=ആനന്ദം- സ്മരൻ=കാമദേവൻ- സ്വം=തന്നോടുസംബന്ധിച്ചതു- വപുസ്സ=ശരീരം- നിയോജിപ്പിക്ക=ചേൎക്ക- സ്മരശാപാവധിദാ=സ്മരശാപാവധിയെ ദാനം ചെയ്യുന്നതു- സ്മരശാപാവധി=സ്മരശാപത്തിന്റെ അവധി- സ്മരശാപം=സ്മരന്റെ ശാപം- സ്മരൻ=കാമദേവൻ- അവധി=അവസാനം- സരസ്വതീ=വാക്ക- വചിക്ക=പറക- വശികൾ=ജിതേന്ദ്രിയന്മാർ- അംബുധരങ്ങൾ=മേഘങ്ങൾ- അശനി=ഇടിത്തീയ്യ (ഭക്ഷണമെന്നും അൎത്ഥമുണ്ടു) അമൃതം=ജലം- (പ്രസാദമെന്നും അൎത്ഥമുണ്ടു-) യോനികൾ=ഉൽപത്തിസ്ഥാനങ്ങൾ-

൪൬. തദിദം പരിരക്ഷ ശോഭനേ ഭവിതവ്യപ്രിയസംഗമം വപുഃ
രവിപീതജലാ തപാത്യയേ പുനരോഘേന ഹി യുജ്യതേ നദീ ।

അന്വയം—— ഹേ ശോഭനേ(ആ- സ്ത്രീ- സം- പ്ര- ഏ) തൽ(അ) ഭവിതവ്യപ്രിയസംഗമം (അ- ന- ദ്വി- ഏ) ഇദം (ഇദംശ- ന- ദ്വി- ഏ) വപുഃ(സ- ന- ദ്വി- ഏ) പരിരക്ഷ (ലോട്ട- പ- പ- മ- പു- ഏ) രവിപീതജലാ (ആ- സ്ത്രീ- പ്ര- ഏ) നദീ (ഈ- സ്ത്രീ- പ്ര- ഏ) തപാത്യയേ(അ- പു- സ- ഏ) പുനഃ(അ) ഓഘേന (അ- പു- തൃ- ഏ) യുജ്യതേ (ലട്ട- ആ- പ- പ്ര- പു- ഏ) ഹി (അ)-

അന്വയാൎത്ഥം— അല്ലയോ ശോഭനയായുള്ളോവെ അതുഹേതുവായിട്ടു ഭവിതവ്യപ്രിയസംഗമമായിരിക്കുന്ന ഈ വപുസ്സിനെ പരിരക്ഷിച്ചാലും. രവിപീതജലയായിരിക്കുന്ന നദി തപാത്യയത്തിങ്കൽ പിന്നെയും ഓഘത്തോടു യോജിക്കുന്നുവല്ലൊ.

പരിഭാഷ—— ശോഭനാ=സുന്ദരി- ഭവിതവ്യപ്രിയസംഗമം=ഭവിതവ്യമായിരിക്കുന്ന പ്രിയസംഗമത്തോടുകൂടിയതു- ഭവിതവ്യം=ഭവിപ്പാനിരിക്കുന്നതു- പ്രിയസംഗമം=ഭൎത്തൃസംയോഗം- വപുസ്സ=ശരീരം- പരിരക്ഷിക്ക=പരിപാലിക്ക- രവിപീതജലാ=രവിപീതമായിരിക്കുന്ന ജലത്തോടു കൂടിയതു- രവിപീതം=രവിയാൽ പീതം- രവി=ആദിത്യൻ- പീതം=പാനംചെയ്യപ്പെട്ടതു- തപാത്യയം=വൎഷൎത്തു- ഓഘം=പ്രവാഹം- യോജിക്ക=ചേരുക-

൪൭- ഇത്ഥം രതേഃ കിമപി ഭൂതമദൃശ്യരൂപം മന്ദീചകാര മരണ

വ്യവസായബുദ്ധിം തൽപ്രത്യയാച്ചകുസുമായുധബന്ധുരേനാ — മാശ്വാസയൽസുചരിതാൎത്ഥപദൈൎവ്വചോഭിഃ—

അന്വയം——ഇത്ഥം (അ) അദൃശ്യരൂപം (അ-ന-പ്ര-ഏ) കിമപി (അ) ഭൂതം (അ-ന-പ്ര-ഏ) രതേഃ (ഇ-സ്ത്രീ-ഷ-ഏ) മരണവ്യവസായബുദ്ധിം (ഇ-സ്ത്രീ-ദ്വി-ഏ) മന്ദീചകാര (ലിട്-പ-പ-പ്ര-പു-ഏ) കുസുമായുധബന്ധുഃ (ഉ-പു-പ്ര-ഏ) ച (അ) തൽപ്രത്യയാൽ (അ-പു-പ-ഏ) ഏനാം (ഏതദ്-സ്ത്രീ-ദ്വി-ഏ) സുചരിതാൎത്ഥപദൈഃ (അ-ന-തൃ-ബ) വചോഭിഃ (സ-ന-തൃ-ബ) ആശ്വാസയൽ (ലങ-പ-പ-പ്ര-പു-ഏ)-

അന്വയാൎത്ഥം——ഇപ്രകാരം അദൃശ്യരൂപമായിരിക്കുന്ന ഒരു ഭൂതം രതിയുടെ മരണവ്യവസായബുദ്ധിയെ മന്ദയാക്കി ചെയ്തു. കുസുമായുധബന്ധുവും തൽപ്രത്യയം ഹേതുവായിട്ടു ഇവളെ സുചരിതാൎത്ഥപദങ്ങളായിരിക്കുന്ന വചസ്സുകൾ കൊണ്ടു ആശ്വസിപ്പിച്ചു-

പരിഭാഷ——അദൃശ്യരൂപം=അദൃശ്യമായിരിക്കുന്നരൂപത്തോടു കൂടിയതു- അദൃശ്യം=ദൎശിക്കപ്പെടുവാൻ കഴിയാത്തതു- ഭൂതം=പ്രാണി- രതീ=രതിദേവി- മരണവ്യവസായബുദ്ധി=മരണോത്സാഹബുദ്ധി- മന്ദാ=അല്പാ കുസുമായുധബന്ധു=വസന്തം- തൽപ്രത്യയം=അതിങ്കലുള്ള പ്രത്യയം- അതു=ഭൂതം- പ്രത്യയം=വിശ്വാസം- ഇവൾ=രതി- സുചരിതാൎത്ഥപദങ്ങൾ=സുചരിതാൎത്ഥങ്ങളായിരിക്കുന്ന പദങ്ങളോടു കൂടിയവ- സുചരിതാൎത്ഥങ്ങൾ=സുഷ്ഠുവാകുംവണ്ണം ചരിതാൎത്ഥങ്ങൾ- ചരിതാൎത്ഥങ്ങൾ=സിദ്ധാൎത്ഥങ്ങൾ- വചസ്സുകൾ=വാക്കുകൾ-

൪൬- അഥമദനവധൂരുപപ്ലവാന്താം വ്യസനകൃശാ പരിപാലയാംബഭൂവ। ശശിന ഇവ ദിവാതനസ്യ രേഖാ കിരണപരിക്ഷയധൂസരാ പ്രദോഷം॥

അന്വയം——അഥ (അ) വ്യസനകൃശാ (ആ-സ്ത്രീ-പ്ര-ഏ) മദനവധൂഃ (ഊ-സ്ത്രീ പ്ര-ഏ) ഉപപ്ലവാന്തം (അ-പു-ദ്വി-ഏ) കിരണപരിക്ഷയധൂസരാ (ആ-സ്ത്രീ-പ്ര-ഏ) ദിവാതനസ്യ (അ-പു-ഷ-ഏ) ശശിനഃ (ന-പു-ഷ-ഏ) രേഖാ (ആ-സ്ത്രീ-പ്ര-ഏ) പ്രദോഷം (അ-പു-ദ്വി-ഏ) ഇവ (അ) പരിപാലയാംബഭൂവ ലിട്-പ-പ-പ്ര-പു-ഏ)-

അന്വയാൎത്ഥം——വ്യസനകൃശയായിരിക്കുന്ന രതിയെ മദനവധു ഉപപ്ലവാന്തത്തെ കിരണപരിക്ഷയധൂസരയായിരിക്കുന്ന ദിവാതനായിരിക്കുന്ന ശശിയുടെ രേഖാ പ്രദോഷത്തെ എന്ന

പൊലെ പരിപാലനം ചെയ്തു–

പരിഭാഷാ——വ്യസനകൃശാ=വ്യസനം ഹെതുവായിട്ടു കൃശാ– വ്യസനം=ദുഃഖം– കൃശാ=മെലിഞ്ഞവൾ– മദനവധൂ=രതീദെവി– ഉപപ്ലവാന്തം=ഉപപ്ലവത്തിന്റെ അന്തം– ഉപപ്ലവം=ആപത്ത– അന്തം=അവസാനം– കിരണപരിക്ഷയധൂസരാ=കിരണപരിക്ഷയം ഹെതുവായിട്ടുധൂസരാ– കിരണപരിക്ഷയം=രശ്മിക്ഷയം– ധൂസരാ=മലിനാ– ദിവാതനൻ=ദിവസത്തിങ്കൽഉദിച്ചവൻ– ദിവസം=പകൽ– ശശി=ചന്ദ്രൻ– രെഖാ=കലാ– പ്രദൊഷം=രാത്രിപ്രാരംഭം– പരിപാലനംചെയ്തു=പ്രതീക്ഷിക്കുക

ഇതി വാശ്ശാസൊപനാമകരാമാനന്ദനാഥപണ്ഡിത പാരശവെന്ദ്രകൃതൌ കുമാരസംഭവവ്യാഖ്യായാം സുഖബൊധിന്യാം ചതുൎത്ഥസ്സൎഗ്ഗഃ

സമാപ്തം.

